830 ആഗസ്ററ് 11, 1991
വില: 4 രൂപ

കലാകൗമുദി



മുഖചിത്രം: ശ്രീചിത്തിരതിരുനാൾ
ഫോട്ടോ: ശ്രീ. ആർ. ഗോപാലകൃഷ്ണൻ

## 'ഞങ്ങളുടെ രാമചന്ദ്രൻ'

മുല്ലപ്പള്ളി രാമചന്ദ്രനെക്കുറിച്ച് അഷ്റഫ് എഴുതിയ ഫീച്ചർ വായിച്ചപ്പോൾ ഞാൻ എന്നോടുതന്നെ പറഞ്ഞുപോയി:

''ഇത് ഞങ്ങളുടെ രാമചന്ദ്രൻ! കണ്ണൂര് കേരളത്തിനെന്നല്ല ഇന്ത്യയ്ക്കുതന്നെ നല്കിയ, മുല്ലപ്പൂവിന്റെ വിശുദ്ധിയും സൗരഭ്യവുമുള്ള ഞങ്ങളുടെ രാമചന്ദ്രൻ!''

ഏതാനും ദിവസങ്ങൾക്കു മുമ്പേ കണ്ണൂർ കളക്ടറേറ്റിന് സമീപമുള്ള ഓലമേഞ്ഞ ബസ് ഷെൽട്ടറിൽ ഒരുച്ചയ്ക്ക് ഞാൻ നില്ക്കുകയായിരുന്നു. നനുത്ത ഒരു ചാററൽ മഴയുണ്ടായിരുന്നതുകൊണ്ട് ഷെൽട്ടറിൽ ധാരാളമാളുകളുണ്ടായിരുന്നു. പെട്ടെന്ന് ആളുകൾ ചാററൽ മഴയെ ഗൗനിക്കാതെ റോഡിലേക്കിറങ്ങിനില്ക്കുന്നതു കണ്ടു. അവരുടെയൊക്കെ മുഖത്ത് സന്തോഷവും അഭിമാനവുമുണ്ടായിരുന്നു. എന്താണ് സംഗതിയെന്ന് തിരക്കിയപ്പോൾ മനസ്സിലായി—മുല്ലപ്പള്ളി രാമചന്ദ്രൻ ജീപ്പിൽ വരുന്നു! ജനങ്ങളുടെ സ്നേഹപൂർണ്ണമായ അഭിവാദ്യം പുഞ്ചിരിയോടെ സ്വീകരിച്ച്, അവരുടെ നേരെ കൈവീശിക്കൊണ്ട് അദ്ദേഹം കടന്നുപോയപ്പോഴേ എനിക്ക് മനസ്സിലായുള്ളു. ഞാനും മററ് എത്രയോപേരെപ്പോലെ അദ്ദേഹത്തിന്റെ നേരെ ചിരിച്ചുകൊണ്ട് കൈവീശുന്നുണ്ട്!

പുഞ്ചിരിക്കുന്ന നേതാക്കന്മാർക്ക് കോൺഗ്രസ് പാർട്ടിയിൽ ഒരുകാലത്തും കുറവുണ്ടായിരുന്നില്ല. നെഹ്റുവിന്റെയും ഇന്ദിരാഗാന്ധിയുടെയും ചിതാഭസ്മം പുഞ്ചിരിച്ചുകൊണ്ട് വെള്ളത്തിലാഴ്ത്തിയ വീരന്മാരുടെ ചിത്രങ്ങൾ ഇപ്പോഴും മനസ്സിലുണ്ട്. പുഞ്ചിരിച്ചുകൊണ്ട്, യാതൊരു മനശ്ചാഞ്ചല്യവുമില്ലാതെ ആളുകളെ 'ഉരുട്ടി' കൊല്ലാൻ കഴിയുന്നവരെക്കുറിച്ചും കേട്ടിട്ടുണ്ട്. പക്ഷെ രാമചന്ദ്രന്റെ പുഞ്ചിരി! ഒരു മൃതസഞ്ജീവനിപോലെ അതു വന്ന് നമ്മെയൊക്കെ ഗാഢമായാശ്ളേഷിക്കയല്ലേ ചെയ്യുന്നത്.

മുല്ലപ്പള്ളി രാമചന്ദ്രനെ എനിക്ക് നേരിട്ടറിയില്ല. പക്ഷെ കേൾക്കാൻ തുടങ്ങിയിട്ട് വളരെയായി. കോൺഗ്രസ്സുകാരിൽ നിന്നു മാത്രമല്ല മാർക്സിസ്ററുകാരിൽനിന്നും പ്രത്യേകിച്ചൊരു രാഷ്ട്രീയവുമില്ലാത്തവരിൽ നിന്നും അദ്ദേഹത്തിന്റെ പഴയ സഹപാഠികളിൽനിന്നുമൊക്കെ കേട്ടിട്ടുണ്ട്—എല്ലാം നല്ലതുമാത്രം! തീർച്ചയായും ഇതൊരു ചില്ലറ കാര്യമല്ല. പ്രത്യേകിച്ചും രാഷ്ട്രീയമായ കുടിപ്പകകളും ചേരിതിരിവുകളും കൊടുമ്പിരിക്കൊള്ളുന്ന ഇന്നത്തെ കാലത്ത്.

അഷ്റഫുമായുള്ള അഭിമുഖത്തിൽ താൻ ചെയ്യാനാഗ്രഹിക്കുന്ന ചില കാര്യങ്ങളെക്കുറിച്ച് രാമചന്ദ്രൻ പറയുന്നുണ്ട്. പക്ഷെ കേരളത്തിലെ ഗവൺമെൻറ് കൂടി വിചാരിച്ചാലേ കാര്യം നടക്കുകയുള്ളു എന്നും അദ്ദേഹത്തിനറിയാം. ഇവിടത്തെ ഗവൺമെൻറ് വിചാരിക്കുമോ? എന്തിന് ഇയാൾക്ക് 'ഷൈൻ' ചെയ്യാൻ ഒരവസരം കൊടുക്കണം'' എന്ന് കരുതിയാലോ? അങ്ങനെ കരുതും എന്നൊന്നുമല്ല ഞാൻ പറയുന്നത്. അങ്ങനെ




കരുതാതിരിക്കട്ടെ എന്ന് പ്രാർത്ഥിക്കയും ചെയ്യുന്നു.

ഒരു കാര്യം രാമചന്ദ്രന് ഉറപ്പിക്കാം—ഞങ്ങൾ കണ്ണൂർക്കാർ രാമചന്ദ്രനെ ഒരിക്കലും അവിശ്വസിക്കില്ല. നിങ്ങളെ ഞങ്ങൾക്കറിയാം.

**ടി. പത്മനാഭൻ**

### മുല്ലപ്പള്ളിയെപ്പറ്റി

ഞാനിപ്പോൾ കോൺഗ്രസ്സിലില്ല. പക്ഷേ അയ്മ്പത്തെട്ടു ദിവസത്തെ കേരളപദയാത്ര യൂത്ത് കോൺഗ്രസ് പ്രസിഡൻറ് മുല്ലപ്പള്ളി രാമചന്ദ്രൻ എൺപതുകളുടെ ആദ്യപാദത്തിൽ നടത്തുമ്പോൾ ഞാൻ കോൺഗ്രസ്സിലുണ്ടായിരുന്നു. ആ പദയാത്രയുടെ ഒരു ദിവസത്തെ സമാപനവും താമസവും വടക്കാഞ്ചേരിയിലായിരുന്നു. അന്നിവിടെ ലോഡ്ജ് സൗകര്യങ്ങളില്ല. ആകെയുള്ളത് ഒരു സർക്കാർ ടി.ബി. മുറി. അതും വിജനമായ ഒരു കുന്നിൻമുകളിൽ. ഞങ്ങളത് റിസർവ് ചെയ്തുവച്ചു.

പത്തുമുപ്പതു പേർക്കുള്ള ഭക്ഷണം ഞങ്ങൾ ടി.ബിയിൽ എത്തിച്ചു. കുറെ പായകളും തലയിണയും, ഞാൻ മുല്ലപ്പള്ളിയുമായി ടി.ബിയിൽ സംസാരിച്ചിരുന്നു കുറേനേരം. ഇവിടെ ക്യാമ്പ് ചെയ്യേണ്ട ജാഥാംഗങ്ങളെ ആരേയും കാണുന്നില്ല. എനിക്കുക്ഷമകെട്ടു. ഞാൻ മുല്ലപ്പള്ളിയെ വീട്ടിലേക്കുക്ഷണിച്ചു. കാലത്ത് ജാഥ പുറപ്പെടാറാകും മുമ്പ് ഇങ്ങെത്താം.

ഞാനില്ല. എനിക്കു പത്തു ബക്കറ്റു വെള്ളം കോരിതലയിലൊഴിക്കണം. ഷർട്ടും മുണ്ടുമെല്ലാം അടിച്ചുനനച്ചു ഉണക്കണം. അതിനൊക്കെ പറ്റിയ സ്ഥലം ഈ ടി.ബി. തന്നെ. വക്കീലിന്റെ വീട്ടിലായാൽ ബാത്ത് റൂമും വാഷിങ്ങ് മെഷീനുമൊക്കെയേകാണു....

ഞാൻ തിരിച്ചു വീട്ടിലെത്തി. വീടാകെ ജാഥാംഗങ്ങൾ കയ്യടക്കിയിരിക്കുന്നു. അലമാരതുറന്നു കിടക്കുന്നു. ഷർട്ടും മുണ്ടും യഥേഷ്ടം ഉപയോഗപ്പെടുത്തിക്കഴിഞ്ഞു. ഡൈനിങ്ങ് ടേബിളിൽ നിരക്കുന്ന വിഭവങ്ങളിൽ ഉറ്റുനോക്കിയിരിക്കയാണവർ.

എന്റെ മനസ്സ് അങ്ങകലെയുള്ള ഏകാന്തമായ കുന്നിൻമുകളിലെ ടി.ബി വരാന്തയിൽ വിരിച്ച പായയിൽ ചെന്നുനിന്നു.....

ഒരേയൊരു രാമചന്ദ്രൻ!

**അഡ്വ: എം. കൃഷ്ണൻകുട്ടി**
വടക്കാഞ്ചേരി

### പി.കെ. പരമേശ്വരൻ നായർ സ്മാരകം

ശ്രീ.പി.കെ. പരമേശ്വരൻ നായർ യശശ്ശരീരനായിട്ട് രണ്ടു കൊല്ലം കഴിഞ്ഞിരിക്കുന്നു.

മഹാനായ ആ സാഹിത്യകാരന്റെ പാവന സ്മരണ നിലനിറുത്തുന്നതിനായി 'പി.കെ.പരമേശ്വരൻ നായർ സ്മാരക ട്രസ്ററ്' എന്ന പേരിൽ ഒരു സംഘടന രൂപവത്കരിച്ചിരിക്കുന്നു. പ്രധാനമായി മൂന്നു പരിപാടികളാണ് ട്രസ്ററ് ഇപ്പോൾ ആസൂത്രണം ചെയ്തിരിക്കുന്നത്. ഒന്ന്: ഏററവും മികച്ച മലയാള ജീവചരിത്ര ഗ്രന്ഥത്തിന് ഓരോ കൊല്ലവും അയ്യായിരം രൂപ വരുന്ന 'പി.കെ. പരമേശ്വരൻ നായർ സ്മാരക സമ്മാനം' നല്കുക. രണ്ട്: ജീവചരിത്രം, സാഹിത്യ ചരിത്രം, സാഹിത്യ നിരൂപണം, ഗാന്ധിയൻ ചിന്തകൾ എന്നീ വിഷയങ്ങളെ ആസ്പദമാക്കി ചർച്ചകൾ സംഘടിപ്പിക്കുകയും പഠനങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്യുക. മൂന്ന്: പി.കെ.പരമേശ്വരൻ നായരുടെ അപ്രകാശിത കൃതികൾ കണ്ടെത്തി പ്രകാശിപ്പിക്കുന്നതിനും പ്രസിദ്ധീകൃതങ്ങളായ ഗ്രന്ഥങ്ങളുടെ പുതിയ പതിപ്പുകൾ യഥാകാലം പ്രസിദ്ധപ്പെടുത്തുന്നതിനും മുൻകൈയെടുക്കുക. ട്രസ്ററിന്റെ പ്രവർത്തനങ്ങൾക്കുവേണ്ടി ഒരുലക്ഷം രൂപയിൽ കുറയാത്ത ഒരു തുക ശേഖരിക്കുന്നതിന് ഉദ്ദേശിക്കുന്നു. പി.കെ. പരമേശ്വരൻ നായരുടെ സാഹിത്യസേവനത്തെ വിലമതിക്കുന്ന സഹൃദയലോകം ഉദാരമായ സംഭാവനകൾകൊണ്ടും, ഫലപ്രദമായ നിർദ്ദേശങ്ങൾ കൊണ്ടും ട്രസ്ററിന്റെ പ്രവർത്തന പരിപാടികളെ അനുഗ്രഹിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. • സംഭാവനകൾ ട്രഷറർ, പി.കെ. പരമേശ്വരൻ നായർ സ്മാരക ട്രസ്ററ്, ഉഷസ്, കൈലാസ് റോഡ്, പൂജപ്പുര, തിരുവനന്തപുരം-12 എന്ന വിലാസത്തിൽ അയയ്ക്കാനപേക്ഷ.

**ഡോ.കെ. രാമചന്ദ്രൻനായർ**
ചെയർമാൻ
പി.കെ. പരമേശ്വരൻനായർ സ്മാരക ട്രസ്ററ്
തിരുവനന്തപുരം.

### വി.ടി. കുമാരൻ സ്മാരക പുരസ്കാരം

പ്രശസ്ത കവി ശ്രീ.വി.ടി.കുമാരന്റെ **സ്മാരകമായി ഏർപ്പെടുത്തിയ പുരസ്കാരം ഒക്ടോബർ 11-ന് മുപ്പതു വയസ്സ് തികയാത്ത കവിക്കാണ് ഈ വർഷവും നൽകുന്നത്. 2500 രൂപ മൂല്യമുള്ള ഈ പുരസ്കാരത്തിന് പരിഗണിക്കപ്പെടാൻ കവിതകൾ ക്ഷണിക്കുന്നു. ചുരുങ്ങിയത് അഞ്ചു കവിതകൾ (ഓരോന്നും മൂന്നു കോപ്പിവീതം) ആഗസ്ററ് 31-ന് മുമ്പായി. വയസ്സു തെളിയിക്കുന്ന സർട്ടിഫിക്കററ് സഹിതം കടത്തനാട് നാരായണൻ, നട്ട് സ്ട്രീററ്; വടകര-4 (673104) എന്ന വിലാസത്തിൽ അയച്ചുതരണമെന്ന് അപേക്ഷിക്കുന്നു. ഒക്ടോബർ 11-ന്, വടകരയിൽ വച്ച് നടക്കുന്ന ചരമദിനാചരണവേളയിലാണ് പുരസ്കാരം നൽകുക.**

**കടത്തനാട് നാരായണൻ**



# സോഷ്യലിസം വൃത്തികെട്ട വാക്കോ?

സോഷ്യലിസം വൃത്തികെട്ട ഒരു വാക്കായിത്തീർന്നിരിക്കുകയാണോ ഇന്ന്? നാഴികയ്ക്ക് നൂറുവട്ടം സോഷ്യലിസത്തെപ്പിടിച്ച് ആണയിടുന്നവരായിരുന്നു, നെഹ്രുവിന്റെ പിന്തുടർച്ചക്കാരായ കോൺഗ്രസ് ഭരണാധികാരികൾ. അവർക്ക്, പക്ഷേ, ആ വാക്കുച്ചരിക്കാൻ ഇപ്പോൾ പേടിയാണ്. നൂറ്റിമുപ്പതു മിനിട്ടു നേരം നീണ്ടുനിന്ന ബഡ്ജറ്റ് പ്രസംഗം, വിക്ടർ യൂഗോയുടെ ചതഞ്ഞ ഒരു വാചകവുമായാണ് മൻമോഹൻസിംഗ് ഉപസംഹരിച്ചത്. രാജീവ്ഗാന്ധിയുടെ സൗമ്യസാന്നിദ്ധ്യത്തെ ഉപാസിച്ചുകൊണ്ട് തുടങ്ങിയ ആ പ്രസംഗത്തിൽ നെഹ്രുവും ഇന്ദിരാഗാന്ധിയുമെല്ലാം കയറിവന്നു. അവർക്ക് ചരിത്രത്തിൽ സ്ഥാനം നേടാൻ ആരൂഢമായിത്തീർന്ന സോഷ്യലിസത്തെപ്പറ്റി ഉരിയാടാനുള്ള മര്യാദപോലും അദ്ദേഹത്തിനില്ലാതെ പോയി. അല്ലെങ്കിൽ അദ്ദേഹമെന്തിന് സോഷ്യലിസത്തെപ്പറ്റി പറയണം. ആഡംസ്മിത്തും ലെയ്സി ഫെയറും അദ്ദേഹത്തിന്റെ ആരാധനാമൂർത്തികളും, മാർക്കറ്റ് മെക്കാനിസം പ്രാർത്ഥനാ മന്ത്രവുമാകുമ്പോൾ!

സോവിയറ്റു യൂണിയനുൾപ്പെടെ, ചൈനപോലും മാർക്സിസം-ലെനിനിസത്തെ അഴുക്കുവസ്ത്രംപോലെ ഉപേക്ഷിക്കുന്ന ഇക്കാലത്ത് സോഷ്യലിസത്തിന് എന്താണിത്ര പവിത്രത എന്ന ചോദ്യം സ്വാഭാവികമാണ്. സൗത്ത് കൊറിയയെയും തയ്വാനെയും തായ്ലൻറിനെയും മാതൃകയാക്കാൻ കൊതിക്കുന്ന ഇന്ത്യയിൽ തീർച്ചയായും സോഷ്യലിസം മറക്കപ്പെടേണ്ട ഒരു ദുഃസ്വപ്നം തന്നെയായിരിക്കാം. പക്ഷേ, അതൊരു വലിയ പക്ഷേയല്ലേ?

ഇന്ത്യയിലെ ജനങ്ങളിൽ അറുപത്തഞ്ചു ശതമാനം സ്ഥിരം വരുമാനമില്ലാത്തവരോ ഒരു നേരത്തെ ആഹാരം കൊണ്ട് ചത്തു ജീവിക്കുന്നവരോ ആണെന്ന് നമ്മുടെ ഭരണനേതൃത്വം പറയുന്നു. അവർക്ക് കിടപ്പാടമില്ല. അവരുടെ കുഞ്ഞുങ്ങൾ അക്ഷരം പഠിക്കുന്നില്ല. പ്രാഥമികാരോഗ്യ സൗകര്യംപോലും അവർക്ക് കിട്ടുന്നില്ല—എന്നെല്ലാം പറഞ്ഞ് അവർ വിലപിക്കുന്നു.

പട്ടിണികിടക്കാൻ മാത്രം സ്വാതന്ത്ര്യമുള്ള അവർക്ക് പട്ടിണി കിടക്കാതിരിക്കാനുള്ള സ്വാതന്ത്ര്യം നേടിക്കൊടുക്കാനായിരുന്നു സോഷ്യലിസത്തിന്റെ പിന്നാലെ പോയത്. എന്നാൽ ഭരണാധികാരികൾ ഇപ്പോൾ പറയുന്നത്, അതൊരു പരാജയപ്പെട്ട ദൈവമാണെന്നാണ്. എങ്ങനെ അത് പരാജയപ്പെട്ടു? അവർക്കറിയില്ല. മറിച്ച് എത്രയും വേഗം പരാജയപ്പെട്ട ആ ദൈവത്തെ കുഴിച്ചുമൂടാനാണ് ഇപ്പോഴത്തെ വെപ്രാളം.

നാല്പതും അൻപതും കൊല്ലങ്ങളായി ഏതൊന്നിനു വേണ്ടിയാണോ ജീവിച്ചത്, ആ ജീവിത വിശ്വാസത്തെ കുളംകോരി കുഴിച്ചുമൂടാൻ നീചമായ ശ്രമം നടക്കുമ്പോൾ അതൊന്നും കണ്ടില്ലെന്ന് നടിച്ച് പ്രസ്താവനകളിൽ ഒതുങ്ങി നിൽക്കുന്ന ഗർഹണീയമായ കാഴ്ചയാണ് ഇവിടത്തെ ഇടതുപക്ഷ കക്ഷികൾ അവതരിപ്പിക്കുന്നത്. കൈയിലുള്ളത് നഷ്ടപ്പെടരുതെന്നചിന്തയിൽ അമർന്നുപോയിരിക്കുകയാണ് അവരും. ഭരണത്തിൽ കേറാൻ കഴിയുന്നില്ലെങ്കിൽ ഭരണവുമായി അടുത്തുനിന്നാൽ മതിയെന്ന ഉദരംഭരി രാഷ്ട്രീയക്കാരായി തരംതാണു കഴിഞ്ഞ ഈ പാർട്ടികളാണ്, ഇന്ത്യാക്കാർക്ക് ഒരു സ്വപ്നം നൽകിയത്—'സമത്വസുന്ദരമായ ഒരു നല്ല നാളെ''യെക്കുറിച്ചുള്ള സ്വപ്നം.

ആ സ്വപ്നം, ഇന്നൊരു പൊട്ടിയ ശംഖായിത്തീർന്നിരിക്കുന്നു. ചാത്തൻ പുലയനും നീലിയും മൃഷ്ടാന്നം ആഹാരം കഴിച്ചു ജീവിക്കുന്ന ആ ദിവസം വയലാറിന്റെയും ഒ.എൻ.വി.യുടെയും വരികളിൽ ചത്തുകിടക്കുന്നു. ''കിഴക്കിലെ യേശുക്രിസ്തു''വിനെ തേടിവന്ന മീരാബെന്നിനെപ്പോലുള്ളവരുടെ ജീവിതം പാഴായിപ്പോയെന്ന് നാം പറയാൻ തുടങ്ങിക്കഴിഞ്ഞു. മാർക്സിന്റെയും ലെനിനിന്റെയും പ്രതിമകളെ താഴെ വലിച്ചിട്ട് തട്ടിത്തകർക്കുന്ന നിയോ നാസികളെ ആരാധനാപൂർവ്വം നാം നോക്കിത്തുടങ്ങിയിരിക്കുന്നു. അതോടൊപ്പം വലേസയുടെ ധീരോദാത്തതയേയും ഹവേലിന്റെ വിഗ്രഹഭഞ്ജകത്വത്തേയും പ്രകീർത്തിക്കുന്ന ഈരടികൾ നാം രചിക്കുന്നു. മാർഗരറ്റ് താച്ചറിന്റെ വിപ്ളവത്തിൽ നാം കോൾമയിർ കൊള്ളുന്നു. പശ്ചിമേഷ്യയിൽ നാമ്പിടുന്ന ദേശീയതയുടെ കഴുത്തു ഞെരിച്ചു കൊന്ന്, പാൻ അമേരിക്കൻ പതാക പാറിപ്പിക്കുന്ന ബുഷിന്റെ വീരസാഹസികതയിൽ നാം അദ്ഭുതപരതന്ത്രരായി നോക്കിനിൽക്കുന്നു. അങ്ങനെ പതുക്കെപ്പതുക്കെ സോഷ്യലിസത്തെ വൃത്തികെട്ട വാക്കാക്കി മാറ്റിത്തുടങ്ങിയിരിക്കുകയാണ് നാം.

ഇന്ത്യ വിദേശക്കടക്കെണിയിലാണെന്ന് പറഞ്ഞതുകൊണ്ട്, ജനീവയിൽ മാന്യൻമാരുടെ മുൻപിൽ തലകുനിക്കേണ്ടിവന്നുവെന്ന് പരിദേവനം കൊള്ളുന്ന മൻമോഹൻസിംഗിന്റെ 'ദേശസ്നേഹ പ്രോജ്ജ്വലിതമായ' വാക്കുകൾ കേട്ട് അന്ധാളിച്ചു നിൽക്കുന്നു.

ഇവിടെനിന്നും ഇനി നാം എങ്ങോട്ട് പോകും?

**എസ്. ജയചന്ദ്രൻ നായർ**

# നമുക്കുവേണ്ടത് ഇസ്ലാമിക ബജറ്റ്

എം.പി. നാരായണപിള്ള





വിലക്കയറ്റത്തിനിട കൊടുക്കാതെ, പുതിയ നികുതികളൊന്നും പിരിക്കാതെ ഒരു ബജറ്റുണ്ടാക്കാൻ പറ്റുമോ? അത്തരമൊരു ബജററുകൊണ്ട് ഇന്ത്യയുടെ വികസനം ഇതിലും വേഗത്തിലാക്കാൻ പററുമോ?

1991-ലെ യൂണിയൻ ബജററ് പലവുരു വായിച്ചുതീർന്നപ്പോൾ ഇത് സാധിക്കാവുന്നതേയുള്ളൂവെന്ന് എനിക്ക് തോന്നി. പക്ഷേ, ബജററുണ്ടാക്കാൻ മുജ്ജന്മവാസനകളും പ്രത്യയശാസ്ത്രങ്ങളുടെ വിഴുപ്പുകെട്ടും ആദ്യം ചുമലിൽ നിന്നിറക്കിവയ്ക്കണം.

രാജ്യത്തിൻെറ ബജററായാലും സ്വന്തം വീട്ടിലെ ബജററായാലും കാശിനു മുട്ടുവരുമ്പോൾ പുനഃപരിശോധന നടത്തുമല്ലോ. നമ്മളാദ്യം പരിശോധിക്കുക ചെലവുകളല്ലേ?

ഇന്ത്യാഗവൺമെൻറിൻെറ ചെലവുകളെന്തൊക്കെയാണ്? എളുപ്പത്തിൽ മനസ്സിലാക്കാനായിട്ട് നമുക്ക് ശതമാനക്കണക്കുകളെടുക്കാം.

പലിശ—21
പ്രതിരോധം—13
പദ്ധതിച്ചെലവുകൾ—15
പദ്ധതികൾ നടത്താൻ സംസ്ഥാനങ്ങൾ കൊടുക്കുന്നത്—11
പദ്ധതിയിൽപ്പെടാത്ത സഹായം—7
സബ്സിഡി—8
സ്ഥിരം ചെലവുകൾ—12
സംസ്ഥാനങ്ങൾക്കുള്ള നികുതിവിഹിതം—12

ആകെ—100

അതായത് ബജററിലെ ഏററവും വലിയ ചെലവ്—ഒരു രൂപയ്ക്ക് 21 പൈസ—പലിശയാണ്. പിരിക്കുന്ന നികുതിയുടെ 42 ശതമാനം വരും ഈ വർഷം പലിശയിനത്തിലുള്ള ചെലവ്.

രണ്ടായിരം രൂപ ശമ്പളം കിട്ടുന്ന ഒരാൾ 840 രൂപ പലിശ കൊടുക്കേണ്ടിവന്നാലത്തെ ഗതിയൊന്നാലോചിച്ചു നോക്കൂ. ഇതാണ് പച്ച മലയാളത്തിൽ ഇന്ത്യ നേരിടുന്ന യഥാർത്ഥ പ്രശ്നം.

ശരി, ഈ പലിശ ഇല്ലെന്നു വന്നാലോ? ഒററയടിക്ക് 27450 കോടി രൂപയാണ് സർക്കാർ ലാഭിക്കുന്നത്. ബജററിലെ കമ്മി 7719 കോടി രൂപ എന്ന നില മാറി 19600 കോടിയിലധികം മിച്ചമായി വരുന്നു. ഇതിനപ്പുറമൊരു സുഖമുണ്ടോ?

പക്ഷേ, പലിശ കൊടുക്കാമെന്നു പറഞ്ഞെടുത്ത കടമായതുകൊണ്ട് അതു കൊടുക്കാതെ പററില്ല. ഉത്തമർണൻ ലോകബാങ്കു മാത്രമായിരുന്നെങ്കിൽ ജ്യോതിബാസുവിനെ വിട്ട് സംസാരിപ്പിച്ചാൽ പലിശയും മുതലും ഇളവു ചെയ്തു തരുമായിരുന്നു. പക്ഷേ, ഗവൺമെൻറിൻെറ കടത്തിലെ മുഖ്യഭാഗം പാവപ്പെട്ടവരോടു വാങ്ങിയിരിക്കുന്ന പണമാണ്. പോസ്റ്റോഫീസിലെ നിക്ഷേപത്തിൻെറയും പ്രോവിഡൻറ് ഫണ്ടിലിടുന്ന പണത്തിൻെറയും ബാങ്കു ഡിപ്പോസിററുകളിൽ നിന്ന് എസ്.എൽ.ആർ എന്ന പേരിൽ പിടിച്ചെടുക്കുന്ന പകുതിയിലധികവും മററുമാണ്. പാവപ്പെട്ടവൻ അർഹിക്കുന്ന ഈ പലിശ കൊടുക്കില്ലെന്നു പറഞ്ഞാൽ ഒരു പാർലമെൻറ് മെമ്പർക്കും പിച്ചാത്തിപ്പിടിക്ക് എല്ലു ബാക്കിയുണ്ടാവില്ല. നെഹ്റുവിൻെറ പേരു പറഞ്ഞു കണ്ണീരൊപ്പുന്ന ഇടതുപക്ഷക്കാർ രായ്ക്കുരാമാനം പ്ളോറ്റു മാറ്റിവയ്ക്കും.

പലിശ കൊടുക്കാതിരിക്കാൻ പിന്നെന്താണൊരു വഴി?

കടം വീട്ടുക.

സർദാർ മൻമോഹൻസിംഗിൻെറ സ്ഥാനത്ത് ശരാശരിക്കാരായ നമ്മളാണെന്നിരിക്കട്ടെ. എന്തുചെയ്യും?

നോക്കിനടത്താൻ വയ്യാത്തതും വേണ്ടത്ര ആദായമില്ലാത്തതുമായ വല്ലതുമുണ്ടെങ്കിൽ ആദ്യം കച്ചവടം ചെയ്യും. അതുകൊണ്ടു പററിയില്ലെങ്കിൽ ഭാര്യയുടെ കെട്ടുതാലി വിററിട്ടായാലും കടംവീട്ടി തടി ശുദ്ധമാക്കും. എന്നിട്ട് കിട്ടുന്ന കാശുകൊണ്ട് ഒതുങ്ങിക്കഴിയാൻ നോക്കും.

ഛേ, ഇത്രേയുള്ളോ ഭരണമെന്ന് വായനക്കാർ ഇപ്പോൾ സംശയിക്കുന്നുണ്ടാവും. സത്യം പറഞ്ഞാൽ ഇതിൽക്കൂടുതൽ ബുദ്ധിയൊന്നും ഇന്ത്യയല്ല, അമേരിക്ക ഭരിക്കാൻപോലും ആവശ്യമില്ല.

കുടുംബത്തൊഴിൽ കച്ചവടമായതുകൊണ്ട് ഇംഗ്ളണ്ടിലെ കടുത്ത സാമ്പത്തിക പ്രശ്നങ്ങൾ ഒരു പലചരക്കുകടക്കാരൻെറ കണ്ണിലൂടെയാണ് മാർഗരററ് താച്ചർ കണ്ടത്. ആ നിലയിലതു പരിഹരിച്ചപ്പോൾ എല്ലാ പ്രശ്നങ്ങളും തീർന്ന് സമൂലമായൊരു സാമ്പത്തിക നവീകരണം നേടാൻ ഇംഗ്ളണ്ടിനു കഴിഞ്ഞു.

അതിലധികമില്ല, ഇന്ത്യയുടെ പ്രശ്നവും. പക്ഷേ, സാധാരണക്കാരായ നമ്മൾ കാണിക്കുന്ന സാമാന്യബുദ്ധി നമ്മെ ഭരിക്കാൻ നടക്കുന്ന അലവലാതികൾ കാണിക്കാത്തതല്ലേ നമ്മുടെ ദുരന്തം.

പലിശ കൊടുക്കുന്നതു നിർത്താൻ മാത്രം മൻമോഹൻസിംഗ് അരയും തലേക്കെട്ടും മുറുക്കി ഇറങ്ങിയിരുന്നെങ്കിലോ?

നികുതി പിരിച്ച് ഈ വലിയ കടമൊക്കെ വീട്ടാൻ ഏഴു ജന്മം കഴിഞ്ഞാലും പററില്ലെന്ന് നമ്മളെപ്പോലെ അദ്ദേഹത്തിനുമറിയാം. പിന്നെയുള്ള ഒരേയൊരു വഴി സർക്കാരിൻെറ സ്ഥാവരജംഗമവസ്തുക്കൾ ലേലം വിളിക്കുകയാണ്.

സ്വാതന്ത്ര്യത്തിനുശേഷം മൂന്നുലക്ഷം കോടിയിലധികം രൂപ കേന്ദ്ര സംസ്ഥാന ഗവൺമെൻറുകൾ പൊതുമേഖലയിൽ ഇറക്കിയിട്ടുണ്ട്. ഇതിൽനിന്ന് ഇപ്പോൾ കിട്ടുന്ന ആദായം ശരാശരി ഒരു ശതമാനം മാത്രമാണ്. സർക്കാരെടുക്കുന്ന കടങ്ങൾക്ക് കൊടുക്കേണ്ടിവരുന്ന പലിശ, പതിനാല് ശതമാനം വരെയാണ്. (നികുതിയില്ലാത്ത ഒമ്പത് ശതമാനം ബോണ്ടുകളൊന്നും ഗൗരവമായെടുക്കരുത്. കാരണം, സർക്കാരിനു കിട്ടുന്ന നികുതി നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണെന്നോർക്കണം)

14 ശതമാനത്തിനു പണം കടമെടുത്ത് ഒരു ശതമാനം ആദായം കിട്ടുന്ന പ്രസ്ഥാനങ്ങളിലിറക്കുന്നത് പറവൂർ കോടതിയിൽപ്പോയി പാപ്പർ ഹർജി കൊടുക്കുന്നതിനുള്ള വൺവേ ടിക്കററല്ലേ? ഈ ഊളത്തരം എന്തുകൊണ്ടാണിവർ വച്ചുപുലർത്തുന്നത്?

സർക്കാരിൻെറ സ്ഥാവരജംഗമ സ്വത്തുക്കൾ വിററ് കടമൊക്കെ വീട്ടിയാൽ ഈ മൂന്നു ലക്ഷം കോടിയുടെ പുറത്ത്



# ശശികുമാറിൽ നിന്നും രത്തൻ ടാറ്റ യിലേക്കുള്ള ദൂരം

വിജു വി. നായർ





പുതിയ കേന്ദ്രബജററു പ്രഖ്യാപിച്ച ശേഷം ആദ്യം കാണാനിടയായത് ശശികുമാറിനെയാണ്. ബോംബെ നരിമാൻ പോയിൻറിൽ തട്ടുകട നടത്തുന്ന കോട്ടയത്തുകാരൻ യുവാവ്.

"ഇനിയെന്തെടുത്തു ജീവിക്കും? മുമ്പ് ദിവസം 1200 രൂപയുടെ കച്ചവടം ഉണ്ടായിരുന്നു. ചെലവുകഴിഞ്ഞ് കുറഞ്ഞത് 200 രൂപ മിച്ചം കിട്ടുമായിരുന്നു. ഇനിയിപ്പോൾ അതുമില്ല. തട്ടുകടയ്ക്കു വാടക കൊടുക്കാനോ മുനസിപ്പാലിററിക്കാർക്കും പൊലീസുകാർക്കും ഹഫ്ത്താ (കപ്പം) കൊടുക്കാനോ പററില്ല. സാധനവില കൂടിയെന്നുപറഞ്ഞ് അതേയളവിൽ പൊറോട്ടയുടെയും ദോശയുടെയും വില കൂട്ടാൻ പററില്ലല്ലോ?"

ശശികുമാറിൽനിന്നു നമുക്ക് രത്തൻ ടാററയിലേക്കു വരാം. ടാററാ സാമ്രാജ്യത്തിൻെറ ഇപ്പോഴത്തെ അധിപൻ.

"വളരെ ആശ്വാസവും സന്തോഷവും നല്കുന്ന ബജറ്റാണിത്. കോർപ്പറേറ്റ് നികുതി മര്യാദയ്ക്കാണു കൂട്ടിയത്. ലൈസൻസൊക്കെ റദ്ദാക്കിയതു വലിയ ആശയ്ക്കു വകനല്കുന്നു. എങ്കിലും കുറച്ചു നിയന്ത്രണങ്ങൾകൂടി ബാക്കിയുണ്ട്. അതും കളയണം. എക്സൈസ് ഡ്യൂട്ടി അഞ്ച് ശതമാനമേ കൂട്ടിയുള്ളൂവെന്നതും ആശ്വാസകരമാണ്.

ഈ രണ്ട് പ്രതികരണങ്ങളാണ് യഥാർത്ഥത്തിൽ മൻമോഹൻസിംഗത്തിൻെറ ബജററ് ഈ നാട്ടിലുയർത്തുന്ന പ്രത്യാഘാതത്തിൻെറ ശരിയായ തോതുവാരി. തെളിച്ചുപറഞ്ഞാൽ, സമ്പന്നർക്ക് കൂടുതൽ ആശ്വാസവും സാധാരണക്കാർക്ക് കൂടുതൽ ദുരിതവും നല്കുന്നു എന്നല്ലേ ഇതിനർത്ഥം?

ഇവിടയങ്ങു പാലും തേനുമൊഴുക്കുമെന്നും ഇന്ത്യയെ ഹ്യൂമൻഫേസുള്ള കാപ്പിറ്റലിസത്തിലേക്കു കൈപിടിച്ചുയർത്തുമെന്നും അവകാശപ്പെട്ട ധനമന്ത്രിയും അദ്ദേഹത്തിൻെറ പിണിയാളുകളായ വൻകിട പത്രങ്ങളും പ്രചരിപ്പിക്കുന്ന ഹ്യൂമൻഫേസിൻെറ യഥാർത്ഥ മുഖമാണ് രത്തൻ ടാററയിൽ നിന്ന് ശശികുമാറിലേക്കുള്ള ദൂരം.

അന്നന്നത്തെ അത്താഴവകയ്ക്കു നിവൃത്തിയില്ലാതാവുന്നു എന്ന സങ്കടമാണ് സാധാരണക്കാരനായ ശശികുമാറിനുള്ളതെങ്കിൽ ടാററയുടെ വിഷമം ഇപ്പോഴുള്ള ലേശം ചില നിയന്ത്രണങ്ങൾ കൂടി മാററാത്തതിലാണ്. എന്താണിതിൻെറ പിന്നാമ്പുറം? ഓരോന്നായി നോക്കാം.

പഞ്ചസാരയുടെ സബ്സിഡി നിറുത്തലാക്കിയതിൽ ക്വിൻറലിന് 24 രൂപ വച്ച് എക്സൈസ് ഡ്യൂട്ടിയടിച്ചിരുന്ന പഞ്ചസാരക്കുത്തകകൾക്ക് ഇനി 34 രൂപ വച്ചുനല്കണം. അഡീഷനൽ എക്സൈസ് ഡ്യൂട്ടി 11 രൂപ വർദ്ധിപ്പിച്ചതിനാൽ മൊത്തം ഒരു ടണ്ണിന് 71 രൂപ പഞ്ചസാര മുതലാളിമാർ നല്കണം. ഇത് പഞ്ചസാരവില സുമാർ 40 ശതമാനം ഒററയടിക്കു കൂട്ടാനിടനല്കും. പാവപ്പെട്ടവർ വാങ്ങുന്ന പൊതുവിതരണ മേഖലയിലെ പഞ്ചസാരയ്ക്ക് ഇപ്പോൾത്തന്നെ 85 പൈസ ഒററയിരുപ്പിൽ കൂടിക്കഴിഞ്ഞു.

പ്രത്യേകിച്ചൊരു പണിയും ചെയ്യാതെ പതിമൂന്ന് ശതമാനം വരവുണ്ടാകില്ലേ?

വാങ്ങിയ സമയത്തെ വിലയല്ല പൊതുമേഖലയിലെ പല ആസ്തികളുടെയും ഇപ്പോഴത്തെ മാർക്കററുവില. കോവളത്തെ ഐ.ററി.ഡി.സി ഹോട്ടലിൻെറ അന്നത്തെ വിലയാണോ ഇന്ന്? മാർക്കററുവില പല മടങ്ങായി വർദ്ധിച്ചുകാണും. ഇതൊക്കെ ലേലം ചെയ്തു വിൽക്കുമ്പോൾ വിദേശികളെയും രംഗത്തിറക്കിയാൽ അബ്കാരി ലേലത്തിൽ നടക്കുന്ന ഒത്തുകളികൾ ഉണ്ടാകില്ല. ഗവൺമെൻറിനു ന്യായമായ വിലയല്ല പലപ്പോഴും മോഹവില തന്നെ കിട്ടും. കച്ചവടമാക്കുന്നതു വിദേശീയരാണെങ്കിൽ, അവർ തരുന്ന ഡോളർ കൊണ്ട് വിദേശക്കടം വീട്ടാം. അതുകൊണ്ടു സംഭവിക്കുന്ന ഒരേയൊരു നഷ്ടം പ്രതിപക്ഷ പാർട്ടികൾക്ക് ലോകബാങ്കിനെതിരെയുള്ള മുദ്രാവാക്യങ്ങൾ മാത്രമാണ്.

വിദേശികൾക്കല്ല നാട്ടുകാർക്കാണ് വിൽക്കുന്നതെങ്കിലോ? നാട്ടിലെ കടം വീട്ടുമ്പോൾ ആ പണം നാട്ടിലെ ജനങ്ങൾക്കും സ്ഥാപനങ്ങൾക്കുമാണ് കിട്ടുന്നത്. അതവർ തലയണക്കീഴിൽ വച്ച് ഉറങ്ങാനല്ല ഉപയോഗിക്കുക. അടുത്ത ലേലത്തിൽ പങ്കുകൊള്ളാനായി വീണ്ടും ഉപയോഗിക്കും. അല്ലെങ്കിൽ ഏററവും ചുരുങ്ങിയത് ബാങ്കിലെങ്കിലുമിടും. ലേലത്തിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർക്ക് അത് വീണ്ടും ബാങ്കുകൾ കടമായിക്കൊടുക്കും. സ്വാഭാവികമായും ഈ പണം പലതവണ മാർക്കററിൽ കളിക്കും. ഗവൺമെൻറിൻെറ കടം പ്രതീക്ഷിക്കുന്നതിലും വേഗം ഇല്ലാതാകും. പലിശയും ഇല്ലാതാകും.

ഇതിനാകെ തടസ്സമായി നിൽക്കുന്നത് സോഷ്യലിസത്തിൻെറ പേരിലുള്ള ചില തെററിദ്ധാരണകളും തൊഴിലാളികൾക്കും ഉദ്യോഗസ്ഥന്മാർക്കും ജോലി നഷ്ടപ്പെടുമെന്നുള്ള ഭീതിയുമാണ്.

ഇതിലാദ്യത്തെ ഭാഗത്തിന് ചികിത്സയില്ല. അതൊരു മനോരോഗമാണ്. തൊഴിലാളികൾക്കും ഉദ്യോഗസ്ഥന്മാർക്കും 58 വയസ്സുവരെ മുഴുവൻ ശമ്പളവും ശിഷ്ടകാലം പെൻഷനും കൊടുത്തുകൊള്ളാമെന്ന വ്യവസ്ഥയിൽപ്പോലും പ്രശ്നം ലാഭകരമായി പരിഹരിക്കാവുന്നതാണ്.

ഒരു സർക്കാരുദ്യോഗസ്ഥൻെറ പുറത്ത് സർക്കാരിനുണ്ടാകുന്ന ചെലവിൻെറ നാലിലൊന്നു മാത്രമാണ് അയാൾക്കു കൊടുക്കുന്ന ശമ്പളം. ഉദാഹരണത്തിന് കേന്ദ്ര വ്യവസായ വകുപ്പിലെ ഒരു ജോയിൻറ് സെക്രട്ടറിയെ **സ്വന്തം മക്കൾക്ക്** ട്യൂഷൻ കൊടുക്കുക എന്ന ജോലിയുമായി സ്വന്തം വീട്ടിലേക്കോ ഭാര്യവീട്ടിലേക്കോ ട്രാൻസ്ഫർ ചെയ്തുവെന്നിരിക്കട്ടെ. കഥാപാത്രം ഇരിക്കുന്ന ഉദ്യോഗ്ഭവനിലെ മുറിയുടെ മാർക്കററു വാടക അയാൾക്ക് കൊടുക്കുന്ന ശമ്പളത്തിൻെറ ഇരട്ടിയാണ്. സ്റെറനോഗ്രാഫർ തൊട്ട് അയാൾക്ക് കിട്ടുന്ന മററു സേവനങ്ങളും അയാൾ ദുരുപയോഗപ്പെടുത്തുന്ന കടലാസും മററ് അനാമത്തു ചെലവുകളുമൊക്കെ സർക്കാരിനു ലാഭമാവില്ലേ? സ്വന്തം വീട്ടിലേക്കു സ്ഥലംമാററം കിട്ടിയ ഉദ്യോഗസ്ഥനാണെങ്കിൽ അതിലും സുഖം. ഉള്ള ശമ്പളം കൊണ്ട് ഇന്നത്തേതിലും നല്ല ജീവിതനിലവാരമുണ്ടാകും. മക്കളുടെ വിദ്യാഭ്യാസം മെച്ചപ്പെടും. കുടുംബജീവിതം സുഖമാകും.

ഇതിനൊക്കെ തടസ്സമായിനിൽക്കുന്നത് പലിശ ഒന്നുമാത്രമാണ്. ഇവിടെ ഒരു ചികിത്സ ഇന്ത്യാഗവൺമെൻറു തന്നെ പൊന്നാനിപ്പള്ളിയിൽ പോയി മാർഗംകൂടുകയാണ്. **പലിശ** വാങ്ങാത്ത, പലിശ കൊടുക്കാത്ത, പരിശുദ്ധ **ഇസ്ലാമിലേക്ക്**. അപ്പോൾ ഗവൺമെൻറിനോടൊപ്പം ജനങ്ങളും രക്ഷപ്പെടും, വിലക്കയററവും അനാവശ്യനികുതികളും ഇല്ലാതാവും.

ഇങ്ങനെയൊക്കെയല്ലേ ബജററുണ്ടാക്കേണ്ടത്?

പഞ്ചസാരയുടെ വിലക്കയററം ചായ, കാപ്പി തുടങ്ങി നാരങ്ങാവെള്ളംവരെയുള്ള സാധാരണ പാനീയങ്ങളുടെ വില ഉയർത്തും.

ഭക്ഷ്യസബ്സിഡി കൂട്ടിക്കൊണ്ടാണ്

പഞ്ചസാര സബ്സിഡി കുറച്ചതെന്ന ധനമന്ത്രിയുടെ ന്യായം ഇവിടെ പൊളിയുന്നു. പാനീയങ്ങളിൽ നിന്ന് ഖരഭക്ഷ്യവസ്തുക്കളിലേക്കു വന്നാൽ ഇക്കാര്യം കൂടുതൽ വ്യക്തമാവും. രാസവള സബ്സിഡി നിറുത്തലാക്കിയതുമൂലം കർഷകർ ഇനി വളങ്ങൾക്ക് ശരാശരി 40 ശതമാനം വില അധികം നല്കണം. നിലമുഴാൻ ട്രാക്ടറുപയോഗിക്കുന്നവർക്ക് ഡീസലിനു വില കൂട്ടിയതും ഇറക്കുമതിനിരക്കു കൂട്ടിയതും മൂലം ഇനി ഉഴവുചെലവ് 15–20 ശതമാനം കൂടും. (വ്യാവസായികേതരമായ ആവശ്യങ്ങൾക്ക് ഈ ഡീസൽ വില കൂട്ടിയിട്ടുണ്ട്.) പൊതു വിലക്കയററമെന്ന പേരിൽ കർഷകത്തൊഴിലാളിക്കൂലി ഉടനെ കൂടുമെന്നതിൽ സംശയം വേണ്ട. ചുരുക്കത്തിൽ കൃഷിയുടെ ഉല്പാദനച്ചെലവ് ഏററവും കുറഞ്ഞത് 50 ശതമാനമെ

വിദേശ ഇന്ത്യക്കാരെ പ്രീണിപ്പിക്കാനുള്ള ഉദാരവൽക്കരണത്തിൻെറ ആദ്യപ്രതിക്ഷിഫലം ഇന്ത്യയ്ക്കുള്ളിലെ ഭൂമിവിലയിലും കെട്ടിട വിലയിലുമുണ്ടാവുന്ന ഭീമമായ വർദ്ധനവാണ്. കേരളത്തിൽ 'ഗൾഫ് ബൂമു'ണ്ടായപ്പോൾ ഇതിൻെറ ഒരു മൈക്രോരൂപം നമ്മൾ അനുഭവിച്ചതാണ്. വ്യവസായ വളർച്ചയ്ക്കു വേണ്ടിയാണ് ഈ വിദേശനിക്ഷേപ പ്രോത്സാഹനമെന്നു ന്യായീകരിക്കാം. പക്ഷേ, അവിടേയും സംഗതമായ ചില സന്നിഗ്ദ്ധതകളുണ്ട്.

ഒന്നാമത് 51 ശതമാനം ഇക്വിററിയാണ് വിദേശകമ്പനികൾക്ക് അനുവദിച്ചിട്ടുള്ള പുതിയ ഔദാര്യം. എന്നാൽ, ഏതെങ്കിലുമൊരു രാജ്യത്തുനിന്ന് ഒരു വൻകിട വ്യവസായി പോലും ഇതേവരെ ഈ ഓഫറിനു പ്രതികരിച്ചിട്ടില്ല. ഐ.എം.എഫിൻെറ പിൻബലത്തിൽ കുറേ യു.എസ്. കമ്പനികൾ അതിനു തയാറായെന്നുവരാം. ഈ സാഹചര്യത്തിലാണ് ഇപ്പോൾ ലോകകമ്പോളത്തിൽ ഉന്നത സ്ഥാ

വച്ചാൽ, അവരിനി മൂന്നു നാലു വർഷത്തേക്ക് ഇന്ത്യയുടെ വ്യാവസായികാന്തരീക്ഷം നിരീക്ഷിച്ചുകൊണ്ടിരിക്കുകയേയുള്ളൂ. കച്ചവടം തുടങ്ങില്ലെന്നർത്ഥം. ചുരുക്കത്തിൽ, വ്യവസായ നയമാററംമൂലമുണ്ടാകുന്ന ക്ഷിപ്രമായ വിലക്കയറ്റവും തദനുസാരിയായ കെടുതികളും അനുഭവിച്ചേതീരൂ. അതിനെല്ലാം പോംവഴി എന്ന മട്ടിൽ ഗവൺമെൻറ് കൊണ്ടുവന്ന കലാപരിപാടികൾ തല്ക്കാലം പ്രാവർത്തികമല്ലെന്നു സാരം.

10 ശതമാനം വിലക്കയററം ഉണ്ടാവുമെന്ന് മന്ത്രി തന്നെ സമ്മതിക്കുന്നു. ഇപ്പോൾത്തന്നെ 15 ശതമാനം വിലക്കയററം പ്രാബല്യത്തിലുണ്ട്. ഒരുകിലോ തക്കാളിക്ക് 8 രൂപയിൽ നിന്ന് ഒററരാത്രികൊണ്ട് 28 രൂപയായിരിക്കുന്നു കമ്പോളവില. ഈ പോക്കുപോയാൽ വാറൻഡി പിരിയഡായി പറഞ്ഞ മൂന്നുവർഷം കൊണ്ട് 50-60 രൂപയായി തക്കാളിവില കൂടിയാൽ അദ്ഭുതമെന്ത്? ബൾബിനു വില കുറച്ചെന്നുവച്ച് വയററിൽ വെട്ടംവീഴില്ലല്ലോ.

രാജ്യത്തിനൊരു പ്രതിസന്ധിയുണ്ടെങ്കിൽ അതിനെ എല്ലാ മേഖലയിലുമുള്ള ജനങ്ങളും

**ഒരു റോളർകോസ്റ്റർ റൈഡു നടത്തുകയായിരുന്നു ഇതുവരെ നാം. ആരോടോ വാശി തീർക്കാനെന്ന മട്ടിൽ നമ്മൾ തുരുതുരെ ഫാക്ടറികൾ പണിതു. പലർക്കും കാശു കിട്ടി. കിട്ടിയവരൊക്കെ വീട്ടിൽ ഫ്രിഡ്ജും ടി.വി.യും പ്രഷർകുക്കറുമാക്കെ വാങ്ങിനിറച്ചു. ഇല്ലാത്തവൻപോലും ഉപഭോഗത്തിൻെറ കാര്യത്തിൽ ആർക്കും പിന്നിലായിരുന്നില്ല. ഏതോ ഒരു 'സമൃദ്ധി'യിലേക്കു നാം കുതിക്കുകയാണെന്ന് ഭരണകർത്താക്കൾ നമ്മളെ വിശ്വസിപ്പിച്ചു. നാം വിശ്വസിക്കാൻ ഇഷ്ടപ്പെട്ടതും അങ്ങനെതന്നെ.**

ങ്കിലും കൂടുമെന്നു വരുന്നു. എന്നുവച്ചാൽ, ഒന്നുകിൽ ഭക്ഷ്യോൽപ്പന്നവില ഗണ്യമായി കൂട്ടുകയോ, അല്ലെങ്കിൽ കൃഷിപ്പണി നിറുത്തുകയോ ആവും ഭൂരിപക്ഷം സാധാരണ കർഷകർ ചെയ്യുക. ഇതു രണ്ടായാലും ഭക്ഷ്യവസ്തുക്കളുടെ വില കുത്തനെ ഉയരുമെന്നുറപ്പാണല്ലോ.

ഇനി പഴയമട്ടിൽ ബാങ്കുവായ്പയെടുത്തു കൃഷി നടത്താമെന്നുവച്ചാലോ? ലെൻഡിംഗ് നിരക്കുകൾ എല്ലാം വർദ്ധിപ്പിച്ചതിനാൽ, കടബാദ്ധ്യത ഇനി വളരെ കൂടും. പലിശയുടെ മിനിമം പരിധി 15 ശതമാനമെന്നാക്കിയിട്ട് ബാക്കി കാര്യം കമ്പോളത്തിലെ മത്സരക്കാർ തീരുമാനിക്കട്ടെ എന്നു പറഞ്ഞുമാറിനില്ക്കുകയാണു ധനമന്ത്രി. മത്സരംമൂലം നിരക്കു കുറയ്ക്കാൻ ധനകാര്യ സ്ഥാപനങ്ങൾ തയ്യാറാവുമെന്ന കണക്കുകൂട്ടൽ അസ്ഥാനത്താണ്. കാരണം പണമെടുക്കാതിരിക്കാൻ സാധാരണക്കാരനു നിവൃത്തിയില്ലാത്ത മറെറാരു സ്ഥിതി കൂടിയുണ്ട്. ഉല്പന്നവിലയും കെട്ടിടനിർമ്മാണച്ചെലവും ക്രമാതീതമായി ഉയർത്തുമെന്നതിനാൽ അവർക്കു ലോണെടുക്കാതെ തരമില്ലല്ലോ.

നിയരായ ജപ്പാൻെറ പ്രതികരണം ശ്രദ്ധേയമാകുന്നത്.

100 ശതമാനം ഇക്വിററി നല്കാതെ ജപ്പാൻ ഇന്ത്യയിൽ കച്ചോടത്തിനു വരില്ലെന്നറിയിച്ചു കഴിഞ്ഞു. കാരണമുണ്ട്. ഇന്ത്യൻ രൂപയുടെ മൂല്യം കുറച്ചുകൊണ്ടും കയററുമതി നിരക്ക് ഇളവുചെയ്തുകൊണ്ടും ലോകകമ്പോളത്തിൽ ഇന്ത്യ മത്സരിക്കുന്നത് വിലക്കുറവിൻെറ ബലത്തിൽ മാത്രമാണ്. ഉല്പന്നത്തിൻെറ ക്വാളിററിയുടെ (ഗുണമേന്മ) കാര്യത്തിൽ ജപ്പാൻെറ ഉല്പന്നങ്ങളുടെ ഏഴയലത്തുവരില്ല. അതുകൊണ്ട് 49 ശതമാനം ഇന്ത്യൻ ക്വാളിററിയും 51 ശതമാനം ജപ്പാൻ ക്വാളിററിയും കൂടി മികവു ചെയ്ത് ഒരു ഭാഗ്യം പരീക്ഷിക്കാൻ ജപ്പാൻ തയാറല്ല.

മാത്രമല്ല, ഉദാരവൽക്കരിക്കപ്പെട്ടു എന്നു പറയുന്ന വ്യവസായം പ്രവൃത്തിഫലത്തിലായിട്ടില്ലല്ലോ. അതുകൊണ്ട്, ഗവൺമെൻറ് ഇടപെടലുകൾ ഉണ്ടായിരിക്കില്ലെന്നും തൊഴിൽ സമരങ്ങൾ ഉണ്ടായിരിക്കില്ലെന്നും ഉറപ്പുവരുത്തിയശേഷമേ ബുദ്ധിയുള്ള വിദേശികൾ ഇവിടെ കച്ചവടത്തിനു വരികയുള്ളൂ. എന്നു

ഒരുമിച്ചു താങ്ങണമെന്നതാണ് രാഷ്ട്ര വ്യവസ്ഥ എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. നീതിബോധമുള്ള ഒരു ബജററ് ആ വഴിക്കാണു കണക്കുകളൊരുക്കേണ്ടത്. എന്നാൽ മൻമോഹൻ സിംഗ് അങ്ങനെയാണോ ചെയ്തത്?

ഏററവും കുറഞ്ഞത് 10 ശതമാനമെങ്കിലും കോർപ്പറേററ് നികുതി വർദ്ധിപ്പിക്കുമെന്നാണ് വ്യവസായ ലോബികളെല്ലാം കരുതിയിരുന്നത്. അതിനവർ തയാറായിരിക്കുകയുമായിരുന്നു. 40–ൽ നിന്ന് 65 ശതമാനം വരെ കോർപ്പറേറ്റ് ടാക്സ് വർദ്ധനവുണ്ടായാൽ പോലും സഹിക്കാൻ വ്യവസായികൾക്കു കഴിയുന്ന പശ്ചാത്തലമാണ് ഡിലൈസൻസിംഗും മററു വ്യാവസായിക ഉദാരവൽക്കരണങ്ങളും സൃഷ്ടിച്ചത്. എന്നാൽ കോർപ്പറേറ്റ് നികുതി കേവലം അഞ്ചുശതമാനമാണ് ഗവൺമെൻറ് വർദ്ധിപ്പിച്ചത്. രത്തൻ ടാററയുടെ ആനന്ദത്തിൻെറ രഹസ്യവും മറെറാന്നല്ല. ഈ ചെറിയ വർദ്ധനവും പുതിയ വ്യവസായ നയംവഴി കോർപ്പറേറ്റു വ്യത്തങ്ങൾക്കുണ്ടാവുന്ന കൊള്ളലാഭവുംകൂടി

ശേഷം 39–ാം പേജിൽ



# ജനഹൃദയത്തിൽ പതിഞ്ഞ പുണ്യരൂപം



*ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവുമായി നാലുപതിറ്റാണ്ടിലധികം കാലം ഇടപഴകാൻ ഭാഗ്യം സിദ്ധിച്ചയാളാണ് മഹാരാജാവിൻെറ പ്രൈവറ്റ് സെക്രട്ടറിയായിരുന്ന ശ്രീ. എസ്. പത്മനാഭയ്യർ.*

*തുളസികതിരുപോലെ പരിശുദ്ധമായിരുന്ന ആ ജീവിതത്തെപ്പറ്റി പറയാൻ ഞാൻ ആരുമല്ല—എന്ന മുഖവുരയോടെ ആരംഭിച്ച ശ്രീ. പത്മനാഭയ്യരുടെ അനുസ്മരണം.*

ജനങ്ങളുടെ ഹൃദയത്തിൽ പതിഞ്ഞ പുണ്യരൂപം

തിരുവിതാംകൂറിൽ കാണുന്ന സകലത്തിൻെറയും ഉടമ ശ്രീപത്മനാഭസ്വാമിയായിരുന്നു. തമ്പുരാൻെറ വിശ്വാസം അതായിരുന്നു. കുലദൈവം 'ധർമ്മ'മാണ് എന്ന വിശ്വാസം മാർത്താണ്ഡ വർമ്മ മഹാരാജാവിൻെറ കാലം മുതലുള്ളതാണല്ലോ. ആ വിശ്വാസത്തിൻെറ തറയുറപ്പിലാണ് അദ്ദേഹവും പ്രവർത്തിച്ചിരുന്നത്. ധർമ്മശാസ്ത്ര വിധിപ്രകാരമുള്ള ചുമതല, കർത്തവ്യം, നീതി നടത്തിപ്പ്, ആചാരം എന്നിവയിൽ മുറുകെപ്പിടിച്ചുകൊണ്ടുള്ള പ്രവർത്തന ശൈലിയായിരുന്നു അവസാനത്തെ കണ്ണിയായ ശ്രീചിത്തിര തിരുനാളിൻെറയും. ''ഇന്നത്തെക്കാലത്ത് ഇതിനൊക്കെ പ്രസക്തിയുണ്ടോ ആവോ? പക്ഷേ, ഞങ്ങളെപ്പോലുള്ളവർക്ക് ഒരു നെയ്ത്തിരിയായിരുന്നു ആ പുണ്യാത്മാവ്.'' പഴയ കാലത്തേക്ക് നീണ്ടുപോകുന്നതായി തോന്നി ശ്രീ. പത്മനാഭ അയ്യരുടെ മിഴികൾ. രണ്ടു ശസ്ത്രക്രിയയ്ക്ക് വിധേയനായിട്ടുപോലും, ഡോക്ടർമാരുടെ ഉപദേശം മറികടന്ന് ആറാട്ടിനു പങ്കെടുത്തു. സാമ്പ്രദായികതയ്ക്ക് കോട്ടം വരുന്ന ഒന്നും അദ്ദേഹത്തിൽനിന്നുണ്ടാകില്ല. ദൈവശക്തിയിൽനിന്ന് ലഭിച്ച പ്രചോദനം അദ്ദേഹത്തിൻെറ പ്രവൃത്തിയിൽ മുഴുവൻ ഞങ്ങൾ കണ്ടിരുന്നു. ദൈവത്തിൽനിന്നു ലഭിച്ച രാജ്യത്തെ ദൈവതുല്യം ബഹുമാനിച്ചിരുന്ന രാജാവ് അധികം ഉണ്ടായിരുന്നോ?

## 'താൻ പുറമെയുള്ളവൻ'

'ധർമ്മമെങ്ങവിടെജ്ജയം' എന്ന വിശ്വാസത്തിൽ രാജ്യംഭരിച്ച മഹാരാജാവിന് സ്വാർത്ഥത എന്നത് അന്യമായിരുന്നു. തികച്ചും നിഷ്കാമനും നിഷ്പക്ഷനും പുറമെയുള്ളവനുമായ ഒരു ഭരണാധിപനെ, രാജാവിനെ, സങ്കല്പിച്ചുനോക്കൂ. അതായിരുന്നു ഞങ്ങളുടെ പൊന്നുതമ്പുരാൻ. ആത്മസമർപ്പണത്തോടെയുള്ള ഭരണമായിരുന്നു ശ്രീപത്മനാഭദാസനായ



തിരുവിതാംകൂർ മഹാരാജാവിൻെറ ഔദ്യോഗിക വേഷത്തിൽ



അമ്മ മഹാറാണിയും ശ്രീചിത്തിര തിരുനാളും

മഹാരാജാവിൻേറത്. മനസ്സിൻെറ ഉള്ളറകളിലെവിടെയോ തിളങ്ങുന്ന പുരാവെളിച്ചം ശ്രീ. അയ്യരുടെ കണ്ണുകളിൽ പ്രതിഫലിക്കുന്നതായി തോന്നി.

## കൃത്യനിഷ്ഠയും ചിട്ടയും

ഓർമ്മപോകും നിമിഷംവരെ കൃത്യനിഷ്ഠയുള്ള വ്യക്തിയായിരുന്നു അദ്ദേഹം. ഔദ്യോഗിക കാര്യത്തിലും പത്മനാഭ ദർശനത്തിലും എന്നുവേണ്ട എല്ലാത്തിലും കൃത്യനിഷ്ഠ പാലിക്കുന്ന രാജാവായിരുന്നു ശ്രീചിത്തിരതിരുനാൾ. പതിമൂന്നു കൊല്ലങ്ങൾക്കു മുമ്പ് കരമനയാറ്റിലെ ഒരു ബണ്ട് പൊട്ടി വെള്ളപ്പൊക്കമുണ്ടായല്ലോ? ക്ഷേത്രദർശനത്തിന് പോകുന്നെങ്കിൽ, വഴിമാറി പോകണമെന്ന നിർദ്ദേശം തള്ളിക്കളഞ്ഞ് എന്നും ഏതു വഴി പോയിരുന്നോ ആ വഴിക്കുതന്നെ യാത്ര ചെയ്തു. കൃത്യസമയത്തുതന്നെ പത്മനാഭൻെറ മുമ്പിൽ കൈകൂപ്പിനിന്ന മഹാരാജാവ് ഏതോ അഭൗമശക്തിയുടെ ഉടമയാണെന്ന പ്രതീതി ഞങ്ങളിൽ ഉളവാക്കി എന്ന് അയ്യർ പറഞ്ഞു.

അതുപോലെ ഔദ്യോഗിക കാര്യങ്ങളിലും കൃത്യതയും ചിട്ടയും അടുക്കും അദ്ദേഹം നിർബന്ധിച്ചിരുന്നു. നടപടികൾ മുഴുവനും ശ്രദ്ധിച്ചുകൊണ്ടുള്ള ഔദ്യോഗിക കൃത്യനിർവ്വഹണത്തിൽ ശ്രദ്ധാലുവായിരുന്നു മഹാരാജാവ്. ഏതു പേപ്പറും മുറയ്ക്ക് രജിസ്റ്റർ ചെയ്ത്, കാണേണ്ട ഉദ്യോഗസ്ഥൻമാരെല്ലാം കണ്ടിട്ട് പ്രൈവറ്റ് സെക്രട്ടറി പുനഃപരിശോധിച്ചിട്ടുണ്ടെന്ന് ഉറപ്പുവരുത്തിയശേഷമേ മഹാരാജാവിനയയ്ക്കാവൂ. എല്ലാ രജിസ്റ്ററുകളെക്കുറിച്ചും നല്ലവണ്ണം അറിയാമായിരുന്നുതാനും. നോട്ടപ്പിശകുകൾ എവിടെ വന്നാലും ചൂണ്ടിക്കാണിക്കും. ഒരാത്മശിക്ഷാ നടപടിയെന്ന നിലയിൽ തൻെറ ഉപദേശക്കുറവു കൊണ്ടാണോ പിശകുകൾ വരാനിടയായത് എന്ന് പരിശോധിക്കുന്ന മഹാരാജാവ് അനന്യനല്ലേ? ഭരണവ്യവസ്ഥിതിക്കും ഉദ്യോഗസ്ഥൻമാർക്കുമുള്ള പോരായ്മ രാജാവിൻെറയും പോരായ്മയായി കാണാൻ മടിക്കാത്ത രാജമനസ്സ് എത്ര വിശാലമാണെന്നു നോക്കൂ. അപൂർവ്വരിലൊരാൾ: എന്നല്ലേ പറയാൻ പറ്റൂ. ഇതിനൊക്കെയുള്ള ഒരു അലൗകിക ശക്തി തമ്പുരാനിലുണ്ടായിരുന്നതായി ഞങ്ങൾ വിശ്വസിക്കുന്നു.

## സർവ്വകലാ വല്ലഭൻ

നമ്മുടെ പ്രാചീന സങ്കല്പമാണല്ലോ, രാജാവ് സർവ്വകലാവല്ലഭനായിരിക്കണമെന്ന്. സർവ്വകലാ വല്ലഭൻ തന്നെയായിരുന്നു തിരുവിതാംകൂറിലെ അവസാനത്തെ മഹാരാജാവ്. കലയിലും സാഹിത്യത്തിലും സംഗീതത്തിലും ആധുനിക ശാസ്ത്ര വിഷയങ്ങളിലും എന്നുവേണ്ട വിജ്ഞാനത്തിൻെറ എല്ലാ ശാഖകളിലും അദ്ദേഹത്തിൻെറ കൈ എത്തിപ്പറ്റിയിരുന്നു. ഒരു സംഗീത വിദ്വാൻ ആലപിച്ച രാഗം, മറ്റൊരു രീതിയിൽ ആയിരുന്നെങ്കിൽ കൂടുതൽ മനോഹരമായിരുന്നേനെ എന്ന് മഹാരാജാവ് പറയുന്നത് കേട്ട സദസ്യരും സംഗീതജ്ഞരും ഒരുപോലെ അദ്ഭുതാദരവിൻെറ വിദ്യുത്പ്രവാഹമേറ്റ കാര്യം ശ്രീ. അയ്യർ വിവരിച്ചു. ഇന്ത്യയുടെ ഒരു കരസേനാ മേധാവി ഒരിക്കൽ കൊട്ടാരത്തിൽ വന്നു. മുപ്പതു മിനിട്ടോളം അദ്ദേഹം മഹാരാജാവുമായി സംസാരിച്ചിരുന്നു. തിരികെ പോകുമ്പോൾ, വളരെ ഫലപ്രദമായ സംഭാഷണമായിരുന്നു ഞങ്ങളുടേതെന്ന് കരസേനാ മേധാവി പറയുന്നതു കേട്ടപ്പോൾ ഞങ്ങൾക്ക് വിസ്മയം തോന്നാതിരുന്നില്ല എന്നാണ് അയ്യർ വിവരിച്ചത്.

## ഉത്തരവുകൾ പിൻവലിക്കേണ്ടി വന്നിട്ടില്ല

ഔദ്യോഗിക കാര്യങ്ങളെല്ലാം ഉദ്യോഗസ്ഥരുമായി ചർച്ച ചെയ്യും. തീരുമാനങ്ങൾ ഉത്തരവുകളാകുന്നതിനു മുമ്പ് ദീർഘമായ ചർച്ചകൾ നടന്നിട്ടുണ്ടാകും. എല്ലാ ചൊവ്വാഴ്ചയും ശനിയാഴ്ചയും ദിവാനുമായി ചർച്ച നടത്തും. ഈ പതിവ്, രാജപ്രമുഖനായിരുന്നപ്പോഴും തുടർന്നു. സർവ്വശ്രീ സി. കേശവനും, പട്ടം താണുപിള്ളയും രാജപ്രമുഖനുമായി ഇതുപോലെ ചർച്ചചെയ്തിരുന്നു. മനസ്സു തുറന്നുള്ള ചർച്ചകളും സംവാദങ്ങളും നടന്നിരുന്നതുകൊണ്ട് ഉത്തരവുകൾ നിഷ്പക്ഷങ്ങളായിരുന്നു. ഭേദഗതി ചെയ്യേണ്ടിവരികയോ പിൻവലിക്കേണ്ടിവരികയോ ചെയ്തിരുന്നില്ല. മരണശിക്ഷ നിറുത്തലാക്കിയതും, ക്ഷേത്രപ്രവേശന വിളംബരവും ഇതുപോലെ ദീർഘമായ ചർച്ചകൾക്കുശേഷം എടുത്ത നടപടികളാണ്. മനുഷ്യൻെറ ജീവൻ അപഹരിക്കാൻ സ്റ്റേറ്റിനുപോലും അവകാശമില്ല എന്ന തത്വമായിരുന്നു മരണശിക്ഷ നിറുത്തലാക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. പല ജൻമങ്ങൾക്കുശേഷം എടുത്ത ജൻമമാണ് മനുഷ്യജൻമമെന്നും ആ മനുഷ്യൻെറ ദൈവാരാധനയ്ക്ക് ഒന്നും തടസ്സമാകരുതെന്നുമുള്ള കാഴ്ചപ്പാടായിരുന്നു ക്ഷേത്രപ്രവേശന വിളംബരത്തിന് പിന്നിൽ.

## ദേഷ്യപ്പെടാത്ത രാജാവ്

ദേഷ്യമെന്നത് അദ്ദേഹത്തിനന്യമായിരുന്നു.



കൂടിപ്പോയാൽ. ''വിഡ്ഢിത്തം'' ''അബദ്ധം'', 'ഇനി മേൽ പാടില്ല'' എന്നീ വാക്കുകളിൽ തൻെറ മനസ്സിൻെറ വ്യാപാരം വിനയപൂർവ്വം വ്യക്തമാക്കും. എന്നാൽ, മഹാരാജാവിൻെറ നിറഞ്ഞ സാന്നിദ്ധ്യത്തിൽ ഇത്തരം വാക്കുകൾ കേൾവിക്കാരൻെറ മനസ്സിൽ ആഴ്ന്നിറങ്ങും. രാജമനസ്സിൻെറ ക്ഷോഭം പെട്ടെന്നറിയാനും പറ്റും.

അമംഗളമായി ഒന്നു പറയാൻ തിരുനാവിന് കഴിയുമായിരുന്നില്ല. സ്വന്തം വാല്യക്കാരെ മുതൽ ഉയർന്ന ഉദ്യോഗസ്ഥനെവരെ മുഴുവൻ പേരും പറഞ്ഞേ വിളിക്കാറുള്ളൂ. വലിപ്പചെറുപ്പമില്ലാത്ത സമീപനം ഞങ്ങളെ വിമ്മിട്ടപ്പെടുത്താറുണ്ടായിരുന്നു. ഈ പാലസ് ഓഫീസിൽ വരുമ്പോഴും പേരുപറഞ്ഞ് വിളിക്കുക എന്നതു തന്നെയായിരുന്നു ശീലം. തൊഴുകയ്യോടെ മാത്രമേ മഹാരാജാവിനെ ആരും ആദ്യം കാണുകയുള്ളൂ. അസാധാരണത്വം നിറഞ്ഞുനിന്ന ആ വ്യക്തിത്വത്തിൽ ധർമ്മശാസനങ്ങളുടെ പിൻബലം ഞങ്ങൾ കണ്ടിരുന്നു. ഏറ്റവും ചെറിയ സംഭവങ്ങൾ പോലും ഓർമ്മയിൽ സൂക്ഷിച്ച് മറ്റുള്ളവരെ അദ്ഭുതപ്പെടുത്തുംവിധം അവ തിരിച്ചുവിളിക്കുന്ന സ്വഭാവം ഞങ്ങൾക്കു നിത്യേന കാണാൻ കഴിഞ്ഞിരുന്നു. ഉത്തരേന്ത്യയിലെവിടെയോ എഴുന്നെള്ളിയപ്പോൾ റെയിൽവേ സ്റ്റേഷനിൽവച്ച് പൂച്ചെണ്ട് നൽകി ബഹുമാനിച്ച ഒരു മലയാളി, ഇരുപത്തിനാലു കൊല്ലം കഴിഞ്ഞ് മഹാരാജാവിനെ കാണാൻ വന്നു. സന്ദർശനകാര്യം ഉണർത്തിയപ്പോൾ ''പൂച്ചെണ്ട്'' എന്ന് പറയാത്ത താമസം ആളെ തിരിച്ചറിഞ്ഞു. സന്ദർശനാനുമതി നൽകുകയും ചെയ്തു. ''ഞാനെല്ലാം

ആറാട്ടിനായി



ഓർക്കുന്നു. വന്നുകൊള്ളട്ടെ. ഞാൻ തയ്യാറായിരിക്കുന്നു. പൂച്ചെണ്ടുതന്ന ആളെ എങ്ങനെ മറക്കും.'' എന്ന മറുപടി ഓർമ്മയിൽനിന്ന് ചികഞ്ഞെടുക്കുമ്പോൾ വിഷാദത്തിൻെറ നേരിയ നിഴൽ ശ്രീ. അയ്യരുടെ മുഖത്താകെ പടർന്നിരുന്നു.

## സന്ദർശകരെ സ്വീകരിക്കുന്ന രീതി

അതീവ വിനയത്തോടും തൊഴുകയ്യോടും മാത്രമേ സന്ദർശകരെ സ്വീകരിക്കാറുണ്ടായിരുന്നുള്ളൂ. സന്ദർശകരുടെ സൗകര്യം കണക്കിലെടുത്ത് സന്ദർശനാനുമതി നൽകുന്ന മഹാരാജാവായിരുന്നു അദ്ദേഹം നിശ്ചിത സമയത്തിന് ഒരു മിനിട്ടെങ്കിലും മുമ്പ് തയ്യാറായി സന്ദർശകരെ അദ്ദേഹംതന്നെ സ്വീകരിച്ചിരിക്കും. ''വരണം'' എന്നു പറഞ്ഞുകൊണ്ട്. ക്ഷേത്രദർശനത്തിന് വരുന്നതും അതുപോലെയാണ്. അദ്ദേഹത്തെ കാത്തിരിക്കേണ്ടിവന്നിട്ടേയില്ല. ഒരിക്കലും. ഒന്നിനും. ഒരു ചെറുപുഞ്ചിരിയോടെ, ''ഞാനല്പം നേരത്തെ ആയി. ഇല്ലേ?'' എന്നു പറഞ്ഞുകൊണ്ട് എത്തിയിരിക്കും.

ശിക്ഷണപരമായ വീക്ഷണം ആ മഹാരാജാവിനില്ലായിരുന്നു. വ്യക്തിയുടെ ഉന്നമനം കണ്ടുകൊണ്ടുള്ള തെറ്റുതിരുത്തൽ നടപടി മാത്രമേ തമ്പുരാൻ എടുത്തിരുന്നുള്ളൂ. ഏറ്റവും വലിയ ഉദ്യോഗസ്ഥനെന്നോ സിൽബന്ധിയെന്നോ ഉള്ള വ്യത്യാസമില്ലാതെ, ഇത്തരം നടപടികൾ എടുത്തിരുന്നു. ആരു തെറ്റു ചെയ്തു എന്നന്വേഷിച്ച് അയാളെ ശിക്ഷിക്കുക എന്നതല്ല അദ്ദേഹം സ്വീകരിച്ചിരുന്ന രീതി. മറിച്ച്, തെറ്റ് എന്തുകൊണ്ടു സംഭവിച്ചു, എങ്ങനെ വന്നു, എന്നൊക്കെ പരിശോധിച്ച് തെറ്റിൻെറ ഉറവിടം അടയ്ക്കുക എന്നതായിരുന്നു തമ്പുരാൻെറ രീതി. ലളിതവും സൗമ്യവുമായ രീതിയിൽ തെറ്റാവർത്തിക്കാതിരിക്കാൻ സ്വീകരിക്കുന്ന നടപടികൾ മനുഷ്യഹൃദയത്തിൻെറ അഗാധ തലങ്ങളെ സ്പർശിക്കുന്നവയായിരുന്നു. പാപചേതസ്സുകളെ സ്വയം വിമുക്തമാക്കാൻ തമ്പുരാൻ സഹായിച്ചിരുന്നു.

തെറ്റു ആരിൽനിന്നുണ്ടായാലും ഇത്തരം നടപടികളുണ്ടാകുമെന്ന് സ്വന്തം അനുജനെ മാപ്പു പറയിപ്പിച്ച രംഗം അനുസ്മരിച്ചുകൊണ്ട് ശ്രീ. അയ്യർ തുടർന്നു.

## വാച്ചുകെട്ടാതിരുന്ന രാജാവ്

കയ്യിൽ വാച്ചുകെട്ടാത്ത രാജാവ്: ഒന്നു സങ്കല്പിച്ചു നോക്കൂ. വാച്ച് എന്തിന്. ആ മസ്തിഷ്കത്തിലെവിടെയോ സമയം അറിയിക്കുന്ന ഒരു ഘടികാരം പ്രവർത്തിച്ചിരുന്നു. അദ്ദേഹത്തിൻെറ ദിനചര്യ നോക്കി സമയം



ജ്യേഷ്ഠനും അനുജനും

നിർണ്ണയിക്കാമായിരുന്നു. തെറ്റായ മനുഷ്യ നിർമ്മിത വാച്ച് ശരിയാക്കാമായിരുന്നു. കൃത്യതയ്ക്ക് ശരീരലലാവണ്യം നേടിയതുപോലെ തോന്നിയിരുന്നു. പണ്ടൊക്കെ, കാലത്ത് 7.10 ആകുമ്പോഴേക്ക് കൃഷ്ണവിലാസം കൊട്ടാരത്തിനടുത്തുള്ള നീരാഴിയിൽ കൈകാലുകൾ കഴുകി, പള്ളിയറയിൽ ചെന്ന് പാരമ്പര്യ രീതിയിലുള്ള പരിവട്ടം ചാർത്തി തേവാരപ്പുരയിൽ തൊഴുത് ചെമ്പകത്തുമൂടു നടവരെ നടന്നു നടവഴി അമ്പലത്തിനുള്ളിൽ പ്രവേശിക്കുമായിരുന്നു. അനാരോഗ്യം ഈ ചിട്ടയ്ക്ക് ഒരല്പം വ്യതിയാനം വരുത്തിച്ചു.

അതിഥികൾ നിന്നാൽ മഹാരാജാവും നില്ക്കും. ഈ രീതി ചില പ്രശ്നങ്ങളുണ്ടാക്കിയിരുന്നു. അതുകൊണ്ട് ഇരിക്കാൻ മഹാരാജാവ് പറഞ്ഞാൽ ഇരിക്കണമെന്ന് അതിഥികൾക്ക് ഞങ്ങൾ നേരത്തെ അറിവു കൊടുക്കുമായിരുന്നു. ആരോടും വിരോധമോ വിദ്വേഷമോ, അദ്ദേഹത്തിനുണ്ടായിരുന്നതായി ഞങ്ങൾക്കറിവില്ല. അദ്ദേഹത്തിനോടും ആർക്കും വിദ്വേഷമോ പരിഭവമോ ഉണ്ടായിരുന്നിട്ടില്ല. തികഞ്ഞ എതിരാളിയും പ്രതാപിയുമായിരുന്ന ഒരു ജനനേതാവ് മരിക്കുന്നതിന് ഒരു കൊല്ലം മുമ്പുവരെ രാജാവിൽനിന്നും ഓണപ്പുടവ വാങ്ങിയിരുന്ന വസ്തുത, പരസ്പരതയുടെ ഭാവമല്ലാതെ മറ്റെന്താണ് കാണിക്കുന്നത്. ഒരിക്കൽ യാത്രയ്ക്കിടയിൽ ഒരു ജാഥയുടെ നടുവിൽപ്പെട്ടുപോയി. ജാഥ നടക്കുന്ന വിവരം നേരത്തെ അറിഞ്ഞിരുന്നില്ല. പൊലീസ് അകമ്പടിയില്ലാതെ നടന്നിരുന്ന രാജാവും മുൻഭരണാധിപനുമായിരുന്നല്ലോ അദ്ദേഹം. ''ഞാൻ നേരത്തെ അറിഞ്ഞിരുന്നില്ല ജാഥയുടെ കാര്യം, നിങ്ങളെ ഞാൻ ബുദ്ധിമുട്ടിച്ചുവോ'' എന്ന ചോദ്യം കേട്ടമാത്രയിൽത്തന്നെ ജാഥ രണ്ടായി മാറി വഴിയൊരുക്കിക്കൊടുത്തു. ഇത്തരം സന്ദർഭങ്ങളിലുണ്ടാകുന്ന പ്രത്യുല്പന്നമതിത്വം അദ്ദേഹത്തിനു മാത്രമുള്ളതാണ്. കാറു കേടായപ്പോൾ അനന്തപുരിയിലെ തെരുവീഥിയിൽ ഇറങ്ങി ഓട്ടോറിക്ഷാ കൈകാണിച്ചു നിറുത്തി കയറി പത്മനാഭസ്വാമി ക്ഷേത്രത്തിലെത്തിയ മഹാരാജാവിനെ തിരുവനന്തപുരം ഒരിക്കലും മറക്കില്ലല്ലോ?



ധർമ്മം കുലദൈവം

വിനയം ഏതു പ്രശ്നത്തിനും പരിഹാരം കണ്ടുപിടിക്കുമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. പ്രജകൾ മുഴുവനും തൻെറ ബന്ധുക്കളും നാടു തൻെറ കുടുംബവും എന്ന് കരുതി ഭരിച്ചിരുന്ന പ്രജാപതിക്ക് വിനയം അഭിനയിക്കേണ്ടതായും വന്നിട്ടില്ല.

ലളിത വസ്ത്രധാരണ രീതിയായിരുന്നു ആ മഹാരാജാവിനിഷ്ടം. പരുത്തിത്തുണി കൊണ്ടുള്ള മുണ്ടും ഷർട്ടും തോർത്തും എന്ന പഴയ കേരളീയ വസ്ത്രധാരണ സമ്പ്രദായം നാടുനീങ്ങുന്നതുവരെ അദ്ദേഹം സ്വീകരിച്ചിരുന്നു. ആഡംബരത്തിലല്ല, ലാളിത്യത്തിലാണ് മത്സരം വേണ്ടത് എന്നായിരുന്നു അദ്ദേഹത്തിൻെറ കാഴ്ചപ്പാട്.

## അമൃതേത്ത് താമസിച്ചാലും....

കുറച്ചുകാലം മുമ്പുവരെ വാല്യക്കാർക്കും പരിചാരകർക്കും മറ്റും പ്രത്യേകം അടുക്കള ഉണ്ടായിരുന്നു; കവടിയാർ കൊട്ടാരവളപ്പിൽ അവിടെ കാലത്ത് പതിനൊന്നരയാകുമ്പോൾ ഭക്ഷണം തയ്യാറായിരിക്കണം. അമൃതത്തേ് പന്ത്രണ്ടരയ്ക്കാണ്. അതിനുമുമ്പ് വാല്യക്കാരും പരിചാരകരും ഭക്ഷണം കഴിച്ചിരിക്കണം. അവർ ആഹാരം കഴിക്കാതെ, അമൃതേത്ത് ഉണ്ടാവുകയുമില്ല. സിൽബന്ധികളുടെയും വാല്യക്കാരുടെയും മറ്റും ഭക്ഷണത്തിലും ആരോഗ്യത്തിലും അതീവ താല്പര്യം കാണിച്ചിരുന്ന മഹാരാജാവിൻെറ വാല്യക്കാർക്ക് ആത്മാഭിമാനത്തിന് അവസരം അന്വേഷിച്ചുപോകേണ്ടിവന്നിട്ടില്ല. സകലരുടെയും സുഖക്ഷേമങ്ങളന്വേഷിക്കുക ആ മഹാത്മാവിൻെറ നിഷ്ഠയായിരുന്നു.

## പരിഷ്കാരങ്ങളുമായി ഒത്തുപോയെങ്കിലും.....

പരിഷ്കാരത്തിൻെറ കാറ്റിന് നേരെ വാതിൽ കൊട്ടിയടച്ചിരുന്നില്ല ആ മഹാത്മാവ്. പക്ഷേ, സ്വന്തം ജീവിതത്തിലും ഗൃഹത്തിലും പരമ്പരാഗതമായ മലയാണ്മയും ലാളിത്യവും നിലനിറുത്താൻ നന്നെ ശ്രദ്ധിച്ചിരുന്നു, മഹാരാജാവ്. അടുത്തകാലം വരെ പരമ്പരാഗതമായ പ്രാതൽ അമൃതേത്തായിരുന്നു അദ്ദേഹത്തിന്. ചെറുപയറു കൂട്ടാനും കഞ്ഞിയും. കുഞ്ഞുങ്ങൾക്കു കൊടുക്കുന്ന ആഹാരം മതി മഹാരാജാവിനും. ''പച്ചമുളക് മുകളിൽ കാണിച്ചാൽ മതി'' തമ്പുരാനുള്ള ചമ്മന്തിയിൽ എന്ന് കുശിനിക്കാർ പറയാറുണ്ട്. കായം, ഉള്ളി എന്നിവ വർജ്ജ്യമായിരുന്നു. അത്യാവശ്യമില്ലാത്ത വിശിഷ്ടാസ്വാദനവസ്തുക്കളൊന്നും



മഹാരാജാവിന് വേണ്ട.

പ്രോട്ടോകോൾ അനുസരിച്ചോ മറ്റോ ഉള്ള ഡിന്നറുകൾക്ക് അതിഥികളുടെ ആവശ്യപ്രകാരംസസ്യേതര വിഭവങ്ങൾ വിളമ്പുമായിരുന്നു. മസ്കറ്റ് ഹോട്ടൽ, ട്രിവാൻഡ്രം ക്ളബ്ബ് എന്നിവിടങ്ങളിൽ തയ്യാറാക്കിയിരുന്ന വിഭവങ്ങൾ തിരുമനസ്സിൻെറ സസ്യാഹാരവിഭവങ്ങൾ ഒരു തടസ്സവുമില്ലാതെ അതിഥികൾ അധികം ശ്രദ്ധിക്കാതെ തന്നെ വിളമ്പിയരിക്കുകയും ചെയ്യും. അതിഥികളെ ചെറുതായൊന്നു പറ്റിക്കാൻ കരിങ്ങാലി വെള്ളം നുണഞ്ഞുകൊണ്ടുമിരിക്കും. മദ്യം നുണയുന്ന അതിഥികളോടൊപ്പം. പരിഷ്കാരവുമായി ഒത്തുപോകാം. പക്ഷേ, തൻെറ വ്യക്തി ജീവിതത്തിൽ കേരളത്തിൻെറ ലാളിത്യം മാത്രം മതി. കേരളീയ വിഭവങ്ങളുള്ള പ്രാതലും അമൃതേത്തും രാത്രി അമൃതേത്തുമായിരുന്നു മഹാരാജാവിൻെറ കൊട്ടാരത്തിൽ എന്നും. കുടുംബാംഗങ്ങൾ എല്ലാവരും ചേർന്നിരുന്നാണ് ആഹാരം. നിലത്തിരുന്ന് വാഴയിലയിൽ വിളമ്പിയ ആഹാരം കുടുംബാംഗങ്ങളൊത്ത് കഴിക്കുന്ന രീതി അപൂർവമായേ രാജാക്കൻമാരുടെ ഇടയിൽ കാണാൻ പറ്റൂ. എല്ലാത്തിലും രാജാവായ ശ്രീചിത്തിരതിരുനാളിന് മാത്രമെ അതു സാധിക്കുമായിരുന്നുള്ളു. ഊണുകഴിച്ചു കൊണ്ടിരിക്കുമ്പോൾത്തന്നെ അടുത്ത ദിവസത്തെ 'മെനു' ചർച്ചചെയ്തു തീരുമാനിക്കും. വാല്യക്കാർ നേരിടാവുന്ന 'അടുക്കള പ്രശ്നം' മഹാരാജാവ് നേരിട്ടു തന്നെ പരിഹരിക്കുന്നതിന് ഈ 'മെനു' ഉതകുകയും ചെയ്യും.

## വാത്സല്യത്തിലും രാജാവ്തന്നെ

മനസ്സിൽ നിറഞ്ഞു നിന്ന രണ്ടു ചെറിയ സംഭവങ്ങൾ ഉദാഹരിച്ച് മഹാരാജാവിൻെറ വാത്സല്യം വെളിവാക്കിക്കൊണ്ട് ശ്രീ. അയ്യർ തുടർന്നു. ഊട്ടിക്കു പോകുംവഴി കോയമ്പത്തൂരിലുള്ള വുഡ്ലാൻഡ്സ് ഹോട്ടലിൽ വച്ച് കാപ്പിപ്രിയനായ തനിക്ക് മഹാരാജാവുതന്നെ കാപ്പി ഒഴിച്ചുതന്ന സംഭവം അല്പം ഗദ്ഗദത്തോടെയാണ് ശ്രീ. അയ്യർ വിവരിച്ചത്. മറ്റൊരവസരത്തിൽ അമ്മമഹാറാണിയുടെയും തമ്പുരാൻെറയും നടുവിൽ ഇരുത്തി വിമാനയാത്ര നടത്തിയ കഥ പറഞ്ഞപ്പോഴേക്കും ശ്രീ. അയ്യർ വിതുമ്പുന്നുണ്ടായിരുന്നു. ദൃഢബദ്ധമായ മനുഷ്യവാത്സല്യത്തിൻെറ വറ്റാത്ത നീരുറവയുള്ള രാജമനസ്സായിരുന്നു തമ്പുരാൻെറതെന്ന് തെളിയിക്കാൻ മറ്റെന്തു വേണം. ചെറിയവനിൽ ചെറിയവനായ തന്നോട് ഇത്രയധികം വാത്സല്യം എന്തിന് കാണിച്ചിരുന്നു എന്നു താൻ സ്വയം ചോദിച്ചിട്ടുമുണ്ട്; ശ്രീ. അയ്യർ പറഞ്ഞു. രാജമനസ്സിൽ നിന്ന് നിർഗ്ഗളിക്കുന്ന മനുഷ്യവാത്സല്യം എല്ലാവരെയും തഴുകിപ്പോകുന്നു. താനതിൽ നിന്ന് മാറിനിന്നില്ല എന്ന് സമാധാനിക്കുന്നു, ശ്രീ അയ്യർ.

## തൻെറ ജീവിതം മാതൃകയായിരിക്കണം

എന്നും എന്തിലും രാജാവായിരുന്നു ശ്രീചിത്തിരതിരുനാൾ. തൻെറ ജീവിതം എല്ലാവർക്കും മാതൃകയായിരിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു.



സൗമ്യം, മധുരം

ആർക്കും അനുകരിക്കാവുന്നതും സദ്ഗുണങ്ങൾ നിറഞ്ഞതും ലളിതവുമായിരുന്നു ആ ജീവിതം. ഒരു ജീവിതത്തിൽ തന്നെ മൂന്നു ജീവിതം വന്നണഞ്ഞപ്പോഴും താനൊരു മാതൃകാപുരുഷനായിരിക്കണമെന്ന ചിന്ത അദ്ദേഹത്തെ നയിച്ചിരുന്നു. അതുകൊണ്ടുതന്നെ, ''സ്വകാര്യ ജീവിത''മെന്നു പറയപ്പെടുന്ന ഒന്ന് അദ്ദേഹത്തിനില്ലായിരുന്നു. ഡ്രസ്ബോയ്, ഡ്രൈവർ തുടങ്ങി ഏറ്റവും വലിയ ഉദ്യോഗസ്ഥനോടുപോലും ചോദിക്കൂ അദ്ദേഹത്തെപ്പറ്റി: എല്ലാവരും ഒന്നുതന്നെ പറയുന്നത് കേൾക്കാം.

ഒരു നിസ്സംഗത അദ്ദേഹത്തിൽ നമുക്കു കാണാമായിരുന്നു. ശ്രീപത്മനാഭൻെറ ഉടമസ്ഥതയിലുള്ള രാജ്യത്തിലെ പത്മനാഭദാസനായ കാര്യക്കാരൻ മാത്രമാണ് താൻ എന്നായിരുന്നു തമ്പുരാൻെറ മനോഭാവം. അതുകൊണ്ട് പ്രജകൾ മറ്റൊന്നു ഇഷ്ടപ്പെട്ടപ്പോൾ ചെങ്കോൽ ഉപേക്ഷിച്ച് സാധാരണ പൗരനായി ജീവിതം നയിക്കാൻ മടിച്ചില്ല. വിനയാന്വിതനായി, തൊഴുകൈയോടെ സാധാരണ പൗരനായ മഹാരാജാവിനെ തിരുവനന്തപുരം മിക്കവാറും എല്ലാ ദിവസവും കാണുമായിരുന്നല്ലോ? അതാണ് തന്നെപ്പോലുള്ളവർ പറയുന്നതായി ശ്രീ. അയ്യർ പറയുന്നത്: ശ്രീചിത്തിരതിരുനാൾ ശ്രീചിത്തിരതിരുനാളായിരുന്നു. സമാന്തരമില്ലാത്ത മനുഷ്യൻ. രാജാക്കൻമാരുടെ ഇടയിൽ വിടർന്ന നാലുമണിപ്പൂവ്. സാധാരണക്കാരുടെ ഇടയിലെ രാജാവ്.

1947 മുതൽ വിവിധ തസ്തികകളിൽ ശ്രീ. പത്മനാഭ അയ്യർ മഹാരാജാവിനെ സേവിച്ചിരുന്നു. 1959 മുതൽ കവടിയാർ കൊട്ടാരത്തിൽ തന്നെയായിരുന്നു ജോലി. കഴിഞ്ഞ എട്ടുവർഷമായി പ്രൈവറ്റ് സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചുവരുന്നു. തികഞ്ഞ ആത്മസംതൃപ്തിയോടെയാണ് എന്നും വീട്ടിൽ എത്തുക. ഇന്ന് നാഥനില്ലായ്മയുടെ തീക്ഷ്ണമായ വിഷമം; ദുഃഖം.

മനസ്സിൽ നിറഞ്ഞു നിൽക്കുന്ന തുളസിക്കതിർപോലെ ധവളവും പരിശുദ്ധവുമായ ജീവിതത്തിനുടമയായ തമ്പുരാനെക്കുറിച്ച് മുഴുവനും പറഞ്ഞുവോ എന്നാണ് ശ്രീ. അയ്യരുടെ സംശയം. അദ്ദേഹത്തിൻെറ കൂടെയുണ്ടായിരുന്ന ജീവിതം വിശദീകരിക്കാനസാദ്ധ്യമാണ്. എത്ര വലിയ വാഗ്മിക്കും അനുഭവിച്ചറിയാനേ കഴിയൂ. അനുഭവങ്ങളെല്ലാം പൂർണ്ണമായും വാങ്മയ ചിത്രത്തിന് വഴങ്ങിത്തരികയുമില്ലല്ലോ! രണ്ടുമണിക്കൂർ നീണ്ടുനിന്ന അനുഭവവിവരണത്തിനങ്ങനെയാണ് വിരാമമിട്ടത് ശ്രീ. അയ്യർ. ഗതകാല വീഥിയിലെങ്ങോ കൂടി പ്രീതരായി സഞ്ചരിച്ച പ്രതീതി. ഞങ്ങൾ, ശ്രോതാക്കളവശേഷിച്ചു.

# രാജാവ് മഹാനായപ്പോൾ

**ഇന്ത്യയിലെ രാജ്യം നഷ്ടപ്പെട്ട രാജാക്കൻമാരിൽ ശ്രീചിത്തിരതിരുനാളിനോടൊപ്പം നിർത്താൻ മറ്റൊരു രാജാവിനെ കണ്ടെത്താൻ നമുക്ക് കഴിയില്ല. ശ്രീ. ഇ.വി. ശ്രീധരൻ എഴുതുന്നു.**

തിരുവനന്തപുരം നഗരത്തിന് വെള്ളിയാഴ്ച (ജൂലൈ 19) അർദ്ധരാത്രിവരെ ഒരു മഹാരാജാവുണ്ടായിരുന്നു. മഹാരാജാക്കന്മാർ ജീവിക്കുന്ന നഗരങ്ങൾ ഇന്ത്യയിൽ വേറെയുമുണ്ട്. പക്ഷേ, ഇങ്ങനെയൊരു രാജാവ് ഇന്ത്യയിൽ വേറൊരിടത്തുമുണ്ടായിരുന്നില്ല.

രാജ്യം ഭരിക്കുന്ന രാജാവല്ലാതായിത്തീർന്നതിനുശേഷം പഴയതിരുവിതാംകൂർ മഹാരാജാവ് 'ശ്രീചിത്തിര' എന്ന ഓമനപ്പേരിലാണ് ജനങ്ങളുടെ മനസ്സിൽ ജീവിച്ചത്. അദ്ദേഹമാകട്ടെ തന്റെ രാജകീയമായ നീണ്ടപേര് ബാലരാമവർമ്മ എന്നു ചുരുക്കുകയും ചെയ്തു. അങ്ങിനെ കാലവും വികാരവും ഒരു സന്ധിയിലേർപ്പെട്ടു. പിന്നീട് ശ്രീചിത്തിരതിരുനാളും ജനങ്ങളുമായുള്ള ബന്ധം ഒരു കാവ്യഭാവന പോലെയായിത്തീർന്നു. ശ്രീപത്മനാഭദാസൻ എന്ന തന്റെ ഏകപദവിയുമായി അദ്ദേഹം മാറിനിന്ന നില്പ് നമ്മെ കൂടുതൽ കൂടുതൽ അദ്ദേഹത്തിലേക്കടുപ്പിച്ചു. ആസുരമായിത്തീർന്ന നമ്മുടെ ജനകീയയുഗത്തിനുനേരെ അദ്ദേഹം ആചരിച്ച മൗനം കീഴ്മേൽമറിഞ്ഞ നമ്മുടെ കാലത്തിനുനേരെയുള്ള പ്രതിഷേധം തന്നെയാണ്. ജനങ്ങളുടെ നേതാക്കൾ എന്ന 'പുതിയ ഭരണവർഗ്ഗ'ത്തെ നോക്കി അദ്ദേഹം അഗാധമായി ദുഃഖിച്ചിട്ടുണ്ടാവണം. ആ ദുഃഖം അദ്ദേഹം ഒതുക്കിവച്ചു; തന്നോടൊപ്പം കൊണ്ടുപോവുകയും ചെയ്തു. നമ്മുടെ കാലത്തിന്റെ ഒരു വേദിയിലും അദ്ദേഹം പ്രത്യക്ഷപ്പെട്ടതേയില്ല. എപ്പോഴെങ്കിലും ജനങ്ങളുടെ മുമ്പിൽപ്പെടുമ്പോൾ അദ്ദേഹം കൈകൂപ്പുകയായിരുന്നു. എന്നെപ്പോലെത്തന്നെയാണോ നിങ്ങളുടെ പുതിയ ഭരണാധികാരികൾ എന്ന ഒരു ചോദ്യം കൂടിയായിരുന്നില്ലേ ആ കൈകൂപ്പലിൽ? ഏതൊണ്ടൊരർദ്ധനഗ്നനാം



സെക്രട്ടേറിയറ്റിലെ ഡർബാർ ഹാളിൽ



അന്ത്യയാത്രയ്ക്കു മുൻപ്



ഗൺ ക്യാരേജിലേക്ക്

ഫക്കീറായിട്ടല്ലേ നമ്മുടെ കണ്ണിൽപ്പെട്ട അദ്ദേഹത്തിന്റെ ജീവിതം?

രാജ്യം ദൈവത്തിനു സമർപ്പിച്ചവരായിരുന്നു തിരുവിതാംകൂർ രാജാക്കന്മാർ. തന്റെ രാജ്യം ഇന്ത്യൻ യൂണിയനോട് ചേർക്കേണ്ടിവന്നപ്പോൾ ബാലരാമവർമ്മമഹാരാജാവിനുണ്ടായിരുന്ന സംശയം അതിന് എനിക്ക് അവകാശമുണ്ടോ എന്നതായിരുന്നു. അത്രയും നീതിമാനായിരുന്നു ശ്രീചിത്തിരതിരുനാൾ. നീതിനിർവ്വഹണത്തിൽ കൈക്കുറ്റപ്പാട് വരാതിരിക്കാനാണ് അദ്ദേഹം പത്മനാഭദാസനായത്. ദൈവഭക്തിയുടെ പരമോന്നതഭാവം മാത്രമല്ല രാജാവിന്റെ പത്മനാഭദാസ വിചാരം.

പഴയ തിരുവിതാംകൂർ രാജ്യം നൽകിയ ആത്മസുഖത്തിന്റെ സ്മരണയും തികഞ്ഞ രാജഭക്തിയുമായി ജീവിക്കുന്ന വലിയൊരു വിഭാഗം രാജഭക്തിയുമായി വലിയൊരു വിഭാഗം ജനങ്ങൾ ഇന്നും ഇവിടെ ഉണ്ട്. അവർ ജനാധിപത്യയുഗത്തെ മനസ്സിന്റെ രാജ്യത്ത് പ്രതിഷ്ഠിച്ചില്ല. അവരെ സംബന്ധിച്ചിടത്തോളം ജനാധിപത്യം മുഖമില്ലാത്ത ഒരു ഭരണവ്യവസ്ഥിതിയായിരുന്നു. അതുകൊണ്ട് അവർ ഒരു മുഖം മാത്രം മനസ്സിൽ പ്രതിഷ്ഠിച്ചു. അവർ മനസ്സിൽ കൊണ്ടു നടന്ന രാജാവിനെ നമുക്ക് പഴമയ്ക്കു വിട്ടുകൊടുക്കാം. അവർക്കുമുമ്പേ നടക്കാനും കാലംകൊണ്ടുവന്ന മാറ്റങ്ങളെ വണങ്ങാനും രാജാവിനു കഴിഞ്ഞിരുന്നു.

ജനലക്ഷങ്ങളുടെ മനസ്സിലുമുണ്ടായിരുന്നു ഒരു ശ്രീചിത്തിരതിരുനാൾ മഹാരാജാവ്. അവരാകട്ടെ രാജവാഴ്ച അവസാനിച്ചുകാണാൻ ആഗ്രഹിച്ചവരാണ്. രാജവാഴ്ചയ്ക്കെതിരെ പൊരുതിയവരാണ്. അങ്ങിനെ പൊരുതുമ്പോൾ ശ്രീചിത്തിരതിരുനാൾ എന്ന രാജാവ് അവരുടെ ശത്രുവായിരുന്നില്ല. ശത്രുത ആ വ്യവസ്ഥിതിയോടായിരുന്നു. ജനകീയ വാഴ്ചക്കാലത്തെ കടന്നുപോകുന്തോറും ജനങ്ങളിൽ ഒരുതരം നിരാശ വളർന്നുവന്നു. എല്ലാ ഭരണസമ്പ്രദായങ്ങളുടെയും ഇടനാഴികൾ ഒരുപോലെയാണെന്ന ഒരു ചിന്ത. ഈ ചിന്തയിലൂടെ ജനങ്ങൾ മാനസികമായി, വൈകാരികമായി അടുത്തത് ശ്രീചിത്തിരതിരുനാൾ മഹാരാജാവിനോടാണ്. പഴയ മഹാരാജാവ് മതിയായിരുന്നു എന്ന ഒരു വിചാരം; രാജാവും രാജവാഴ്ചയും ഇനി തിരിച്ചുവരില്ലെന്നറിഞ്ഞുകൊണ്ടുതന്നെ. രാജാവ് ജനങ്ങൾക്കൊരു നൊസ്റ്റാൾജിയ ആയിത്തീർന്നു. ജനലക്ഷങ്ങളുടെ ഈ നൊസ്റ്റാൾജിയയ്ക്കും പഴമയിലൊട്ടിപ്പിടിച്ചു നില്ക്കുന്നവരുടെ രാജഭക്തിക്കു മിടയിലാണ് സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ ശ്രീചിത്തിരതിരുനാൾ മഹാരാജാവ് ജീവിച്ചത്. മനുഷ്യനെ സംബന്ധിക്കുന്ന മറ്റെന്തുമെന്നപോലെ ഒരു ഭരണവ്യവസ്ഥിതിയും പൂർണ്ണമാവുകയില്ല എന്ന ചരിത്രസത്യം ദാർശനികമായവതരിപ്പിച്ച് ചരിത്രകാരന് ഒഴിയാം. ഭരണവ്യവസ്ഥകൾ പൊട്ടിയൊലിച്ചും നന്മയായിപ്പടർന്നുമാണല്ലോ ചരിത്രമുണ്ടായത്. ജനകീയ ജനാധിപത്യത്തിനകത്ത് ചൗഷസ്കിയും സാമ്രാജ്യവാഴ്ചയ്ക്കകത്ത് അശോകചക്രവർത്തിയുമുണ്ടാകുന്നതിന് ചരിത്രനിയമങ്ങളൊന്നുമില്ല. ഇവിടെ മുന്നോട്ടുവരുന്നത് മനുഷ്യവ്യക്തിത്വമാണ്. ശാസ്ത്രീയമായ അപഗ്രഥനങ്ങൾക്കപ്പുറത്ത് പിടികിട്ടാത്ത മഹാസൗന്ദര്യം ദാനമായിക്കിട്ടിയ മനസ്സിന്റെ അവസ്ഥ. അങ്ങിനെ നോക്കിയാൽ മഹത്തായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ശ്രീചിത്തിരതിരുനാൾ മഹാരാജാവ്. നീതിമാനായ ഈ വ്യക്തിയുടെ ദൈവികമായ മനോസൗന്ദര്യത്തിലേക്കാണ്



പള്ളിവേട്ട

ജനാധിപത്യയുഗത്തിലെ ജനലക്ഷങ്ങൾ നോക്കിയത്; രാജവാഴ്ചയിലേക്കല്ല. ശ്രീചിത്തിരതിരുനാളിന്റെ വ്യക്തിഗുണവും നീതിബോധവും ലളിതജീവിതവും ജനങ്ങൾക്ക് അവർ തങ്ങളുടെ അധികാരമേല്പിച്ച നേതാക്കളിൽ പില്ക്കാലത്ത് കാണാനും കഴിഞ്ഞില്ല.

ശ്രീചിത്തിരതിരുനാൾ മഹാരാജാവ് ഇഹലോകജീവിതത്തോട് യാത്രപറഞ്ഞപ്പോൾ 'മഹാരാജാവ് നാടുനീങ്ങി' എന്നല്ലാതെ 'അന്തരിച്ചു' എന്നു നമ്മൾ ചിന്തിച്ചില്ല, പറഞ്ഞതുമില്ല. അദ്ദേഹം കാത്തുസൂക്ഷിച്ച പഴമയെ നമ്മൾ സർവ്വാത്മനാ ആദരിക്കുകയായിരുന്നു. പഴമയിൽ നിന്ന് ഒട്ടും മാറിയില്ല ബാലരാമവർമ്മ മഹാരാജാവ്. ആധുനികയുഗത്തിലേക്ക് ജീവിതംകൊണ്ടോ വേഷം കൊണ്ടോ അഭിരുചികൊണ്ടോ അദ്ദേഹം കടന്നുവന്നില്ല. തന്റെ പഴമയെ അല്ലാതെ മറ്റൊന്നും അദ്ദേഹം ആഗ്രഹിച്ചില്ല. പഴമയോട് ഒരുതരം ഭക്തിയും പ്രണയവും തന്നെ അദ്ദേഹത്തിനുണ്ടായിരുന്നുവെന്നു തോന്നുന്നു.

ഇന്ത്യയിലെ രാജ്യം നഷ്ടപ്പെട്ട രാജാക്കന്മാരിൽ ശ്രീചിത്തിരതിരുനാളിനോടൊപ്പം നിർത്താൻ മറ്റൊരു രാജാവിനെ കണ്ടെത്താൻ നമുക്ക് കഴിയില്ല. മറ്റു രാജാക്കന്മാർ ഇന്ത്യയിലുയർന്നുവന്ന പല പല വർണ്ണക്കൊടികളുടെ ചുറ്റും ഓടിക്കൂടുകയായിരുന്നു. രാജ്യാധികാരം ബഹുജനരാഷ്ട്രീയത്തിലൂടെ വീണ്ടും അവർ വെട്ടിപ്പിടിച്ചു. അവരാടുന്ന രാഷ്ട്രീയാധികാരത്തിന്റെ നാടകങ്ങൾക്കും ഇന്ത്യയിൽ ഇന്നൊരു ചരിത്രമുണ്ട്. ഈ ചരിത്രത്തിനുപുറത്തുനില്ക്കാൻ കഴിഞ്ഞതും ബാലരാമവർമ്മ മഹാരാജാവിന്റെ മഹത്വങ്ങളിലൊന്നാണ്.



ഒരു യുഗത്തിന്റെ അന്ത്യം



ഡാർവിൻ

എം. ഹരികുമാർ



# കവിതപോലെ ജീനുകൾ

ഡാർവിൻ സിദ്ധാന്തം തെളിയിക്കുന്നതിന് നവ ഡാർവിനിസ്റ്റുകളുടെ കൈയിലുള്ള ഏററവും ശക്തിയേറിയ ആയുധമാണ് ജീനുകൾ. അച്ഛൻെറയും അമ്മയുടെയും ജീനിൻെറ കോഡുകൾ കുട്ടിയിൽ പകർത്തപ്പെടുന്നു. കോഡുകൾ പകർത്തുമ്പോൾ വളരെ വളരെ അപൂർവ്വമായി സംഭവിക്കുന്ന തെററുകളാണ് പരിണാമത്തിനു കാരണം എന്നു നവ ഡാർവിനിസ്ററുകൾ പറയുന്നു. ഈ അക്ഷരത്തെററുകളെ ശാസ്ത്രീയമായി മ്യൂട്ടേഷൻസ് എന്നു പറയുന്നു. എന്നാൽ മ്യൂട്ടേഷൻ സംഭവിക്കുന്ന ജീവി ബലം കുറഞ്ഞതോ അംഗഭംഗം വന്നതോ ആയിരിക്കും എന്നതാണ് കണ്ടുവരാറുള്ളത്. അതുകൊണ്ട് അവ പ്രാകൃതിക നിർദ്ധാരണമനുസരിച്ച് നശിക്കുകതന്നെ ചെയ്യും. എന്നാൽ നവ ഡാർവിനിസ്ററുകൾ ഇപ്രകാരം വിശ്വസിക്കുന്നു— ''ജീവികൾക്കു സംഭവിക്കുന്ന മ്യൂട്ടേഷനുകൾ വളരെ അപൂർവ്വമായി ഗുണപ്രദമായിരിക്കും. അത്തരം മ്യൂട്ടേഷനുകളാണ് പരിണാമത്തിൻെറ കാരണം.'' ഡാർവിൻ സിദ്ധാന്തത്തിന് ജനററിക്സ് നല്കിയതാണ് ഈ വിശേഷണം. ഇത് നവ ഡാർവിനിസം, സിന്തററിക് തിയറി തുടങ്ങിയ പേരുകളിൽ അറിയപ്പെടുന്നു. ആധുനികകാലത്ത് ഒട്ടൊക്കെ അംഗീകാരം പിടിച്ചുപററാനും ഇതിനു കഴിഞ്ഞു. ലളിതമെന്നു തോന്നുമെങ്കിലും ഒട്ടേറെ പാകപ്പിഴകളുള്ളതാണ് സിന്തററിക് തിയറിയും.

## ജനററിക് കോഡിൻെറ പരിമിതികൾ

സങ്കര പ്രജനനം ഉപയോഗിച്ച് നെല്ല്, ഗോതമ്പ് തുടങ്ങി പശുവരെയുള്ള ജീവികളിൽ ഗുണപ്രദമായ മ്യൂട്ടേഷനുകൾ സൃഷ്ടിക്കുവാൻ മനുഷ്യനു കഴിഞ്ഞു. എന്നാൽ ഈ പരിണാമങ്ങൾക്കു പരിധികളുണ്ട്. നെല്ല് ഒരു വൃക്ഷമായി മാറിയില്ല. നിലനിറത്തിൽ റോസാപ്പൂവ് വിരിഞ്ഞില്ല. പശു മറെറാരു ജീവിയായി പരിണമിച്ചില്ല. അതായത് ഓരോ ജീവിക്കും അതിൻെറ ജനററിക് കോഡ് ചില പരിമിതികൾ ഏർപ്പെടുത്തിയിട്ടുണ്ട്. ആ പരിമിതികളുടെ അതിരുകൾക്കകത്തു മാത്രമേ പരിണാമം സാദ്ധ്യമാകൂ എന്നു വിവക്ഷ. മനുഷ്യൻ 10,000 വർഷങ്ങളായി നെല്ല് ഉപയോഗിച്ചിരുന്നു എന്നതിനു തെളിവുണ്ട്. പക്ഷെ നെല്ല് ഇന്നും നെല്ലായിത്തന്നെ ശേഷിക്കുന്നു!

പഴങ്ങളിൽ സാധാരണയായി കാണുന്ന ഒരുതരം ഈച്ചയാണ് ഡ്രോസോഫില മെലനോഗാസ്ററർ. ഈ ജീവിയിൽ ഗവേഷണശാലയ്ക്കകത്തുവച്ച് മ്യൂട്ടേഷൻ ത്വരിപ്പിക്കുവാൻ കഴിഞ്ഞു. ജീവികളുടെമേൽ എക്സ്-റേ രശ്മികൾ പതിപ്പിച്ചാണ് ഇതു നിർവ്വഹിച്ചത്. ഡ്രോസോഫിലയുടെ ശരീരത്തിൽ പല രൂപഭേദങ്ങളും മ്യൂട്ടേഷൻ കാരണം സംഭവിച്ചു. കൃത്രിമമായി പരിണാമം സംഭവിച്ച ഈ ജീവികളുടെ അനന്തര തലമുറകൾ കാലക്രമത്തിൽ സാധാരണനില പ്രാപിക്കുകയാണുണ്ടായത്. അതായത് പരിണാമത്തെ അല്ലെങ്കിൽ ഒരു മാററത്തെ തടഞ്ഞുനിർത്താനുള്ള കഴിവ് ജീനുകൾക്കുണ്ടെന്നു വേണം അനുമാനിക്കാൻ. ഇതു വെളിവാക്കുന്ന മറെറാരു പരിക്ഷണഫലവും ഉദ്ധരിക്കട്ടെ. ഗവേഷണശാലയിൽ കണ്ണില്ലാത്ത ഡ്രോസോഫിലകളെ മ്യൂട്ടേഷനിലൂടെ സൃഷ്ടിച്ചു. അവയുടെ പ്രജനനത്തിലൂടെ ജനിച്ച ഈച്ചകൾക്കും സ്വാഭാവികമായി കണ്ണുകളുണ്ടായിരുന്നില്ല. എന്നാൽ ഈ ജീവികളുടെ പ്രജനനത്തിലുണ്ടായ അനന്തപരമ്പരകളിൽ ചിലതിനെങ്കിലും കണ്ണുകളുണ്ടായിരുന്നു. ഡാർവിൻ പറയുന്ന സ്വാഭാവികമായ നിർദ്ധാരണം ഇവിടെ സംഭവിക്കുന്നത് വിപരീതദശയിലാണ്. മ്യൂട്ടേഷൻ സംഭവിച്ച ജീവി ഡാർവിൻെറ സിദ്ധാന്തമനുസരിച്ച് വംശത്തിൻെറ സ്ഥിരതയ്ക്കു ഭീഷണി ആവേണ്ടതാണ്. എന്നാൽ അവ നശിക്കുകയും പരമ്പരയുടെ സ്ഥിരത പുനഃസ്ഥാപിക്കപ്പെടുകയുമാണ് എന്ന് പരീക്ഷണങ്ങൾ തെളിയിച്ചു.



ഡി.എൻ എയുടെ പ്രോട്ടോ ടൈപ്പ്

സെല്ലിലുള്ള ഡി.എൻ.എ മെസഞ്ചർ ആർ.എൻ.എ വഴി പ്രോട്ടീനുകൾ നിർമ്മിക്കുന്നു. ഇരുപതു അമിനോ ആസിഡുകൾ വ്യത്യസ്ത അനുപാതങ്ങളിൽ ചേർന്നുണ്ടായതാണ് പ്രോട്ടീനുകൾ. അവയാണ് ജീവൻെറ കെമിസ്ട്രിയുടെ അടിസ്ഥാനം. പ്രോട്ടീനുകളുടെ നിർമ്മാണത്തിനു ഡി.എൻ.എ വേണം. എന്നാൽ പ്രോട്ടീനുകളില്ലാതെ ഡി.എൻ.എ ഉണ്ടാവില്ല.

ആദ്യത്തെ ജീവൻ എങ്ങനെയുണ്ടായി എന്ന ചോദ്യം ഇന്നും നിലനില്ക്കുന്നു. പ്രോട്ടീനുകളും ഡി.എൻ.എയും ഒരു പ്രത്യേക സ്ഥിതിവിശേഷത്തിൽ ഒരുമിച്ച് ഉരുത്തിരിഞ്ഞു കാണണം. എങ്ങനെ അതു സംഭവിച്ചു എന്നതിനു ഉത്തരമില്ല. ജീവൻെറ ഏററവും ലളിതമായ രൂപത്തിൽ 124 പ്രോട്ടീനുകളുള്ളതായി കണക്കാക്കിയിട്ടുണ്ട്. ഈ ഓരോ പ്രോട്ടീനും 400 അമിനോ ആസിഡുകൾ ചേർന്നുണ്ടായവയും. ജീവൻ ഉരുത്തിരിഞ്ഞത് ഒരു ഭാഗ്യം അല്ലെങ്കിൽ ആകസ്മിക സംഭവത്തിൻെറ ഫലമായിട്ടാണ്. ഈ ഭാഗ്യം ഉണ്ടാകാനുള്ള സംഭവ്യത വളരെ കുറവാണ്. 300 അമിനോ ആസിഡുകൾ ചേർന്ന ഒരു പ്രോട്ടീൻ ഉണ്ടാകാനുള്ള സംഭവ്യത 10 x 10 x 10 എന്ന് 600 തവണ എഴുതിയാൽ കിട്ടുന്ന സംഖ്യയുടെ ഒരംശം മാത്രമാണ്!

ഏററവും ചെറിയ ബാക്ടീരിയയ്ക്ക് 2000 ജീനുകളും ഓരോ ജീനിനും 1000 അക്ഷരങ്ങൾ ചേർന്ന കോഡുകളുമുണ്ട്. ഇതിൽനിന്നാണ് മനുഷ്യൻെറ ഡി.എൻ.എ ഉരുത്തിരിഞ്ഞത്. മനുഷ്യശരീരത്തിൽ 1000 പേജുകളുള്ള 1700 വോള്യം പുസ്തകങ്ങളിൽ നിറയ്ക്കാവുന്ന ജനററിക് കോഡുകളുണ്ട്. പരിണാമം സൂക്ഷ്മതലത്തിൽ എത്ര സങ്കീർണ്ണമാണ് എന്നു കാണിക്കാനാണ് ഈ ഉദാഹരണങ്ങൾ. ശാസ്ത്രത്തിൻെറ വീക്ഷണത്തിൽ ആദ്യത്തെ ജീവനുണ്ടായതിനു തുല്യമായ അദ്ഭുതമാണ് ആദ്യത്തെ ഏകകോശ ജീവിയും!

റിച്ചാർഡ് ഡാവ്കിൻസ് എന്ന ശാസ്ത്രകാരൻെറ ചില വീക്ഷണങ്ങൾ ശ്രദ്ധേയമാണ്. അവ ഉൾക്കൊള്ളുന്ന അദ്ദേഹത്തിൻെറ ''സ്വാർത്ഥമതിയായ ജീനുകൾ'' എന്ന പുസ്തകം ഒട്ടേറെ ഒച്ചപ്പാടുകൾ സൃഷ്ടിച്ചിട്ടുണ്ട്.

## ജീൻ എന്ന ജീവൻ

ഡാവ്കിൻസ് പറയുന്നു: ''ജീനുകളാണ് യഥാർത്ഥ ജീവൻ. അവയുടെ നിലനില്പിനു വേണ്ടിയുള്ള വാഹിനികൾ മാത്രമാണ് എല്ലാ ജീവജാലങ്ങളും. ഈ ജീനുകൾ സ്വാർത്ഥമതികളാണ്; അനശ്വരങ്ങളുമാണ്. നശ്വരമായത് വാഹിനികളായ ജീവജാലങ്ങൾ മാത്രം. ജീനുകൾക്ക് സ്വന്തം നിലനില്പിൽ മാത്രമേയുള്ളു താല്പര്യം. ഒരു നല്ല കവിത അല്ലെങ്കിൽ ഒരുചിത്രം കാലത്തെ അതിജീവിക്കുന്നു. അതുപോലെയാണു ജീനുകളും.''

ഡാവ്കിൻസിൻെറ വാദത്തിൽനിന്ന് നമുക്ക് സ്വന്തമായി വിധികൾ തീർക്കാം. ഗാർസിയാ മാർകേസിൻെറയോ കൂററ്സേയുടെയോ കൃതികളുടെ ഛായ മലയാളത്തിലുണ്ടായാൽ ആരോപണം സ്വാർത്ഥമതികളായ ജീനുകളുടെ പുറത്താക്കാം. ജീനുകളാണ് ആത്മാവ് എന്ന തത്ത്വചിന്തയെ അഭയം പ്രാപിക്കാം. ആത്മാവ് അനശ്വരവും ഭൗതികമായ ശരീരം നശ്വരവുമാണ് എന്ന ലൈനിൽ വാദിച്ചാൽ ഡാവ്കിൻസിൻെറ പഠനങ്ങൾ നമ്മുടെ ഉപനിഷത്തുകളിലേക്കു നീട്ടാം.

പരിണാമപ്രക്രിയയെ ജീനുകൾ തടസ്സപ്പെടുത്തുന്നതായി പരീക്ഷണഫലങ്ങൾ തെളിയിച്ചുണ്ടല്ലോ. പത്തൊൻപതാം നൂറ്റാണ്ടിൽ ജർമ്മൻകാരനായ ആഗസ്ററ് വെയ്സ്മാൻ എന്ന ജീവശാസ്ത്രകാരൻ ഉന്നയിച്ച ഒരു വാദം പരാമർശമർഹിക്കുന്നു. ഒരു ജീവിയുടെ ശരീരത്തിൽ രണ്ടുതരം സെല്ലുകൾ ഉണ്ട്. ഉല്പാദനത്തിനുള്ള സെല്ലുകളെ ജേം സെല്ലുകൾ എന്നും ശരീരത്തിലുള്ള മററു സെല്ലുകളെ സോമാസെല്ലുകൾ എന്നും വേർതിരിക്കാം. ഭ്രൂണത്തിൻെറ വളർച്ചയുടെ ആദ്യഘട്ടങ്ങളിൽത്തന്നെ ജേം സെല്ലുകൾ മററു സെല്ലുകളിൽനിന്ന് വേർപെടുന്നു. ശരീരത്തിന് മാററങ്ങൾ സംഭവിച്ചാലും ജേം സെല്ലുകൾക്ക് രൂപഭേദം സംഭവിക്കുന്നില്ല. ഉദാഹരണമായി ഡ്രോസോഫിലയുടെ ചിറകുകൾ മുറിച്ചുകളഞ്ഞാലും അതിൻെറ സന്തതികൾക്കു ചിറകുണ്ടാകും. ചിറകു മുറിയുമ്പോൾ സോമാസെല്ലുകൾക്കേ മാററമുണ്ടാകൂ. ജേം സെല്ലുകൾക്കു വ്യത്യാസമുണ്ടാവില്ല. ആധുനിക ശാസ്ത്രവും ജീൻ തിയറി ഉപയോഗിച്ച് ഈ നിഗമനം ശരിവയ്ക്കുന്നു. എന്നാൽ മറെറാരു പ്രശ്നം ഇവിടെ ഉദ്ഭവിക്കുന്നു. ബാഹ്യഘടകങ്ങൾക്കൊന്നുംതന്നെ ജേം സെല്ലിൽ വ്യത്യാസം വരുത്താനാവില്ല. അപ്പോൾ ആദ്യം ഉണ്ടായ ജീവനിൽത്തന്നെ ഇന്നു കാണുന്നതും മൺമറഞ്ഞതുമായ സകല ചരങ്ങൾക്കും വേണ്ട ജെനററിക് മെററീരിയൽ ഉണ്ടായിരുന്നു എന്നു സമ്മതിക്കേണ്ടിവരും. ശാസ്ത്രലോകം അതിനു തയ്യാറുമല്ല!

## ഡി.എൻ.എ കോഡിലെ അക്ഷരത്തെററുകൾ

ഡി.എൻ.എയുടെ കണ്ടുപിടിത്തം (ഫ്രാൻസിസ് ക്രിക്ക്, ജയിംസ് വാട്സൺ, 1953) ജീവശാസ്ത്രരംഗത്തെ ഏററവും വലിയ നാഴികക്കല്ലുകളിലൊന്നാണ്. ഫ്രാൻസിസ് സാംഗർ രണ്ടുതവണ നോബൽസമ്മാനം നേടി. ഒരു ജീനിൻെറ ഘടന ആദ്യമായി മാപ്പു ചെയ്തു. മിക്ക മ്യൂട്ടേഷനുകളും ഡി.എൻ.എ കോഡിലെ ഒരൊററ മാററംകൊണ്ടു സംഭവിക്കുന്നവയാണെന്നു തെളിയിച്ചു. ഡി.എൻ.എയുടെ കോഡിൽ സംഭവിച്ച അക്ഷരത്തെററ് പുതിയൊരു പ്രോട്ടീനിൻെറ നിർമ്മാണത്തിനു കാരണമാകുന്നു. ഇതാണ് ഡാർവിനെ പിന്താങ്ങുന്ന ജീനിൻെറ തിയറി. എന്നാൽ ഡി.എൻ.എ കോഡുകളുടെ എണ്ണവും ജീവൻെറ സങ്കീർണ്ണതയും ബന്ധപ്പെടുത്താൻ ശാസ്ത്രത്തിനു കഴിഞ്ഞിട്ടില്ല. മനുഷ്യനെ അപേക്ഷിച്ച് വളരെ ലളിതം എന്നു വിശേഷിപ്പിക്കുന്ന സലമാണ്ടർ എന്ന ജീവിക്ക് മനുഷ്യൻെറ ഇരുപത് ഇരട്ടി ഡി.എൻ.എ ഉണ്ട്. മനുഷ്യനും ചിമ്പാൻസിയും തമ്മിൽ ഡി.എൻ.എ ഘടനയിൽ ഒരുശതമാനമേ വ്യത്യാസമുള്ളു. ജനററിക് കോഡിന് എങ്ങനെ വിപുലീകരണം സംഭവിച്ചു? വിപുലീകരണത്തിന് ആനുപാതികമായിട്ടല്ല ഉയർന്ന തലത്തിലുള്ള ജീവനുകൾ ഉരുത്തിരിഞ്ഞിരിക്കുന്നത്.

ഡി.എൻ.എ കോഡുകളിൽ എങ്ങനെയോ സംഭവിച്ച അക്ഷരത്തെററുകളുടെ ഫലമായി ബുദ്ധിയുള്ള മനുഷ്യൻ ഉരുത്തിരിഞ്ഞു എന്നു ജീവശാസ്ത്രകാരൻ പറയുന്നു. അക്ഷരത്തെററുകളിൽനിന്ന് ഗുണപ്രദമായ മനുഷ്യജീവൻ ഉണ്ടാവാനുള്ള സംഭവ്യത ഒരു ഗണിതശാസ്ത്രകാരൻ അംഗീകരിക്കുകയില്ല. അർത്ഥപൂർണ്ണമായ ഒരു വാക്യമെടുക്കുക. അക്ഷരത്തെററുകളോടെ വാക്യം പകർത്തുക. ആ വാക്യത്തെ അക്ഷരങ്ങൾ കൂട്ടിച്ചേർത്ത് നീട്ടുക. വീണ്ടും തെററുകളോടെ പകർത്തുക. ഈ പ്രക്രിയ തുടർന്ന് ആയിരം പേജുകളുള്ള ഒട്ടേറെ വോള്യങ്ങൾ തയ്യാറാക്കുക. ആ വോള്യങ്ങൾ അനശ്വരമായ ഒരു കാവ്യമോ നോവലോ ആയിത്തീരാനുള്ള സംഭവ്യത എന്താണ്? ഇതാണ് ഗണിതശാസ്ത്രകാരൻെറ വാദം.

ചില അവയവങ്ങളുടെ പ്രവർത്തനം ഡാർവിനെയും അതിശയിപ്പിച്ചു. ഉദാഹരണമാണ് മനുഷ്യശരീരത്തിലെ കണ്ണ്. കണ്ണിലെ പല ഭാഗങ്ങളുടെയും കൂട്ടായതും ഏകസമയത്തുള്ളതുമായ പ്രവർത്തനത്തിൻെറ ഫലമായിട്ടാണ് ദൃഷ്ടി ലഭിക്കുന്നത്. ഏതെങ്കിലും ഒരുഭാഗത്തിനു ചെറിയ തകരാറു സംഭവിച്ചാൽ ദൃഷ്ടി നഷ്ടപ്പെടും. 'ചെറിയ ചെറിയ' മെച്ചപ്പെടലുകളിലൂടെ മന്ദഗതിയിൽ പരിണാമം ഉരുത്തിരിഞ്ഞു എന്നു ഡാർവിൻ പറയുന്നു. ഈ സിദ്ധാന്തം കണ്ണിനെക്കുറിച്ച് സ്വീകാര്യമല്ല. കണ്ണിൻെറ ദൃഷ്ടിപടലവും ലെൻസും ഒരേസമയം ഉരുത്തിരിഞ്ഞാലേ ദൃഷ്ടി ഉണ്ടാകുകയുള്ളു. ഭാഗികമായി പരിണാമം പൂർത്തിയായ കണ്ണിന് ദൃഷ്ടി നല്കാൻ കഴിയില്ല. അത്തരം ഒരു അവയവത്തിൻെറ അതിജീവിതം അസാദ്ധ്യമാണ്. ഡാർവിൻ പരിണാമം പടിപടിയായുള്ള മാററങ്ങളാണെന്നു പറയുന്നു. കണ്ണ് തുടങ്ങിയ അവയവങ്ങളെ സംബന്ധിച്ച് പരിണാമത്തിൻെറ ഇടത്തട്ടുകൾ അസാദ്ധ്യമായിത്തോന്നുന്നു. ഈ അവയവങ്ങളിൽ ഒന്നിലധികം ഭാഗങ്ങളുടെ പരിണാമം ഒരേസമയത്തു നടക്കേണ്ടിയിരിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ മൂന്നു സുപ്രധാനമായ പരീക്ഷണങ്ങളിൽ നിയോ ഡാർവിനിസം പരാജയപ്പെടുന്നു.

ഫോസിൽ റിക്കാർഡുകളിൽനിന്ന് പരിണാമത്തിൻെറ സംക്രമണ (transition) ദശകൾക്ക് അനുകൂലമായ തെളിവുകൾ ലഭിച്ചിട്ടില്ല. പരിണാമത്തിലെ പടിപടിയായുള്ള ഘട്ടങ്ങൾക്കു പകരം കുതിച്ചുചാട്ടത്തിനു ശേഷമുള്ള ഘട്ടങ്ങളാണ് തെളിവുകളായി കാണുന്നത്.

ജീനുകളുടെ പ്രധാനപ്പെട്ട ധർമ്മം പുതിയ രൂപത്തിലുള്ള ജീവൻെറ രൂപം ഉരുത്തിരിയുന്നതു തടയലാണ്.

മോളിക്യൂലർ തലത്തിൽ നടക്കുന്ന യാദൃച്ഛികവും പടിപടിയായുള്ളതുമായ മ്യൂട്ടേഷന്, സമ്യക്കും (organized) സങ്കീർണ്ണവുമായ ജീവൻ എങ്ങനെ ഉരുത്തിരിഞ്ഞു എന്നു വിശദീകരിക്കുവാൻ സാധിക്കുന്നില്ല.

ഡാർവിൻെറ കാലത്തിനുശേഷം ഒരുനൂററാണ്ടു കഴിഞ്ഞിട്ടും നവ ഡാർവിനിസം ഒട്ടേറെ ചോദ്യങ്ങൾ ഉയർത്തുന്നു. പരിണാമസിദ്ധാന്തം അംഗീകരിച്ചുകൊണ്ടുതന്നെയാണ് ഈ ചോദ്യങ്ങൾ. ഡാർവിൻ വിട്ടുപോയ കണ്ണികളെക്കുറിച്ച് ശാസ്ത്രലോകത്തിൽ പുതിയ നിഗമനങ്ങളും സിദ്ധാന്തങ്ങളും അവയുടെ നിഷേധങ്ങളും ചർച്ചചെയ്യപ്പെടുന്നു. ഡാർവിൻെറ പടിപടിയായുള്ള മ്യൂട്ടേഷനും ഏററവും അനുയോജ്യമായത് അതിജീവിക്കും എന്ന സിദ്ധാന്തവും ഒക്കെ ഒരു പൊളിച്ചെഴുത്തിനു തയ്യാറാകേണ്ടി വന്നേക്കാം. ശാസ്ത്രം അന്തിമമായ ഉത്തരം പറഞ്ഞിട്ടില്ല. പക്ഷേ, ചോദ്യങ്ങൾ ഉന്നയിക്കാനുള്ള കഴിവിന് ഉത്തരങ്ങൾ കണ്ടെത്തുന്നതിനുള്ള കഴിവിനോളംതന്നെ പ്രാധാന്യമുണ്ട്. ഡാർവിൻെറ സിദ്ധാന്തം തെററാണെന്നു തെളിഞ്ഞാലോ? ഡാർവിൻ മറുപടി പറയില്ല. പകരം ഐൻസ്ററയിൻെറ ജീവിതത്തിലെ ഒരു ഏട് ഇവിടെ പകർത്തട്ടെ.

ഒരുസംഘം ശാസ്ത്രകാരന്മാർ എഡ്ഡിങ്ടൻെറ നേതൃത്വത്തിൽ ഐൻസ്ററയിൻെറ റിലേററിവിററി സിദ്ധാന്തങ്ങൾ ശരിയാണെന്നു പരീക്ഷണം നടത്തി തെളിയിച്ചു. വിവരം ഐൻസ്ററയിനെ അറിയിച്ചു. അപ്പോൾ ആരോ ഐൻസ്ററയിനോട് ഒരു കുസൃതി ച്ചോദ്യം ഉന്നയിച്ചു: പരീക്ഷണങ്ങൾ അങ്ങയുടെ തിയറി തെററാണെന്ന് തെളിയിച്ചിരുന്നുവെങ്കിലോ?

ഐൻസ്ററയിൻെറ മറുപടി: ''എങ്കിൽ ഞാൻ ദൈവത്തെക്കുറിച്ച് വ്യസനിക്കുമായിരുന്നു.''

എസ്. അജയേന്ദ്രനാഥ്



# വെള്ളായണി പരമുവിന്റെ മകൻ

**മനുഷ്യമുഖമുള്ള ഒരു മോഷ്ടാവായിരുന്നു വെള്ളായണി പരമു യെന്നാണ് അദ്ദേഹത്തിന്റെ മകൻ ചെല്ലപ്പൻപിള്ള പറയുന്നത്. ധനാർത്തിയായിരുന്നില്ല തന്റെ പിതാവിനെ മോഷ്ടാവാക്കിയതെന്നും, അനീതിക്കെതിരെയുള്ള അമർഷമായിരുന്നു പാപത്തിന്റെ വഴിയിൽ അദ്ദേഹത്തെ തള്ളിവിട്ടതെന്നുംകൂടി ആ മകൻ പറയുന്നു.**

**വെ**ള്ളായണി പരമുവിന്റെ ജീവിതകഥ തേടി അഗസ്ത്യാർ താഴ്വരയിലെ ഓപ്പൺ ജയിലിന് സമീപമുള്ള കൊച്ചു പുരയിലെത്തുമ്പോൾ, പരമുവിന്റെ ജീവിച്ചിരിക്കുന്ന ഏക മകനിൽനിന്ന് കിട്ടിയത്, പഴയൊരു കാലഘട്ടത്തിൽ ചില വിചിത്ര നീതിമുറകളുമായി ജീവിച്ച ഒരു വിചിത്ര മനുഷ്യന്റെ കഥയായിരുന്നു. മനുഷ്യത്വവും തന്റേടവും സമഭാവനയും, കൗശലവും നിറംചാർത്തിയ ഒരു വിചിത്ര മനുഷ്യന്റെ കഥ.

ഒ[illegible]നേരമാണ് ഞങ്ങൾ എത്തിയത്. അപ്പോൾ മകൻ ചെല്ലപ്പൻ പിള്ള ഒരു ചാരുകസേരയിൽ വിശ്രമിക്കുകയായിരുന്നു. അച്ഛനെപ്പറ്റി ചോദിച്ചപ്പോൾ മഷിയിറങ്ങിയ കണ്ണുകൾ അൽപ്പമൊന്നുയർത്തി അദ്ദേഹം തെല്ലുനേരം നിശ്ശബ്ദനായി. വാർദ്ധക്യം ദുർബലമാക്കിയ ഓർമ്മയുടെ താക്കോലുകൾ കൊണ്ട് ഭൂതകാലത്തിന്റെ നിലവറകൾ തുറക്കുകയായിരുന്നു.

വെള്ളായണി ഗ്രാമത്തിൽ 1887-ൽ ഒരു കർഷക കുടുംബത്തിൽ ഈശ്വര പിള്ളയുടെയും നാണിക്കൊച്ചമ്മയുടെയും നാലു മക്കളിൽ മൂന്നാമനായി പരമു ജനിച്ചു. കുട്ടിയായിരിക്കുമ്പോൾത്തന്നെ പരമു കൂട്ടുകാർക്കിടയിൽ ഒരത്ഭുതമായിരുന്നു. കൂട്ടുകാരെ ഞെട്ടിച്ചുകൊണ്ട് ആ ബാലൻ സാഹസങ്ങളുടെ കുതിരപ്പുറത്ത് നിത്യ സഞ്ചാരം ചെയ്തു. അക്കാലത്തുതന്നെ പരമു നാടൻ ആയോധന മുറകളിലും കളരിപ്പയററിലും പരിശീലനം നേടി. ശരാശരി ഉയരവും മെലിഞ്ഞ ശരീരപ്രകൃതിയും നല്ല മെയ്വഴക്കവും ഉണ്ടായിരുന്ന പരമുവിനോടു നാട്ടുകാർക്കും സുഹൃത്തുക്കൾക്കും ഭയം കലർന്നൊരു ആദരവായിരുന്നു ഉണ്ടായിരുന്നത്. വെള്ളായണി പ്രദേശത്തെ കുടുംബവഴക്കുകളിലും, അടിപിടി കേസുകളിലും, മോഷണ കേസുകളിലും അവസാനത്തെ തീർപ്പ് ഈ അധികാരമില്ലാത്ത അധികാരിയുടേതായിരുന്നു. അലക്കിത്തേച്ച മുണ്ടും പുളിയിലക്കര നേരിയതും പരമുവിന് എപ്പോഴും ഒരു അധികാരിയുടെ മട്ട് നൽകിയിരുന്നു.

വെറുമൊരു കള്ളനായി തന്റെ പിതാവിനെ തരംതാഴ്ത്തുന്നതിൽ ചെല്ലപ്പൻ പിള്ളയ്ക്ക് ഈർഷ്യയുണ്ട്. ചരിത്രപ്രസിദ്ധമായ ക്ഷേത്രപ്രവേശന വിളംബരത്തിന് ദശകങ്ങൾ മുമ്പ് പരമു വെള്ളായണി ക്ഷേത്രത്തിൽ ഒരു വെല്ലുവിളിയെന്നോണം പറയർക്കും പുലയർക്കും പ്രവേശനം നൽകി. ഇതു പറയുമ്പോൾ ചെല്ലപ്പൻ പിള്ളയുടെ ചുളിവുവീണ മുഖത്ത് അഭിമാനത്തിന്റെ പ്രകാശം. ചരിത്രത്തിന്റെ ജീർണ്ണഭിത്തികളിൽ രേഖപ്പെടുത്താതെ പോയ ആ സംഭവം ഇതാ;

വെള്ളായണി ക്ഷേത്രം—എട്ടുവീട്ടിൽ പിള്ളമാരുടെ വകയായിരുന്നു. ഒരിക്കൽ ഒരു പുലയന്റെ വളർത്തുപശു കയറു പൊട്ടിച്ച് ക്ഷേത്ര വളപ്പിൽ പ്രവേശിച്ചു. സാധു പുലയൻ വിലക്കുകൾ മറന്ന് ക്ഷേത്രവളപ്പിൽ പ്രവേശിച്ച് പശുവിനെ പിടിച്ചു. ഇത് തറവാട്ടുകാരായ നായർ പ്രമാണിമാരെ രോഷാകുലരാക്കി. അവർ കറുമ്പനെന്ന് പേരായ ആ പുലയനെ മർദ്ദിച്ചു. കറുമ്പന്റെ നിലവിളികേട്ട് ഓടിയെത്തിയ പരമു അവിടെ കണ്ട നായർപ്രമാണിമാരെയൊക്കെ അടിച്ച് വീഴ്ത്തി കറുമ്പനെ മോചിപ്പിച്ചു. പരസ്യമായി ക്ഷേത്രത്തിൽ പ്രവേശിപ്പിക്കുകയും ചെയ്തു.

തന്റെ മെയ്ക്കരുത്തു ഒന്നുകൊണ്ടുമാത്രം അവർണ്ണർക്ക് ക്ഷേത്രപ്രവേശനം നൽകിയത് പരമുവിനെ നാട്ടിൽ ഒരു 'നെഗററീവ്' ഹീറൊയാക്കി മാററി. ഇങ്ങനെയിരിക്കെ പരമുവിന്റെ ജീവിതത്തെ ആകെ മാററിമറിച്ച ഒരു സംഭവം ഉണ്ടായി. ഒരുപക്ഷേ, ഇന്ന് നാം അറിയുന്ന കള്ള പരമുവിന്റെ ജനനം അവിടെ നിന്നാകാം. തളിർ വെററിലയുടെ ഞരമ്പ് മുറിച്ചുകൊണ്ട് ചെല്ലപ്പൻപിള്ള ആ കഥ പറഞ്ഞു.

താൻ സ്നേഹിച്ചിരുന്ന കാർത്ത്യായനിയെ അവളുടെ ഇഷ്ടപ്രകാരമല്ലാതെ അരുവിക്കരക്കാരനായ ഒരു കുഞ്ഞൻപിള്ളയ്ക്ക് വിവാഹം ചെയ്തുകൊടുത്തു. ക്ഷുഭിതനായ പരമു അവളെ വീണ്ടെടുത്ത് തന്റെ ഭാര്യയാക്കുമെന്ന് സുഹൃത്തുക്കളുടെ മുമ്പിൽ പ്രതിജ്ഞ ചെയ്ത് അരുവിക്കരയിലേക്കുപോയി കാർത്ത്യായനിയെ വീണ്ടെടുത്ത് വെള്ളായണി ക്ഷേത്രനടയിൽ കൊണ്ടുവന്നു. ഭഗവതി സാക്ഷിയായി താലി ചാർത്തി ഭാര്യയായി സ്വീകരിക്കുകയും ചെയ്തു. ഇതുമുതൽ പരമുവിന്റെ മോഷണത്തിലെ എല്ലാ ദശാസന്ധികളിലും വെള്ളായണി ക്ഷേത്രത്തിലെ ഭദ്രകാളിയുടെ സഹായമുണ്ടായിരുന്നുവെന്ന് മകൻ ചെല്ലപ്പൻപിള്ള വിശ്വസിക്കുന്നു. അത്രയ്ക്ക് അവിശ്വസനീയമാണ് 'അസാദ്ധ്യ'മെന്ന പദം ആത്മനിഘണ്ടുവിലില്ലായിരുന്ന ആ വിചിത്ര മോഷ്ടാവിന്റെ സാഹസിക ചരിത്രം.

പരമുവിന്റെ പ്രത്യുൽപ്പന്നമതിത്വം അത്ഭുതകരമാണ്. നിരണം പള്ളിയിലെ പൊൻകുരിശ് മോഷണം ചെല്ലപ്പൻപിള്ള ഓർക്കുന്നു. അത് തന്റെ പിതാവിനെ കൊണ്ട് ഒരു വിഭാഗം ക്രിസ്ത്യാനികൾ ചെയ്യിച്ചതാണെന്ന് അദ്ദേഹം പറഞ്ഞു. തിരുവല്ല എന്ന സ്ഥലത്ത് യാക്കോബായക്കാരും കത്തോലിക്കക്കാരും പരസ്പരം ശത്രുതയിലായിരുന്നു. കത്തോലിക്കരുടെ പള്ളിയിലെ ജീവശക്തിയുള്ള പൊൻകുരിശു തട്ടിയെടുക്കാൻ പരമുവിന് മാത്രമേ കഴിയൂവെന്ന് യാക്കോബായ വിഭാഗത്തിലെ കുറേ ചെറുപ്പക്കാർ അദ്ദേഹത്തോട് പറഞ്ഞു. സാഹസികതയുടെ കൊടുംകാററുമായി ജീവിച്ച പരമു അതേററു. ഒരു ദിവസം അദ്ദേഹം ഒരു ഉടുമ്പുമായി നിരണം പള്ളിയിലെത്തി. കയറിൽ കെട്ടിയിരുന്ന ഉടുമ്പിനെ പള്ളിയുടെ ഭിത്തിയിൽ എറിഞ്ഞ് പിടിപ്പിച്ചു. അതിൽ പിടിച്ചുകയറി വിദഗ്ദ്ധമായി പരമു കുരിശെടുത്തു. എന്നിട്ട് കോലപ്പനെന്ന വിശ്വസ്തനായ തട്ടാനെ ഏൽപ്പിച്ച് പത്തരമാററ് സ്വർണ്ണം എട്ടര മാററാക്കി മാററിച്ചു. ഈ മോഷണം വലിയ കോളിളക്കമുണ്ടാക്കി. അന്നത്തെ തിരുവല്ല പൊലീസധികാരി ഫിലിപ്പും സംഘവും കേസന്വേഷണം ഏറെറടുത്തു. അവർ പരമുവിന്റെ ചില അനുയായികളെ ചോദ്യം ചെയ്തു. അതിൽ നിന്നും മോഷ്ടാവ് പരമുവാണന്ന് തെളിഞ്ഞു. പരമു കോടതിയിൽ ഹാജരാക്കപ്പെട്ടു. കോടതിയിൽ അദ്ദേഹം സ്വയം കേസ് വാദിച്ചു. വെള്ളായണി ക്ഷേത്രത്തിലെ വിഗ്രഹം പണിയിൽ ശേഷിച്ച എട്ടര മാററ് സ്വർണ്ണമാണ് താൻ സാധുക്കൾക്ക് വീതിച്ച് കൊടുത്തതെന്ന് പറഞ്ഞ് ബുദ്ധിമാനായ പരമു രക്ഷപ്പെട്ടു. ഒരു പക്ഷേ, സദുദ്ദേശത്തോടെയല്ലാതെ തന്റെ പിതാവ് ചെയ്ത ഒരേയൊരു മോഷണം ഇതായിരിക്കാമെന്ന് ചെല്ലപ്പൻപിള്ള കൂട്ടിച്ചേർത്തു.

1925- കേരളത്തിൽ തൊഴിലാളി സമരങ്ങൾ ആരംഭിച്ചിട്ടില്ലാത്ത കാലം. ആലപ്പുഴ കയർ ഫാക്ടറിയിൽനിന്നും ഫാക്ടറി ഉടമ കുറേ തൊഴിലാളികളെ പ്രത്യേക കാരണമൊന്നുമില്ലാതെ പിരിച്ചുവിട്ടു. പരമുവിൽ ഒരു തൊഴിലാളി രക്ഷകനെ കണ്ടെത്തിയ വള്ളക്കടവുകാരൻ ഹനീഫ പരമുവിന്റെ വീട്ടിലെത്തി കാര്യങ്ങളെല്ലാം വിശദമായി പറഞ്ഞു. അദ്ദേഹം അടുത്തദിവസം തന്നെ ആലപ്പുഴയിലെത്തി, ഫാക്ടറി മുതലാളിയുടെ വീട്ടിൽ കയറി ഏഴുലക്ഷം രൂപ കവർന്നു. ഈ തുക പട്ടിണിക്കാരായ തൊഴിലാളികൾക്ക് വീതിച്ചു കൊടുത്തു. ഈ സംഭവത്തിൽ പരമു അറസ്ററ് ചെയ്യപ്പെട്ടുവെങ്കിലും തെളിവില്ലെന്ന കാരണത്താൽ കോടതി വെറുതെ വിട്ടു. ക്ളേശിക്കുന്നവർക്കെന്നും രക്ഷകനായ അച്ഛനെകുറിച്ച് പറഞ്ഞപ്പോൾ ആ മകൻ നിരുദ്ധകണ്ഠനായി. ഇതുപോലെയെത്ര കഥകൾ! ചില കഥകളിതാ.

വയനാട്ടിലെ ഒരു പാവപ്പെട്ട ചായക്കടക്കാരനെ സഹായിക്കുന്നതിനുവേണ്ടി പരമു ഒരു ക്രിസ്ത്യാനിയുടെ വീട്ടിൽനിന്നും പണം അപഹരിച്ചു. നിർഭാഗ്യവശാൽ പൊലീസിന്റെ പിടിയിലായി. കേസിൽ ശക്ഷിക്കപ്പെട്ട പരമുവിന് രണ്ടുവർഷം പൂജപ്പുര സെൻട്രൽ ജയിലിൽ കിടക്കേണ്ടിവന്നു. അവിടെ ഏകാന്ത തടവിലായിരുന്നു. ബുക്ക് ബയൻഡിംഗ് ആയിരുന്നു തൊഴിൽ. ഈ അവസരത്തിൽ പരമു ചെയ്ത ഒരു സാഹസം ആരെയും അത്ഭുതപ്പെടുത്തുന്നതാണ്. സാധുവും ഒൻപത് രൂപ ശമ്പളക്കാരനും ആറ് മക്കളുടെ പിതാവുമായ ജയിൽ വാർഡൻ കേശവ പിള്ളയുമായി പരമു പരിചയത്തിലായി. അയാളുടെ മരുമകളുടെ കല്യാണത്തിന് ഒരാഴ്ച മാത്രമേ ബാക്കിയുണ്ടായിരുന്നുള്ളൂ. വിവാഹച്ചെലവിന് കാശ് കൊടുക്കാമെന്ന് ഉറപ്പു പറഞ്ഞിരുന്നയാൾ പണം കൊടുത്തില്ല. ഈ ദയനീയതയറിഞ്ഞ് പരമു വാർഡനെ സഹായിക്കാൻ തയ്യാറായി. രണ്ടു മണിക്കൂർനേരം ആരുമറിയാതെ പുറത്ത് പോകാൻ വാർഡനോടനുമതി തേടി. പുറത്തുപോയ പരമു അന്നത്തെ ജയിൽ സൂപ്രണ്ടിന്റെ വീട്ടിൽനിന്ന് 50 കുതിര പവനും 300 ബ്രിട്ടീഷ് രൂപയും മോഷ്ടിച്ച് ജയിൽ വളപ്പിലുള്ള മരത്തിന്റെ ചുവട്ടിലൊളിപ്പിച്ചു. തിരികെ വന്ന് വാർഡനെ വിവരമറിയിച്ചു. അങ്ങനെ വാർഡൻ മകളുടെ വിവാഹം മംഗളമായി നടത്തി.

കല്ലിയൂർ പടിപ്പുരവീട്ടിലെ സാമാന്യം ഭേദപ്പെട്ടൊരു ധനവാനായിരുന്നു കപ്യാർ നാടാർ. ഒരിക്കൽ ഒരു നിലം ഒഴിപ്പിച്ച വകയിൽ ഏഴായിരം രൂപ അദ്ദേഹത്തിന്റെ കൈവശംവന്നു. ഇതറിഞ്ഞ് പരമു കപ്യാരോട് ആ പണം കടംചോദിച്ചു. കപ്യാർ പണം കൊടുത്തില്ല. ഇത് പരമുവിന്റെ വാശിയെ വർദ്ധിപ്പിച്ചു. അന്ന് തന്നെ സന്ധ്യാസമയത്ത് തലയിലൊരു മുണ്ടുംമൂടി കപ്യാരുടെ വേഷത്തിൽ അയാളുടെ വീട്ടിലെത്തി, കപ്യാരുടെ ശബ്ദം അനുകരിച്ച് 'ആ ഏഴായിരം രൂപ ഇങ്ങെടുക്ക്' എന്ന് കപ്യാരുടെ ഭാര്യയോട് പറഞ്ഞു. വൈകിട്ട് കപ്യാർ വീട്ടിലെത്തിയപ്പോഴാണ് താൻ കബളിപ്പിക്കപ്പെട്ട കാര്യം അറിയുന്നത്. ഒടുവിൽ ഏഴായിരത്തി ഒരുന്നൂറ് രൂപ തിരികെ കൊടുത്ത് പരമു തന്റെ സാമർത്ഥ്യം തെളിയിക്കുകയുണ്ടായി.

കള്ള പാമുവിന് 'പരിപ്പുവട പരമു' എന്നൊരു വട്ടപ്പേരുണ്ട്. പരിപ്പുവടയായിരുന്നു അദ്ദേഹത്തിന്റെ പ്രധാനാഹാരം. ഒരിക്കൽ കുലശേഖരത്തുള്ള ഒരു ധനവാന്റെ വീടിന്റെ ചുമരു തുരന്ന് മോഷ്ടിക്കുവാൻ പരമു ഉറച്ചു. വീടിന്റെ പടിഞ്ഞാറേവശത്തെ ഭിത്തി തുരക്കാൻ രണ്ടുദിവസം ശ്രമിച്ചിട്ടും പരമുവിന് കഴിഞ്ഞില്ല. അപ്പോഴേക്കും തന്റെ ഇഷ്ടാഹാരമായ പരിപ്പുവട തീർന്നുപോവുകയും ചെയ്തു. വിശപ്പിന്റെ തളർച്ച താങ്ങാനാവാത്ത പരമു ആ വീട്ടിൽനിന്നുതന്നെ ആഹാരം ചോദിച്ചുവാങ്ങി കഴിച്ചു. വിശപ്പ് മാറിയപ്പോൾ പാമു താനാണ് കള്ള പരമുവെന്ന് അവരോടു

ശേഷം 24-ാം പേജിൽ



വെള്ളായണി പരമുവിന്റെ മകൻ ചെല്ലപ്പൻപിള്ള



ചെല്ലപ്പൻപിള്ളയുടെ കുടിൽ

മലയാററൂർ



# വേക്കൻസിയുണ്ടോ സാർ?

സാർ, ഇതൊരു വല്ലാത്ത ദുനിയാവാണ്, സാർ. കഴിവുള്ളവർ അവസരം കാത്തിരുന്ന് കിഴവനാകും, സാർ! ഭാഗ്യം അവനെ അനുഗ്രഹിക്കുകയില്ല, സാർ!

എൻെറ കാര്യം തന്നെ നോക്കൂ.

എൻെറ പ്രായമിപ്പോൾ നാല്പത്തഞ്ച്. ഞാൻ ബി.എ.ബിരുദവും ജേർണ്ണലിസം ഡിപ്ളോമയുമുള്ളവൻ. നാടായ നാടെല്ലാം ചുററിത്തിരിഞ്ഞിട്ടും കൊള്ളാവുന്ന ഒരു പത്രത്തിലും സ്ഥിരസ്ഥാനം കിട്ടാത്ത ഭാഗ്യദോഷി. ചെയ്ത പണിയെല്ലാം ''ഫ്രീലാൻസ്.'' അതും മലയാളത്തിൽ. എന്തു കിട്ടാനാണ്?

ഒടുവിലെത്തിപ്പെട്ടത് ''സ്ററാർ ട്രെയിൽ'' എന്ന വാരികയിൽ. പേര് ആംഗലമെങ്കിലും ഉള്ളടക്കം മലയാളത്തിൽ.

പത്രമുതലാളിയുടെ പേര്: പാണ്ഡുരംഗ ചെട്ടിയാർ.

''സ്ററാർ ട്രെയിലി''ൽ ഒരു വേക്കൻസി വന്നു. ഗോസിപ്പെഴുതുന്ന ഡി.എം.വർമ്മയുടെ റിട്ടയർമെൻറ് വേക്കൻസി. ഡി.എം.വർമ്മയുടെ മുഴുവൻ പേര്: ഡിക്രൂസ് മാർത്താണ്ഡവർമ്മ.

ആ സ്ലോട്ടിൽ കയറിപ്പററാൻ എനിക്ക് മോഹം. കയറിപ്പററിയാലും വലിയ മെച്ചമൊന്നുമില്ല. മാസശമ്പളം (കൺസോളിഡേററഡ്) 600 രൂപ. യാത്രാബത്ത രണ്ടാംക്ളാസ് തീവണ്ടി നിരക്കിൽ. പിന്നെ ഡെയിലി അലവൻസ് (മഹാനഗരത്തിലായാലും മുടുക്ക് ലൊക്കേഷനിലായാലും) പതിനഞ്ചു രൂപ. എന്തു കുന്തമെങ്കിലുമാകട്ടെ.... കയറിപ്പററുക തന്നെ. അതിനും വേണം സപ്പോർട്ട്. പാണ്ഡുരംഗ ചെട്ടിയാരുടെ അടുപ്പക്കാരനായ ചീഫ് സബ് എഡിററർ ആതുരകുമാറിൻെറ സഹായം ഞാൻ തേടി.

ആതുരകുമാർ പറഞ്ഞു: ''ഡേ, വെങ്കിടീ, നമ്മുടെ മുതലാളി റിസൽററ്-ഓറിയൻറഡ് ആണ്. നീ ആയിരം കോപ്പിയെങ്കിലും സർക്കുലേഷൻ വർദ്ധിപ്പിക്കുന്ന ഒരു സ്കൂപ്പ് കൊണ്ടുവാ! എങ്കിലേ എന്തെങ്കിലും ചാൻസുള്ളൂ.''

ആതുരകുമാറിൻെറ പ്രായം കേവലം മുപ്പത്.

എങ്കിലും ഞാൻ വിനയപൂർവ്വം ചോദിച്ചു. ''ചേട്ടാ, ആരെച്ചുററിപ്പററിയാണ് വല്ലതും പടച്ചുണ്ടാക്കേണ്ടത്?''

നീണ്ടുനിവർന്നുനിന്നുകൊണ്ട്, പുച്ഛരസത്തിൽ ആതുരൻ അലറി. ''ച്ഛീ, ഒരു ഡിക്രൂസ് മാർത്താണ്ഡവർമ്മൻ ഇങ്ങനെ ചോദിക്കുമായിരുന്നില്ല!''

എന്നിട്ടൊററ നടത്തം!

എനിക്കിപ്പോൾ വാശിയായി.

സ്കൂപ്പ്! എന്തോന്നാണീ സ്കൂപ്പ്? അർദ്ധസത്യത്തിൻെറ റൊട്ടിക്കഷണത്തിൽ നുണയുടെയും ഭാവനയുടെയും ബട്ടറും ജാമും പുരട്ടിയുണ്ടാക്കുന്ന സാധനം. ജനമെന്ന ഈച്ചക്കൂട്ടം പറന്നെത്തും.

ഒരൊററ പ്രശ്നം മാത്രം. ഏത് താരത്തെപ്പററിയാണ് വച്ചുകാച്ചേണ്ടത്?

ചിന്തിച്ചു.

''സൂപ്പർ-ഡൂപ്പർ'' ലെവലിൽ വേണം എൻെറ കഴിവുകളുപയോഗിക്കാൻ.

അതാ, തലച്ചോറിനുള്ളിൽ ഒരു ഫ്ളാഷ്!

മദനനെ പിടികൂടാം. അവൻ വഴി സൂപ്പർ സ്ററാർ ബ്രഹ്മനെ പിടികൂടാം. ബ്രഹ്മൻ കഴിഞ്ഞ ഒരു വർഷക്കാലം ഒരു ഫിലിം റിപ്പോർട്ടർക്കും ഇൻറർവ്യൂ അനുവദിച്ചിട്ടില്ല. ഒന്നു തരമാക്കിയാൽ, ആ ഒററക്കാരണത്താൽ സംഗതി സ്കൂപ്പാവില്ലേ? ''ബ്രഹ്മൻ മൗനം ഭഞ്ജിക്കുന്നു!''

മദനനെന്നവൻ എൻെറ ഗ്രാമത്തിലെ പയ്യൻ. അറിയപ്പെടുന്ന നടൻ. ഒരു റൈസിംഗ് സ്ററാർ. കോടനാട് മലവാരത്തിൽ ഉടനാരംഭിക്കുന്ന ''സ്വീററ് ഗുലേബ്ജമുൻ'' എന്ന ചിത്രത്തിലെ നായകനല്ലേ ബ്രഹ്മൻ! മദനൻ, മൈ യംഗ് ഫ്രണ്ട്, അതിൽ സഹനടനാകുന്നു.

ഞാൻ വളരെ മുൻകൂട്ടിത്തന്നെ കോടനാട്ടിലെത്തി. ആനകളുടെ പരിശീലന ക്യാമ്പിനടുത്ത് ഒരു ഷെഡ്ഡിൽ താമസമാക്കി.

ചുരുക്കിപ്പറയട്ടെ, ഞാൻ എത്തിയതിൻെറ അഞ്ചാം പക്കം ഫിലിം യൂണിറെറത്തി. അതിനടുത്ത ദിവസംതന്നെ (മദനന് നന്ദി) സൂപ്പർസ്ററാർ ബ്രഹ്മൻ എനിക്ക് പത്തു മിനിററ് അനുവദിച്ചു തന്നു.

ഞാൻ തേഞ്ഞ ശൈലിയിൽ ചോദിച്ചു. ''അഭിനയത്തിലേക്ക് കടക്കാൻ എന്തായിരുന്നു പ്രേരണ?''

''താങ്കൾ പണ്ട് എവിടെയോ എഴുതിയതായോർക്കുന്നു, പഠിക്കുന്ന കാലത്ത് ഐ.എ.എസ്.ഓഫീസറാകാനാണ് ആഗ്രഹിച്ചതെന്ന്...''

സൂപ്പർ ബ്രഹ്മൻ എന്നെ തുറിച്ചുനോക്കി. ''മിസ്ററർ, അങ്ങനെ പല ബഡായികളും ഞാൻ പറഞ്ഞിട്ടുണ്ട്. സ്ററഫ് ആൻഡ് നോൺസെൻസ്!'' മുന്നോട്ടല്പം ആഞ്ഞിരുന്നുകൊണ്ട് ബ്രഹ്മൻ തുടർന്നു. ''ഞാൻ പറയാറുള്ള സ്ഥിരം ബഡായി എന്താണെന്നറിയാമോ?''

ബ്രഹ്മന് ക്വിസ് മാസ്ററർ മട്ട്.

എൻെറ നല്ല കാലത്തിന് ഒരു വാചകം ഓർമ്മ വന്നു. സൂപ്പറിൻെറ ഒരു സ്ഥിരം പ്രയോഗം—''തുടക്കംതൊട്ടേ എൻെറ ധമനികളിൽ അഭിനയം ഒഴുകിയിരുന്നു.....''

ഞാൻ അത് ഉദ്ധരിച്ചു.

സൂപ്പറിന് പെരുത്തു സന്തോഷം. മൂക്കിൻ തുമ്പിലെ വിയർപ്പൊപ്പിയെടുക്കാൻ അടുത്തെത്തിയ മേക്കപ്പ്മാനെയും, അടുത്ത ''ടേക്ക്'' റെഡിയായെന്നറിയിക്കാൻ സമീപിച്ച അസിസ്ററൻറ് ഡയറക്ടറെയും സൂപ്പർ ബ്രഹ്മൻ, ഇല്ലാത്ത മൂന്നാംകണ്ണിലൂടെ നോക്കി ദഹിപ്പിച്ചു.

എന്നിട്ടെന്നെ നോക്കി; ഒരു പ്രേമരംഗത്തിൽ നായികയെ നോക്കുമ്പോലെ; കണ്ണിറുക്കുകയും ചെയ്തു.

''മിസ്ററർ, എൻെറ ക്വിസ് പരിപാടിയിൽ നിങ്ങൾ ജയിച്ചിരിക്കുന്നു. ഇനി ഈ ഇൻറർവ്യൂ കൊഴുക്കും. ഞാൻ ഇന്ന് സത്യം പറയാൻ പോവുകയാണ്. ഈ ദിവസം എനിക്ക് ഒരു സ്പെഷ്യൽ ദിനമാണ്... ങാ, പേരെന്താണെന്നാ പറഞ്ഞത്? വെങ്കി?''

''വെങ്കിടി.''

''ഇററ്സ് ആൾ ദ സെയിം! ഇന്ന് എൻെറ അമ്മയുടെ ശ്രാദ്ധദിനമാണ്. കുടുംബത്തിലെത്താനായോ? ശ്രാദ്ധത്തിൻെറ ചടങ്ങുകൾ ചെയ്യാനായോ? നോ—നോ! പ്രായമേറുന്ന എൻെറ മുഖത്തിൽ അരയിഞ്ച് ഘനത്തിൽ മേക്കപ്പിട്ട് ഞാനിവിടെ കൂലിപ്പണി ചെയ്യാനെത്തിയിരിക്കുന്നു. ഗ്ളാമർ ഉണ്ടെങ്കിലും പണി അടിമയുടേത്. ങാ, പോട്ടെ! നിങ്കൾ റൊമ്പ പൊല്ലാത്തവൻ! സോറി, എൻെറ മലയാളത്തിൽ കോടമ്പാക്കം കയറിവരുന്നു. ബട്ട്, യു സെഡിററ്! എൻെറ ഏററവും വലിയ ബഡായ്, വൻ ഫുള്ള്! ധമനികളിൽ അഭിനയം ഒഴുകുക! എനിക്ക് ചിരി വരുന്നു. നാണവും! സത്യം പറയട്ടെ, ഒരു മോഷണമാണ് എന്നെ ഈ ഫീൽഡിലെത്തിച്ചത്. പിന്നെയുണ്ടായ ഉയർച്ച... ജസ്ററ് ലക്ക്!''

സൂപ്പർ ബ്രഹ്മൻ പറഞ്ഞതെല്ലാം ഞാൻ അതിവേഗം എഴുതിയെടുത്തു.

അനേകവർഷങ്ങൾക്ക് മുമ്പ്.

ഗ്രാമവും ടൗണുമല്ലാത്ത ഒരു പ്രദേശം. ദരിദ്രകുടുംബത്തിൽപ്പെട്ട ബ്രഹ്മൻ അയാളുടെ വല്യച്ഛൻെറ വീട്ടിൽ ഒരാണ്ട് താമസിക്കാൻ നിർബന്ധിതനായി. കാരണം; ''എസ്.എസ്.എൽ.സി'' എന്ന പത്താതരം ബ്രഹ്മൻെറ നാട്ടിൽ അന്നില്ല, എന്നതുതന്നെ.

വല്യച്ഛൻ പ്രമാണി. എണ്ണപ്പെട്ട അഭിഭാഷകൻ. അപ്പർ മിഡിൽക്ളാസ് പകിട്ടോടെ ജീവിക്കുന്നു. മക്കൾ... അതായത് ബ്രഹ്മൻെറ കസിൻസ്... ഉപരിവർഗ്ഗക്കാർ ഹീനജാതിക്കാരനോടെന്നപോലെയാണ് ബ്രഹ്മനോട് പെരുമാറിയത്. കസിൻസ് കിടക്കുന്നത് കട്ടിലിൽ, മെത്തയിൽ. പാവം ബ്രഹ്മൻ ഇടനാഴിയിലെ തറയിൽ, പുല്ലുപായയിൽ.

ആ സ്ഥലത്ത് അന്നൊരു സെമി പെർമനൻറ് സിനിമാപ്പുര ഉണ്ടായിരുന്നു. സിനിമാപ്പുര മുതലാളിയുടെ ലീഗൽ അഡ്വൈസർ ആരാ? ബ്രഹ്മൻെറ വല്യച്ഛൻ.

ആ ബന്ധംമൂലമുണ്ടായ സൗജന്യമായിരുന്നു മക്കൾക്ക് കിട്ടിയ സ്ഥിരം ഫ്രീപാസ്. പക്ഷെ അവർ, കസിൻസ്, ഒരിക്കൽപ്പോലും ബ്രഹ്മനെ സിനിമ കാണാൻ ക്ഷണിച്ചില്ല.

ഇങ്ങനെ ആഴ്ചകൾ കടന്നുപോകുന്നു.

ഒരു രാത്രിയിൽ മൂത്ത കസിൻ ഒമ്പതര മണിക്ക് ആർത്തുവിളിച്ചുകൊണ്ട് വരുന്നു—കൈവശം സിനിമാപ്പുര ഓപ്പറേറ്റർ വെട്ടിയിട്ട അമ്പതടി ഫിലിം ചുരുൾ. അനിയന്മാർ അത് വാങ്ങി നോക്കി.

അടുത്തുചെന്ന ബ്രഹ്മനെ അവർ അനിഷ്ടഭാവത്തിൽ നോക്കിയപ്പോൾ ബ്രഹ്മൻ മാറിനിന്നു. എങ്കിലും കസിൻസ് ഫിലിം ചുരുൾ നിവർത്തി ടോർച്ചുവെട്ടത്തിൽ കൗതുകപൂർവ്വം പരിശോധിക്കുമ്പോൾ അതിൽ കാണുന്നതെന്തെന്ന് ബ്രഹ്മന് പിടികിട്ടി. ഒരു സുന്ദരി നൃത്തം ചെയ്യുകയാണ്.

മൂത്ത കസിൻ ആ ഫിലിംറോൾ തൻെറ മേശവലിപ്പിൽ ഭദ്രമായി നിക്ഷേപിച്ചു.

അർദ്ധരാത്രി.

എല്ലാവരും ഗാഢനിദ്രയിൽ.

ഇടനാഴിയിൽനിന്നും ബ്രഹ്മൻ ഒച്ചയുണ്ടാക്കാതെ നടന്നു, മേശവലിപ്പിലേക്ക്—

ഫിലിം ചുരുൾ കൈവശപ്പെടുത്തിയപ്പോൾ ബ്രഹ്മൻ ഭയന്നു-അടിമുടി വിറച്ചു. ചെയ്തത് തെററല്ലേ? മോഷണം!

തൊണ്ടിസാധനം മേശവലിപ്പിൽ തിരിച്ചിടാൻ തോന്നിയില്ല. മൊത്തം സംഭ്രമത്തിൽ.

മറെറാന്നാണ് തോന്നിയത്. പിൻകതക് തുറന്നു; ഇരുട്ടിലൂടെ നടന്നു—പറമ്പിന്റെ പിന്നിലുള്ള ബോർഹോൾ കക്കൂസിലേക്ക്!

ഫിലിം റോൾ കക്കൂസിന്റെ അഗാധതയിലേക്കെറിഞ്ഞു.

മടങ്ങി; പമ്മിപ്പമ്മി മടങ്ങി. ഇടനാഴിയിലെത്തിയപ്പോൾ തോന്നി—

കസിൻസ് എന്നെ പിടികൂടും.

ഇനി തലപൊക്കി നടക്കാൻ വയ്യ!

സൂര്യോദയത്തിനു മുമ്പ് സ്ഥലം വിട്ടു. ഒളിച്ചോടിയെന്ന് ചുരുക്കം.

''ടേക്ക് റെഡി, സർ!'' ഇത്തവണ സംവിധായകൻ തന്നെയാവണം വന്നത്. ബ്രഹ്മൻ ശ്രദ്ധിച്ചില്ല. എന്നോട് കഥ പറഞ്ഞുതീർക്കാനുള്ള തിടുക്കമായിരുന്നു അദ്ദേഹത്തിന്.

''വെങ്കി, എന്റെ മോഷണത്തിന്റെ കഥ... തുടർന്നുള്ള ഒളിച്ചോട്ടത്തിന്റെ കഥ... ഇന്ന് ഞാൻ ആദ്യമായി പറയുകയാണ്. എന്റെ വളർച്ചയുടെ കഥ ഫിലിം പ്രസിദ്ധികാരണങ്ങളിലൂടെ പണ്ടേ വിശ്രുതം... ആ കഥയിൽ എന്റെ ബഡായികളുടെ നിറപ്പകിട്ട് ഏറെയുണ്ട്. ബട്ട്, ഇപ്പോൾ ഞാൻ പറഞ്ഞതെല്ലാം സത്യം, സത്യം, സത്യം! ആ സെമിപെർമനൻറ് തിയേറ്ററിലെ ഓപ്പറേറ്റർ വെട്ടിയിട്ട അമ്പതടി സെല്ലുലോയിഡും, എന്റെ കുററബോധവും ആ ബോർഹോൾ കക്കൂസിന്റെ നാററവുമാണ് എന്നെ താരമാക്കിയത്.''

ഞാൻ പറഞ്ഞു: ''സർ, ഇനി ഞാനെന്താ പറയുക? നന്ദി, നന്ദി, നന്ദി. ഇപ്പറഞ്ഞതെല്ലാം ''സ്ററാർ ട്രെയിലിൽ'' ഒരു സ്കൂപ്പായി വരും. അതോടെ എനിക്ക് അവിടെ സ്ഥിരം പണിയും കിട്ടും...''

അപ്പോൾ ബ്രഹ്മൻ എന്റെ അച്ഛനും അമ്മയും ഗുരുവുമായി മാറിയോ?

ബ്രഹ്മൻ എന്നെ കെട്ടിപ്പിടിച്ചു.

എന്നിട്ടു പറഞ്ഞു: ''നന്നായി വരൂ! പക്ഷെ പാണ്ഡുരംഗ ചെട്ടിയാർ നിങ്ങളെ ഗർഭഗൃഹത്തിൽ കയററുമെന്ന് എന്താണുറപ്പ്?''

''ആതുരകുമാർ സഹായിക്കും, സാർ.''

''വെങ്കി, എന്റെ കൂടെ വരൂ; എന്റെ പി.ആർ.ഒ. ആകൂ! നിങ്ങൾക്ക് വേണ്ടതെല്ലാം ഞാൻ തരാം.''

''പററില്ല, ബ്രഹ്മൻ സാർ! ഞാനാരാ? തുടക്കംതൊട്ടേ ധമനികളിലൊഴുകുന്നത് ജേർണലിസമാണ്, സാർ.''

ബ്രഹ്മൻ ഒരു സൂപ്പർ ചിരി ചിരിച്ചു.

''വെൽ സെഡ്, വെങ്കി!''

ബ്രഹ്മൻ കൈതട്ടി. സ്ററിൽ ക്യാമറാക്കാർ ഓടിയടുത്തു.

ക്ളിക്ക്—ക്ളിക്ക്!

ചിത്രങ്ങൾ സഹിതം ഞാൻ, എന്റെ സ്കൂപ്പ് സമർപ്പിച്ചു. ''സ്ററാർ ട്രെയിൽ'' അത് അച്ചടിച്ചു. ചില്ലറപ്പൈസ തന്നു.

സ്ഥിരസ്ഥാനം കിട്ടിയില്ല, സാർ!

ചെട്ടിയാരും ആതുരനും ഇപ്പോഴും മധുരമനോഹര വാഗ്ദാനങ്ങൾ നല്കുന്നെങ്കിലും!

ഇതൊരു വല്ലാത്ത ദുനിയാവല്ലേ, സാർ?

സാറിന്റെ പത്രത്തിൽ വേക്കൻസിയുണ്ടോ, സാർ?

## വെള്ളായണി പരമുവിന്റെ മകൻ

21-ാം പേജിൽനിന്നും തുടർച്ച

പറഞ്ഞു. പരമുവിന്റെ വാക്കുകൾ കേട്ട് ഞെട്ടിയ വീട്ടുകാരെ പരമു സാന്ത്വനപ്പെടുത്തി. ഇപ്രകാരം പറഞ്ഞു ''ഞാൻ രണ്ടു ദിവസമായി വീടിന്റെ ഭിത്തിതുരക്കാൻ ശ്രമിക്കുകയായിരുന്നു. ആഹാരം തീർന്നുപോയതിനാൽ ആ ശ്രമം ഞാനുപേക്ഷിച്ചു. ഇനിയെന്തായാലും അതു ചെയ്യില്ല. ഉണ്ട ചോറിന് നന്ദി കാണിക്കുന്നവനാണ് പരമു'' അത് പറഞ്ഞ് അദ്ദേഹം പടിയിറങ്ങിപ്പോയി.

പരമു ഒരു ജ്യോത്സ്യനെ ജ്യോത്സ്യം പഠിപ്പിച്ച കഥയുണ്ട്. ഒരിക്കൽ പരമു വെള്ളായണി ദേവീക്ഷേത്രത്തിൽ നില്ക്കുകയായിരുന്നു. അപ്പോൾ പ്രസിദ്ധനും ധനവാനുമായ കേശവൻ വൈദ്യർ അവിടെ വന്നു. ഉടനെ പരമു ജ്യോത്സ്യരുടെ സമീപത്തെത്തി നൂറുരൂപ കടം ചോദിച്ചു. തന്റെ കൈവശം 'ഒരു ചക്രംപോലും ഇല്ലെന്ന്' കേശവൻ വൈദ്യൻ പറഞ്ഞപ്പോൾ വീട്ടിൽ ചെന്ന് കാൽപ്പെട്ടിയുടെ അറയിൽ ഒരു നാരായത്തിന്റെ അടിയിലിരിക്കുന്ന നോട്ടുകളിൽ നിന്ന് ഒന്ന് തന്നാൽ മതിയെന്ന് പരമു പറഞ്ഞു. പരമുവിന്റെ ഈ നിരീക്ഷണത്തിൽ അത്ഭുതം കൂറിയ ജ്യോത്സ്യൻ ഉടനെ വീട്ടിലേക്കു തിരിച്ചു. കുറച്ച് കഴിഞ്ഞപ്പോൾ കൈയിൽ നൂറുരൂപാനോട്ടും പിടിച്ചുകൊണ്ട് വരുന്ന ജ്യോത്സ്യനെയാണ് കണ്ടത്.

പരമു പൊലീസിനെ പററിച്ച എത്രയോ കഥകളുണ്ട്. അതിൽ ചിലത് ചെല്ലപ്പൻ പിള്ള രസകരമായി വിവരിച്ചു. ഒരിക്കൽ പരമുവിനെ പൊലീസ് പിൻതുടരുകയായിരുന്നു. ഓടുന്ന വഴിയിൽ മുല്ലൂർ എന്ന സ്ഥലത്ത് താമസിച്ചിരുന്ന നാരായണൻ തന്റെ പാടത്ത് ഒരു കോലം [നോക്കുകുത്തി] നിറുത്തിയിരുന്നു. അതുവഴിവന്ന പരമു കോലത്തിനുള്ളിൽ ഒളിച്ചു. പരമുവിനെ കാണാതായപ്പോൾ പൊലീസുകാർ ലാത്തികൊണ്ട് കോലത്തെ കുത്തിനോക്കി. കോലം മറിഞ്ഞുവീണു. പൊലീസുകാർ മുന്നോട്ടു നീങ്ങുന്നതിനിടയിൽ പരമു ഓടി വെള്ളായണി കായലിൽ ചാടി രക്ഷപ്പെട്ടു.

പരമുവിനെ ദേഹോപദ്രവം ഏൽപ്പിക്കാൻ പൊലീസുകാർക്ക് എന്നും ഭയമായിരുന്നു. രസകരമായ ഒരു സംഭവമിതാ:- ഒരിക്കൽ നേമം പൊലീസ് സ്റ്റേഷനിലെ ചോദ്യം ചെയ്യലിനിടയിൽ കർത്താ എന്നൊരു പൊലീസുകാരൻ പരമുവിനെ നിർദ്ദയമായി ഉപദ്രവിച്ചു. ഇതിൽ കുപിതനായ പരമു പൊലീസുകാരനെ ഒരു പാഠം പഠിപ്പിക്കാൻ തന്നെ തീരുമാനിച്ചു. സ്വന്തമായി പരമു മോഷ്ടിച്ച ഒരു മാല പൊലീസുകാരന്റെ തൂകൽ സഞ്ചിയിലിട്ടു. എന്നിട്ട് സബ് ഇൻസ്പെക്ടറോട് സത്യം തുറന്നു പറഞ്ഞു. താൻ കവർന്നെടുത്ത മാല തന്നെ തല്ലാതിരിക്കുന്നതിനുവേണ്ടി കർത്താ എന്ന പൊലീസുകാരന് കൊടുത്തെന്ന്—തുകൽ സഞ്ചി പരിശോധിച്ചപ്പോൾ കാര്യം സത്യമാണെന്ന് ബോദ്ധ്യമായി. ആ പൊലീസുകാരൻ സസ്പെൻസ് ചെയ്യപ്പെടുകയും ചെയ്തു.

തിരുവിതാംകൂർ ജനതയുടെ മനസ്സിൽ പരമു ജീവിക്കുന്നത് ഒരു തികഞ്ഞ കള്ളനായിട്ടാണ്. പക്ഷേ, അദ്ദേഹം മോഷ്ടിച്ച ഒരു പൈസപോലും സ്വന്തം കുടുംബത്തിന്റെ ഉന്നമനത്തിനു വേണ്ടി വിനിയോഗിച്ചിട്ടില്ല. വീട്ടുകാര്യങ്ങൾ എന്നും അദ്ദേഹം അവഗണിച്ചു. അദ്ദേഹത്തിന്റെ ശ്രദ്ധമുഴുവനും സാധുക്കളിലും കീഴ്ജാതിക്കാരിലുമായിരുന്നു. പ്രത്യേകിച്ചും കല്യാണം കഴിപ്പിച്ചു കൊടുക്കാൻ നിവർത്തിയില്ലാത്ത പെൺമക്കളുടെ മാതാപിതാക്കളിൽ.

അച്ഛനെന്നും വീട്ടിൽ ഒരതിഥിമാത്രമായിരുന്നു— ചെല്ലപ്പൻപിള്ള ദുഃഖത്തോടെ ഓർക്കുന്നു. അമ്മ പുരയിടങ്ങൾ പണയപ്പെടുത്തിയും, വീട്ടുവക സാധനങ്ങൾ വിററുമാണ് മക്കളെ വളർത്തിയത്. അമ്മയുടെ അന്ത്യനാളുകൾ നീറുന്ന കഷ്ടപ്പാടിന്റേതായിരുന്നു. ചെല്ലപ്പൻ പിള്ള അന്ന് പട്ടാളത്തിലായിരുന്നു. മാതാവിന്റെ അസുഖ വിവരമറിഞ്ഞാണ് വീട്ടിലെത്തിയത്. അപ്പോളവർ അബോധാവസ്ഥയിലായിരുന്നു. ദിവസങ്ങൾക്കുശേഷം മരിക്കുകയും ചെയ്തു. നാട്ടുകാർ പിരിവെടുത്താണ് ശവം മറവു ചെയ്തത്.

ഈ സംഭവം കഴിഞ്ഞ് ഒരു മാസത്തിനു ശേഷം പരമു വീട്ടിലെത്തി. തുടർന്ന് പെൺമക്കളായ ചെല്ലമ്മയെയും, തങ്കമ്മയെയും വിവാഹം ചെയ്തുകൊടുത്തു. അതിനുശേഷം അദ്ദേഹം എങ്ങോ മറഞ്ഞു. പിന്നെ പിതാവിനെ ചെല്ലപ്പൻപിള്ള കണ്ടതേയില്ല. മാസങ്ങൾക്ക് ശേഷം നാട്ടിലെത്തുമ്പോൾ അച്ഛന്റെ സാഹസികത കലർന്ന മരണവാർത്തയാണ റിഞ്ഞത്. ആ കഥ ഇതാണ്;—

പരമു ആത്മസുഹൃത്തായ സേതു അണ്ണനുമായി തക്കല താമസിക്കുമ്പോൾ കടൽത്തീരത്തിലെ പാവപ്പെട്ട മുസ്ലീങ്ങളെ സഹായിക്കുന്നതിന് ഒരു മോഷണം നടത്തി. ഒരു ധനവാന്റെ വീടിന്റെ ഉത്തരം കൈകൊണ്ട് പൊക്കി കല്ലുകൊണ്ട് വച്ച് ആ വിടവിലൂടെ വീട്ടിനുള്ളിൽക്കയറി കവർച്ചനടത്തി. പുറത്തിറങ്ങുമ്പോൾ അടവെച്ച കല്ല് ഇളകി വീഴുകയും പരമുവിന്റെ ശരീരം ഉത്തരത്തിനും ചുമരിനും ഇടയിലാവുകയും ചെയ്തു. എന്നാൽ സ്വശക്തികൊണ്ടുമാത്രം ഉത്തരം പൊക്കി അവിടെ നിന്നു രക്ഷപ്പെട്ടു. കവർന്നെടുത്ത പണം പാവങ്ങൾക്ക് എത്തിച്ചുകൊടുത്തു. തുടർന്ന് ചികിത്സ നടത്തിയെങ്കിലും ഏഴാംദിവസം പരമു മരിച്ചു. മൃതശരീരം മുസ്ലിം ആചാരപ്രകാരമാണ് മറവു ചെയ്തത്.

സ്വന്തം പിതാവിന്റെ മൃതശരീരംപോലും കാണാനാകാത്ത ആ മകന്റെ കടുത്ത ഹതാശ നിഴലിച്ച വാക്കുകൾ കേട്ടുനിന്ന ഞങ്ങളും പഴയൊരു കാലഘട്ടത്തിലൂടെ നടക്കുകയായിരുന്നു. അതെ! തിരുവിതാംകൂറിൽ ഒരു 'റോബിൻ ഹുഡ്' ഉണ്ടായിരുന്നു. ഇന്നും അവിശ്വസനീയമായി മാത്രം ഓർക്കാൻ കഴിയുന്ന എത്രയെത്ര കഥകളിലെ നായകൻ—തിരിഞ്ഞ് നടക്കവെ മനസ്സ് മൃദുവായി മന്ത്രിച്ചു 'ഇങ്ങനെയും ഒരു കള്ളൻ.'



മാധവിക്കുട്ടി



# നീർമാതളം പൂത്തകാലം

## ഇരുപത്തിയെട്ട്

ആയിടയ്ക്കാണ് എന്റെ അമ്മ കല്ക്കത്തായിൽ കേരളീയ മഹിളാസമാജത്തിന്റെ അദ്ധ്യക്ഷയായി തിരഞ്ഞെടുക്കപ്പെട്ടത്. ലജ്ജാശീലയായ തന്റെ ഭാര്യയുടെ സ്ഥാനലബ്ധിയിൽ സന്തോഷിച്ചിട്ടാവാം അച്ഛൻ സമാജത്തിന് എടുത്തു പറയാവുന്ന സംഭാവനകൾ നല്കിത്തുടങ്ങിയത്. അച്ഛനെ കാണുവാൻ ഇടയ്ക്കിടെ സമാജാംഗങ്ങൾ ഞങ്ങളുടെ വീട്ടിൽ വന്നു തുടങ്ങി. ഞങ്ങൾ കുട്ടികൾ ഉപയോഗിച്ചിരുന്ന പച്ച പിങ്ങ് പോങ്ങ് മേശ ഒരു ദിവസം കേരളീയ മഹിളാസമാജക്കാർക്ക് സമ്മാനിച്ചു. അച്ഛനോട് മുഖസ്തുതി പറഞ്ഞും ചിരിച്ചും ഞങ്ങളുടെ മേശ തട്ടിയെടുത്ത സ്ത്രീകളെ ഞങ്ങൾ വെറുത്തു. എങ്കിലും ഓണാഘോഷത്തിന്റെ ഭാഗമായി അരങ്ങേറിയ നാടകത്തിൽ ഞാനും ഒരു ചെറിയ റോൾ സസന്തോഷം സ്വീകരിക്കുകയുണ്ടായി. റിഹേഴ്സലുകൾ മിക്കവാറും സമാജത്തിന്റെ കാര്യദർശിയുടെ വീട്ടിൽ വച്ചാണ് നടന്നിരുന്നത്. അവരുടെ മകൾക്കും ശ്രീ.പി.ജി.മേനോന്റെ മൂത്തമകൾക്കും പ്രധാനപ്പെട്ട റോളുകൾ അനായാസേന ലഭിച്ചു. നാടകത്തിനു മുമ്പ് കാണിച്ച ഒരു ടാബ്ളൊവിൽ ഭാരതസ്ത്രീകളിൽ ഒരാളായും ഞാൻ പ്രത്യക്ഷപ്പെട്ടു. കറുത്ത ബുർക്ക ധരിച്ച് മുഖമൊഴിച്ച് ബാക്കി എല്ലാ ഭാഗവും മൂടിയ യാഥാസ്ഥിതിക മുസ്ലീം സ്ത്രീയായി അരങ്ങിൽ പ്രത്യക്ഷപ്പെടുവാൻ ഞാനല്ലാതെ മററാരും തയ്യാറായില്ല. വെളുപ്പിച്ച മുഖവും കറുപ്പിച്ച ചില്ലിക്കൊടികളും ചുവപ്പിച്ച ചുണ്ടുകളും ഞാൻ അഭിമാനത്തോടെ പ്രദർശിപ്പിച്ചു. നാടകങ്ങൾ രണ്ടായിരുന്നു അന്ന് അരങ്ങേറിയത്. ആദ്യത്തേത് തമിഴും പിന്നീടു വന്നത് ഹിന്ദിയും. തമിഴിൽ ആദ്യരംഗം ആരംഭിക്കുമ്പോൾ രാധാമണി സ്വാമിനാഥൻ എന്ന മെലിഞ്ഞ കുട്ടി പാട്ടിത്തള്ളയുടെ വേഷത്തിൽ സ്റേറജിന്റെ നടുവിൽ നിന്നുകൊണ്ട് ''പാത്തിയാ അവളെ?'' എന്ന് ചോദിക്കും. തമിഴ് അന്ന് എനിക്ക് അപരിചിതമായിരുന്നു. പക്ഷെ രാധാമണിയുടെ നില്പും ചോദ്യവും സൈഡ് കർട്ടന്റെ പിന്നിൽ കാണിയായി നിന്നിരുന്ന എന്നെ ചിരിപ്പിച്ചു. ഹിന്ദി നാടകത്തിൽ ഞാൻ വെറുമൊരു ഇഷ്ടികക്കാരനായിരുന്നു. മുഖത്ത് ഒരു കൃത്രിമ മീശയും വച്ച് തലയിൽ ചുവന്ന തലേക്കെട്ടും കെട്ടി ബംഗാളിദോത്തിയും മുറിക്കയ്യൻ ഷർട്ടും ധരിച്ച് ഞാൻ സ്റേറജിൽ പ്രവേശിച്ചത് കുമ്മായം തേയ്ക്കുന്ന ചട്ടകവുമെടുത്ത് തലയെടുപ്പോടെ തന്നെയായിരുന്നു. എനിക്ക് രണ്ടേ രണ്ട് വാചകങ്ങൾ മാത്രമേ ഉച്ചരിക്കുവാൻ ഉണ്ടായിരുന്നുള്ളു. സ്വച്ഛമായ ഹിന്ദിയിൽ അവ ഉച്ചരിക്കപ്പെട്ടു. പക്ഷെ പ്രതീക്ഷിച്ച പ്രശംസ എനിക്ക് എവിടെനിന്നും കിട്ടിയില്ല.

അന്നും എന്നും അരങ്ങിന്റെ ദീപങ്ങൾ എന്നെ ഉന്മത്തയാക്കാറുണ്ട്. നാടകം ആരംഭിക്കുന്നതിനുമുൻപ് ഗ്രീൻ റൂമിൽ കടന്നുചെന്ന് മുഖത്തു ചായം തേയ്ക്കുന്ന നടീനടന്മാരെ കാണുന്നത് എനിക്ക് ആനന്ദകരമാണ്. ഓണാഘോഷം കഴിഞ്ഞ് വീട്ടിലെത്തിയപ്പോൾ രാത്രി പത്തുമണി കഴിഞ്ഞിരുന്നു. ഉറങ്ങേണ്ട സമയം. പക്ഷെ ഭക്ഷണമുറിയിലേക്ക് പോവാൻ ധൃതിയിൽ നടന്നുതുടങ്ങിയ എന്നെ അച്ഛൻ തടഞ്ഞു നിർത്തി.

''ടാബ്ളൊവിൽ ലക്ഷ്മിയും ശകുന്തളയും ഭാരതമാതാവും പങ്കാളി ആയിരുന്നു. നാടകത്തിൽ അവർ രാജകുമാരനും രാജകുമാരിയുമായിരുന്നു. നിനക്കു മാത്രം ഇത്ര മോശപ്പെട്ട റോൾ എങ്ങനെ കിട്ടി?'' അച്ഛൻ ചോദിച്ചു.

അമ്മ സാരി മാറ്റി മുണ്ട് ധരിക്കുകയായിരുന്നു. അവർ എന്റെ നേർക്ക് നോക്കി.

''രാജകുമാരനും രാജകുമാരിയുമാവാൻ മുതിർന്ന കുട്ടികൾ വേണമല്ലോ. ഇഷ്ടികക്കാരന്റെ റോളിന് ചെറിയ കുട്ടികൾ മതി. അതുകൊണ്ടാണ് ആമിക്ക് ആ റോൾ കിട്ടിയത്. അമ്മ പറഞ്ഞു.

അച്ഛന് ദേഷ്യം വന്നതായി എനിക്ക് തോന്നി. അദ്ദേഹത്തിന്റെ മുഖത്തെ പേശികൾ പെട്ടെന്ന് മുറുകി.



''നാടകത്തിൽ ആമിക്ക് ഇഷ്ടികക്കാരന്റെ റോൾ കിട്ടി. ടാബ്ളോവിൽ നല്ല വേഷം കിട്ടിയോ?'' അച്ഛൻ വിക്കലോടെ ചോദിച്ചു.

''ടാബ്ളോവിൽ അവൾ നന്നായിരുന്നുവല്ലോ'' അമ്മ ശാന്തസ്വരത്തിൽ അഭിപ്രായപ്പെട്ടു.

''നന്നായിരുന്നോ? അവൾ കറുത്ത മൂടുപടം ഇട്ടു നില്ക്കുന്നത് കുട്ടി കണ്ടില്ലേ? കാഴ്ചയിൽ ആമി മററു കുട്ടികളേക്കാൾ മോശമാണോ? അവളുടെ പല്ലിന്മേൽ കമ്പികെട്ടി മുറുക്കിയതിന് ഞാൻ ഡോക്ടർ പൗധുരിക്ക് കൊടുത്ത പണമെല്ലാം വെറുതെയായോ? എറിക് സ്മിത്തിന്റെ ഭാര്യ ഇസബെൽ കഴിഞ്ഞ ആഴ്ച പറഞ്ഞു അവൾ ചന്തമുള്ള പെൺകുട്ടിയാണെന്ന്. പിന്നെ എന്തിനെയാണ് എന്റെ മകളെ ഇത്ര മോശപ്പെട്ട വേഷം കെട്ടാൻ സമാജക്കാർ തിരഞ്ഞെടുത്തത്'' അച്ഛൻ ചോദിച്ചു.

''ചെറിയ കുട്ടികളെപ്പോലെ സംസാരിക്കരുത്'' അമ്മ പിറുപിറുത്തു.

''അദ്ധ്യക്ഷയായിട്ടും ഈ അന്യായം കാണിക്കുവാൻ അവരെ കുട്ടി അനുവദിച്ചുവല്ലോ!'' അച്ഛൻ പറഞ്ഞു.

അച്ഛന്റെ സ്വരം ഉയർന്നപ്പോൾ ഞാൻ അസ്വസ്ഥയായി. അച്ഛനും അമ്മയും തമ്മിൽ ഒരു ചെറിയ അഭിപ്രായവ്യത്യാസം പ്രത്യക്ഷപ്പെട്ടാൽ ഉടനെ എന്റെ ഹൃദയം ധൃതിയിൽ മിടിച്ചുതുടങ്ങാറുണ്ടായിരുന്നു. ആ നിമിഷത്തിൽ എന്റെ കാലടികളും കൈത്തലങ്ങളും വിയർക്കാറുമുണ്ടായിരുന്നു.

ഭക്ഷണത്തിന് ഇരുന്നപ്പോൾ പാറുക്കുട്ടി എന്നോട് ചോദിച്ചു ''കുട്ടി നാടകത്തില് ആരുടെ [illegible] കെട്ടീത്?''

''[illegible] ഇഷ്ടികക്കാരന്റെ വേഷം കെട്ടിയത്'' ഞാൻ പറഞ്ഞു. [illegible] എനിക്ക് ഒരു

പ്രത്യേക സന്തുഷ്ടി അനുഭവപ്പെട്ടു.

ഓണാഘോഷത്തിൻെറ കമ്മിററിയിൽ അദ്ധ്യക്ഷയുടെയും കാര്യദർശിയുടെയും പേരുകൾ മാത്രമേ അച്ചടിച്ചിരുന്നുള്ളു. ഉപാദ്ധ്യക്ഷയായ സീത കുഞ്ഞപ്പയുടെ പേര് അതിൽ ഉണ്ടായിരുന്നില്ല. അവർ അമ്മയെ കണ്ടപ്പോൾ കുറേനേരം അതിനെപ്പററി പരാതിപ്പെട്ട് തേങ്ങിക്കരഞ്ഞു. ഓണാഘോഷത്തിൻെറ പിറേറദിവസം അമ്മയോട് അദ്ധ്യക്ഷപദത്തിൽ നിന്ന് രാജിവയ്ക്കുവാൻ അച്ഛൻ ആജ്ഞാപിച്ചു.

''കുഞ്ഞപ്പയും സീതയും നമുക്ക് വേണ്ടപ്പെട്ടവരാണ്. അവരെ വേദനിപ്പിക്കുന്ന യാതൊന്നും നമുക്ക് ചെയ്യാൻ പാടില്ല'' അച്ഛൻ പറഞ്ഞു. അമ്മ ആശ്വാസത്തോടെ സമാജത്തിൽനിന്ന് രാജി വയ്ക്കുകയും ചെയ്തു. സംഘടനാപ്രവർത്തനങ്ങളിൽ അമ്മയ്ക്ക് താല്പര്യമുണ്ടായിരുന്നില്ല. ഏതു സമാജത്തിലും കലഹങ്ങൾ പ്രോത്സാഹിക്കപ്പെടുമെന്ന് അച്ഛൻ വിശ്വസിച്ചു. കലഹങ്ങളിൽ ഒരിക്കലും തൻെറ കുടുംബാംഗങ്ങൾ കുടുങ്ങിപ്പോവരുതെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു.

ആ കാലത്താണ് എൻെറ സ്കൂളിൽ ഒരു പുതിയ ഇംഗ്ലീഷ് ടീച്ചർ വന്നെത്തിയത്. അവരുടെ പേര് മിസ് സ്നേഹാ ലാഹാ എന്നായിരുന്നു. റാഞ്ചിയിലെ ഒരു മനശ്ശാസ്ത്രവിദഗ്ദ്ധൻെറ മൂത്ത പുത്രിയായിരുന്നു അവർ. അവരുടെ മുഖത്തിന് വേണ്ടതിലധികം നീളവും വിളർച്ചയുമുണ്ടായിരുന്നു. പക്ഷെ അവരുടെ സ്വരത്തിന് അത്യന്തം കൗതുകകരമായ ഒരിടർച്ച ഉണ്ടായിരുന്നു. ഹൃദയം തകർന്ന ഒരു സ്വരമായിരുന്നു അത്. ആരാധിക്കുവാൻ പററിയ ഒരാളെ അന്വേഷിക്കുകയായിരുന്നു ഞാൻ. അവർ എൻെറ ഉപന്യാസങ്ങളെയും കവിതാശകലങ്ങളെയും പുകഴ്ത്തിയപ്പോൾ ഞാൻ വിശ്വസിച്ചു അവർ എന്നെ സ്നേഹിച്ചു തുടങ്ങി എന്ന്. കവിതകൾ അവരെപ്പററിയായിരുന്നു. മിസ് ലാഹ അവ വായിച്ച് പുഞ്ചിരി തൂകി. എല്ലാ ദിവസവും ഞാൻ ഞങ്ങളുടെ ചെടികളിൽനിന്ന് ഓരോ പനിനീർപ്പൂ പൊട്ടിച്ചെടുത്ത് സ്കൂളിൽ കൊണ്ടുപോയി മിസ് ലാഹയ്ക്ക് സമ്മാനിച്ചു. എൻെറ സ്നേഹപ്രകടനം അവരെ കോപിപ്പിച്ചില്ല. അവരെപ്പററി ഞാൻ പാറുക്കുട്ടിയോട് സന്ധ്യാനേരത്ത് സംസാരിക്കാറുണ്ടായിരുന്നു. പാറുക്കുട്ടിക്കല്ലാതെ മററാർക്കും എനിക്ക് ഇംഗ്ലീഷ് ടീച്ചറിനോട് തോന്നിയ അഭിനിവേശത്തെ മനസ്സിലാക്കുവാൻ കഴിയില്ലെന്ന് ഞാൻ വിശ്വസിച്ചു.

''കുട്ടി യാത്ര പറയാൻ ചെന്നപ്പൊ ടീച്ചറ് എന്താ പറഞ്ഞത്?'' വേനലിൻെറ ഒഴിവ് ആരംഭിക്കുന്നതിൻെറ തലേന്നാൾ പാറുക്കുട്ടി എന്നോട് ചോദിച്ചു.

''ഇന്ന് ടീച്ചറ് എന്നെ കെട്ടിപ്പിടിച്ചിട്ട് ഉമ്മ വച്ചു'' ഞാൻ പറഞ്ഞു. അത് വെറും നുണയായിരുന്നു. പാറുക്കുട്ടിയുടെ മുഖത്ത് ആർദ്രതയുള്ള ഒരു മന്ദഹാസം പരന്നു.

''ടീച്ചർക്ക് കുട്ട്യോട് അത്രയ്ക്ക് സ്നേഹായിണ്ടാവും'' പാറുക്കുട്ടി പറഞ്ഞു.



''വേറെ കുട്ട്യോളെ ടീച്ചറ് ഉമ്മ വയ്ക്കില്യ'' ഞാൻ പറഞ്ഞു.

എല്ലാ കുട്ട്യോളേം ഉമ്മ വയ്ക്കാൻ അതിന് സായിക്കില്യ. അയിന് കുട്ട്യേ മാത്രേ സ്നേഹള്ളു. അതോണ്ടാ ഉമ്മ വെയ്ക്കണ്''

പാറുക്കുട്ടി അഭിപ്രായപ്പെട്ടു.

എൻെറ സങ്കല്പത്തിൽ ഞാനും മിസ് ലാഹയെന്ന നാല്പത്തഞ്ചുകാരിയും തമ്മിൽ വിരിഞ്ഞ സ്നേഹബന്ധം വളർന്നുവന്നു. അവർക്ക് കാണുവാനായി മാത്രം ഞാൻ തലമുടി ചീകി രണ്ടായി പിന്നിയിട്ടു. മുഖം വീണ്ടും വീണ്ടും സോപ്പു തേച്ച് കഴുകി തിളക്കം വരുത്തി. കണ്ണെഴുതാനോ പൗഡർ തേക്കുവാനോ അച്ഛൻ ഒരിക്കലും അനുവദിച്ചിരുന്നില്ല. വാസനദ്രവ്യങ്ങൾ ഉപയോഗിക്കുവാനും എനിക്ക് അനുവാദം ഉണ്ടായിരുന്നില്ല.

പതിമൂന്നും പതിനാലും വയസ്സ് പ്രായമുള്ള മററു പെൺകുട്ടികളും ഏതെങ്കിലും അദ്ധ്യാപികയെ ആരാധിക്കുന്നുണ്ടായിരുന്നു. ആ കാലത്ത് അത്തരം ആരാധനാഭാവം സ്കൂളിൽ സാധാരണമായിരുന്നു. അതിനെപ്പററി യാതൊരു കുററബോധവും കുട്ടികൾക്ക് അനുഭവപ്പെട്ടിരുന്നില്ല. ഞാൻ വളർന്നു കഴിഞ്ഞാൽ മിസ് ലാഹയുടെ കൂടെ മാത്രമേ താമസിക്കുകയുള്ളു എന്ന് വിശ്വസിച്ച ഒരു കാലമായിരുന്നു അത്. എൻെറ ഭ്രമത്തെ പുച്ഛിച്ചു തള്ളിയത് അയൽക്കാരി ശാന്തുവായിരുന്നു.

''മിസ് ലാഹയുടെ കൂടെ താമസിച്ചാൽ നീ പ്രസവിക്കില്ലല്ലൊ? നിനക്ക് കുട്ടികളുടെ അമ്മയാവണ്ടേ?'' ശാന്തു ചോദിച്ചു.

''മിസ് ലാഹയുടെ കൂടെ താമസിച്ചാലും ഞാൻ പ്രസവിക്കും. ഞാൻ പ്രസവിക്കുന്നത് അവർ തടയില്ല'' ഞാൻ പറഞ്ഞു.

ശാന്തു പൊട്ടിച്ചിരിച്ചു. അവൾ രണ്ടു കൈകൾ കൊണ്ടും തൻെറ അടിവയർ മുറുക്കിപ്പിടിച്ച് ഉറക്കെയുറക്കെ ചിരിച്ചു.

''ഒരു പുരുഷൻ നിൻെറ അടുത്തില്ലെങ്കിൽ നീ എങ്ങനെ പ്രസവിക്കും?'' അവൾ എന്നോട് ചിരിക്കിടയിൽ ചോദിച്ചു.

''നീ ഞാൻ പ്രസവിക്കുന്ന കാര്യം അന്വേഷിക്കണ്ട. നിൻെറ ഉപദേശം കൂടാതെ തന്നെ ഞാൻ പ്രസവിക്കും.'' ഞാൻ ഉദ്വേഗത്തോടെ പറഞ്ഞു.

ശാന്തു വീണ്ടും ചിരിച്ചു.

''ഓ കമലാ, നീ വെറുമൊരു മണ്ടിയാണ്. നീ എന്നെ ഇങ്ങനെ ചിരിപ്പിച്ചാൽ നിശ്ചയമായും എനിക്ക് മൂത്രം പോവും'' ശാന്തു പറഞ്ഞു.

പെൺകുട്ടികൾ ആൺകുട്ടികളെ മാത്രമേ സ്നേഹിക്കുവാൻ പാടുള്ളു എന്ന് അന്ന് ഞാൻ മനസ്സിലാക്കിയിരുന്നില്ല. കൊടുക്കുവാൻ സമൃദ്ധമായി സ്നേഹം എൻെറ പക്കൽ ഉണ്ടായിരുന്നു. സ്വീകരിക്കുവാൻ തയ്യാറായി ആരും മുന്നോട്ട് വന്നതുമില്ല.

എൻെറ ക്ളാസ്സിൽ പഠിച്ചിരുന്ന മിക്ക കുട്ടികൾക്കും വളർത്തുനായ്ക്കൾ ഉണ്ടായിരുന്നു. തങ്ങൾ വീട്ടിലേക്ക് മടങ്ങുമ്പോൾ അവ വാലാട്ടുകയും അതീവ പ്രേമം പ്രദർശിപ്പിക്കുകയും ചെയ്തിരുന്നുവെന്ന് അവർ എന്നോട് പറഞ്ഞുതന്നു. എനിക്കും സ്നേഹം തരാനായി ഒരു വളർത്തുനായ് വേണമെന്ന് ഞാൻ ആഗ്രഹിച്ചു. അച്ഛൻ ഒരിക്കലും ഒരു നായയെ വാങ്ങി വീട്ടിൽ വളർത്തുകയില്ല എന്ന് അമ്മ പറഞ്ഞു. എന്നിട്ടും ഞാൻ ഇടവിടാതെ അമ്മയോട് എൻെറ ആഗ്രഹം അറിയിച്ചുകൊണ്ടേയിരുന്നു.

ഒരു ദിവസം കുപ്പത്തൊട്ടികൾ തേടി തെരുവിൽ അലയുന്ന ഒരു അനാഥപ്പട്ടി എൻെറ വീടിൻെറ പടിക്കൽ വന്നുനിന്നു. അതിന് മാൻനിറവും വെളുത്ത പാടുകളും ഉണ്ടായിരുന്നു. അതിൻെറ ശാന്തനേത്രങ്ങൾ കുറച്ചുനേരം എന്നെ നോക്കിക്കണ്ടു. ഞങ്ങളുടെ വീടിൻെറ മുൻവശം വൃത്തിയുള്ളതും ചീഞ്ഞളിഞ്ഞ ഭക്ഷണസാധനങ്ങളുടെ ദുർഗ്ഗന്ധം അശേഷമില്ലാത്തതുമായിരുന്നു. അതു

[illegible]

(തുടരും)

# പ്രവാചകന്റെ വഴി

ഒ.വി. വിജയൻ



അദ്ധ്യായം-15

## ശ്രാദ്ധതലങ്ങൾ

രാജാക്കന്മാരും പടനായകന്മാരും മരിക്കുമ്പോൾ, മഹാസിദ്ധന്മാർ ശരീരം വെടിയുമ്പോൾ, അവരുടെ കഥാന്തരങ്ങൾ ആകാശങ്ങളിൽ കുറിക്കപ്പെടുന്നു. ആകാശം മുറിച്ചുപോയ അഗ്നിരേഖ രമയെ കിടിലം കൊള്ളിച്ചു. എവിടെയോ ഒരു മഹാനുഭാവൻ മരിക്കുന്നു, ജ്ഞാനത്തിന്റെ രാജാക്കന്മാർക്കു മുകളിൽ ഉയർന്നുനിന്ന അജ്ഞേയതയുടെ ചക്രവർത്തി.

"നേരം ഒരുപാടായി, രമേ," നാരായണൻ പറഞ്ഞു.

രമ എഴുന്നേററു, മുടിയും ഉടുപുടവയും ഒതുക്കി, പാതിരയുടെ മിന്നുന്ന കമാനത്തിലേക്ക് നോക്കി പറഞ്ഞു, "നാരായണേട്ടാ, ആകാശത്തിന്നടിയിൽ സമയമില്ല."

അവർ കോണിയിറങ്ങി പൂട്ടുതുറന്ന് വീടിനകത്തു കയറി.

"രമ ചെന്ന് കിടക്കൂ."

"എനിക്കെന്തോ പേടിയാവുന്നു, നാരായണേട്ടാ."

"എന്തിന്?"

അപാരഭയങ്ങളെ വാക്കുകളുടെ ചെറു ശംഖുകളിൽ നിറയ്ക്കാനാവാതെ അവൾ ഏറെനേരം മൗനിയായി നിന്നു. ഇത്തിരി മുമ്പു കണ്ട ഉൽക്കയുടെ തേജോമയമായ പതനം അവൾക്കു മറക്കാൻ കഴിഞ്ഞില്ല. അവൾ നാരായണന്റെ ചുമലുകൾ പിടിച്ച് അയാളുടെ മാറിലേക്കു ചാഞ്ഞു. അവൾ പറഞ്ഞു, "നാരായണേട്ടാ, ക്ഷമിക്കൂ. അല്ലെങ്കിൽ ക്ഷമയ്ക്ക് എന്തു പ്രസക്തി? കളിമണ്ണുകൊണ്ടു പിടിച്ചുവച്ച ഒരു ദേവരൂപം, സങ്കല്പം, ക്ഷമ അതു മാത്രമാണ്."

അവളുടെ മുഖം പിടിച്ചുയർത്തി നാരായണൻ കനിവോടെ ചുംബിച്ചു.

"എങ്കിലും ക്ഷമിക്കൂ," രമ തുടർന്നു, "ഞാൻ അങ്ങയെ ക്രൂരമായി ഉപയോഗിക്കുകയായിരുന്നു, എന്റെ ശാന്തിക്കുവേണ്ടി, ആകാശമില്ലാത്ത എന്റെ മുറിയുടെ നിരാനന്ദത്തെ മറികടക്കാൻ—"

മൃദുലമായെങ്കിലും ദാർഢ്യത്തോടെ നാരായണൻ തന്റെ കൈപ്പടം വച്ച് അവളുടെ വാക്കുകളെ തടഞ്ഞു. "അരുത്, രമേ. നീ ഇങ്ങനെ ഭ്രമിച്ചുപോയാൽ മുന്നിംജിക്കും അമ്മയ്ക്കും പിന്നെ ആരാണ് അഭയം?"

നാരായണന്റെ കൈപ്പടം രമ പതുക്കെ പിടിച്ചുമാററി. "ആരും ആർക്കും സ്വകാര്യമായ ഒരഭയമല്ല, നാരായണേട്ടാ. സ്വകാര്യമായ അഭയങ്ങൾ ഇല്ലെന്നതാണ് വാസ്തവം. അങ്ങനെ ഉണ്ടെങ്കിൽ പ്രാർത്ഥനയ്ക്ക് അർത്ഥമില്ല. രോഗിയും രോഗാണുവും ഒരേ ദൈവത്തിലല്ലേ അഭയം തേടുന്നത്?" പിന്നെ ആ ഭൃഗുസംഹിത അടച്ചുവച്ച് രമ ചിരിച്ചു. "ചിലപ്പോൾ ഇങ്ങനെ വലിയ കാര്യങ്ങൾ പറഞ്ഞുപോകുന്നു, നാരായണേട്ടാ. എന്നെ കുററപ്പെടുത്തരുത്, നിർദ്ദോഷമായ പൊങ്ങച്ചം മാത്രമാണത്. ഞാൻ പരീക്ഷ എഴുതുന്നില്ല, റെയിൽവേ വകുപ്പിൽ ലോവർ ഡിവിഷൻ ഗുമസ്തയായി തീവണ്ടി കേറുന്ന സമസ്തജനത്തിനും അഭയമാകാൻ പോവുകയാണ്!"

"നിശ്ചയിച്ചുവോ?"

"നിശ്ചയിച്ചു."

"നമ്മുടെ മുമ്പിൽ മററു മാർഗ്ഗങ്ങളൊന്നുമില്ലേ?"

"നമ്മുടെ?"

"അതെ."

"ഞാൻ എന്റെ സ്വപ്നാടനത്തെ പലപ്പോഴും പഴിക്കാറുണ്ട്. പക്ഷേ, നാരായണേട്ടാ, അങ്ങയുടെ കഥ എന്റേതിനെക്കാൾ ശോചനീയമാണ്. അങ്ങയുടെ രാവിലും പകലിലും സൂര്യനും ചന്ദ്രനും ഒരുമിച്ച് ഉദിച്ചുനില്ക്കുന്നു. ഒരസ്തിത്വഫലിതം!"

അവർ ചിരിച്ചു. പിന്നെ നിശ്ശബ്ദരായി.

"നാരായണേട്ടന് ചായ വേണോ?"

"വേണ്ട. ഉറങ്ങുകയാണ് ഭേദം. നാളെ മുതൽ ആപ്പീസിൽ കഠിനമായ പണിയാവുമെന്ന് എനിക്കു തോന്നുന്നു."

"എന്തേ?"

"ആസന്നമായ യുദ്ധം—"

"അതിൽ ശിവാസ് വീക്‌ലിക്ക് എന്തു കാര്യം?"

നാരായണൻ നിരുന്മേഷനായി. അയാളുടെ നെററിയിലേക്ക് വീണ മുടി രമ മേലോട്ടു മാടി വെടിപ്പു വരുത്തി. നാരായണൻ പറഞ്ഞു, "ഞാൻ എന്റെ തൊഴിലിനെ വിലയിരുത്താൻ ശ്രമിക്കുകയാണ്, രമേ. മനസ്സാക്ഷിയുടെ പ്രശ്നങ്ങൾ എന്നെ അലട്ടുന്നു."

രമ പൊട്ടിച്ചിരിച്ചു, എന്നിട്ട് ചൂണ്ടുവിരൽ സ്വന്തം ചുണ്ടിൽവച്ച് പറഞ്ഞു, "ഞാൻ ഒരുപാട് ശബ്ദമുണ്ടാക്കുന്നു. ഈ കോളനിയിലെ ഗുമസ്തന്മാരും കുടുംബങ്ങളും മഞ്ഞനിറത്തിലുള്ള സർക്കാരുകടലാസുകളെ സ്വപ്നം കാണുന്ന സമയമാണിത്. ഞാൻ ഇപ്പോൾത്തന്നെ, ഗുമസ്തന്മാരെ സംബന്ധിച്ചേടത്തോളം, ഒരപവാദമായിത്തീർന്നിരിക്കയാണ്. ഞാൻ കേൾക്കെ ആ ശ്രാവണിയുടെ അമ്മ ഇന്നാൾ പറഞ്ഞു, 'പഠിച്ചു പാസ്സാകാൻ ബുദ്ധിയില്ലാത്ത പെണ്ണ്, അതിർത്തിയിൽ നിന്ന് കയറുപൊട്ടിച്ചു വന്ന കള്ളപ്പശു.'"

"ഇതൊക്കെ നീതന്നെ സൃഷ്ടിക്കുന്ന ഭയങ്ങളല്ലേ രമേ?"

"ആവട്ടെ. നാരായണേട്ടൻ തൊഴിലിനെ വിലയിരുത്തുകയാണെന്ന് പറഞ്ഞുവല്ലോ?

"രാഷ്ട്രങ്ങൾ നിലനിന്നുപോരുന്ന നുണകളുടെ അടിത്തറയിൽ അവിശ്വസിക്കുന്നവർ രാജ്യദ്രോഹികളാണ്. ഒരു കാർട്ടൂണിസ്ററിന് രാജ്യദ്രോഹിയാവാൻ ഇവിടെ ഇടമില്ല. നുണകളുടെ വരുതിക്കകത്തുനിന്നുകൊണ്ട് അവൻ ഫലിതം സൃഷ്ടിക്കുകയും വിഡ്ഢിച്ചിരിയെ ഒരു മഹാസ്ഥാപനമാക്കുകയും ചെയ്യണം."

ഒരു കൊച്ചുകുട്ടിയെ എന്നപോലെ രമ നാരായണനെ താടിയിൽ നുള്ളി കൺപീലി തലോടി താലോലിച്ചു. അവൾ പറഞ്ഞു, "പാവം, എന്റെ നാരായണേട്ടൻ! മനസ്സാക്ഷിയുടെ പ്രശ്നങ്ങൾ പരിഹരിക്കുമ്പോഴേക്ക് മനസ്സ് ഉണ്ടാവില്ല, സാക്ഷിയും ഉണ്ടാവില്ല."

നാരായണൻ അവളുടെ കൈപ്പടങ്ങൾ കൂട്ടിപ്പിടിച്ചു. "രമേ, നീ എന്നെ ഉചിതമായി നിർവ്വചിച്ചുകഴിഞ്ഞു. ഭയമാണ് എന്റെ തട. സത്യസന്ധനാകാൻപോലും ഭീരുവിന് കഴിഞ്ഞില്ലെന്നു വരും. അപ്പോൾ സമൂഹം കാണുക വികലമായ എന്റെ പുറംതോടും, ഞാൻ അനുഭവിക്കുക എന്റെ രഹസ്യമായ ദീനതയും ആയിരിക്കും. ഈ വൈരുദ്ധ്യമില്ലാത്തവന് മാത്രമേ നൂറുശതമാനം കള്ളനോ നൂറുശതമാനം ക്രിസ്തുവോ ആവാൻ കഴിയൂ."

വളരെനാൾ കഴിഞ്ഞ്, വീണ്ടും രമയുടെ പൊൻപുശിയ പുസ്തകത്തിൽ ഒരു ഖണ്ഡികകൂടി: 'മരിച്ചുപോയ താരസമൂഹങ്ങളുടെ വ്യർത്ഥതയോടെ, ഇവർ തങ്ങളുടെ ഭ്രൂണസ്വരൂപങ്ങളെ പുറത്തു കാണിക്കാതെ, ജ്വലിക്കുന്ന മിഥ്യാബിംബങ്ങൾക്കു പിറകെ പായാൻ മോഹിക്കുന്നു. അഭയാർത്ഥികൾ! സ്വന്തം നഗ്നതയെപ്പോലെ ശുദ്ധമായ സുരക്ഷ മറെറാന്നിലുമില്ല. ആകാശത്തിന്നടിയിൽ തുറന്നിടുന്ന നഗ്നത, ദൈവത്തിനുമുമ്പിൽ നഗ്നത—' കുറിപ്പ് തുടർന്നു, 'ഹരിപ്രിയയ്ക്ക് വിശന്നു, ഹരിപ്രിയ കൈനീട്ടി, ആദ്യം എത്തിപ്പിടിച്ച തിലവും അന്നവും കപടവേഷങ്ങളുടെ നടുവിൽ നഗ്നയായി നിന്നുകൊണ്ട് ഭക്ഷിച്ചു. കാൽവരിക്കുന്നിന്റെ നെറുകയിൽ, തച്ചൻ ഞാന്നുകിടന്ന കുരിശിനൊരുവശം ഹരിപ്രിയ, മറുവശം അഭിസാരികയായ വാസവദത്ത. "പ്രഭോ," ഹരിപ്രിയ തച്ചനോട് പറഞ്ഞു, അങ്ങയുടെ ഇരുവശത്തും ക്രൂശിക്കപ്പെട്ടു കിടക്കുന്ന ഞങ്ങൾ സ്ത്രീയുടെ പ്രാചീനമായ കുററം ചെയ്തവരാണ്, നഗ്നത." "സ്ത്രീയേ," തച്ചൻ പറഞ്ഞു, "നിന്റെ നഗ്നത നിന്നെ രക്ഷിച്ചു. ഞാൻ നിനക്ക് വാക്കുതരുന്നു, ഇന്നുരാത്രി നീയും അവളും എന്റെകൂടെ എന്റെ പിതാവിന്റെ അത്താഴം പങ്കിടും, അപ്പോൾ നീയും അവളും അണിഞ്ഞിരിക്കുക സുതാര്യമായ വെളുപ്പുട്ടായിരിക്കും?"'



"മനസ്സാക്ഷിയുടെ പ്രശ്നം പരിഹരിക്കാത്തതെന്തുകൊണ്ട്?" രമ ചോദിച്ചു.

"എങ്ങനെയെന്ന് എനിക്കറിഞ്ഞുകൂട, രമേ."

രമയിൽ ദുർഗ്ഗ ഉണർന്നു. അവൾ പറഞ്ഞു, "അങ്ങയുടെ ജോസെഫിനെപ്പോലെ, ഏഴെട്ടു കാശിന്റെ ഉന്മാദം നിറഞ്ഞ ശീമോന്മാരുടെ വിരുന്നുകളൊന്നിലേക്ക് ബോംബെറിയൂ, അല്ലെങ്കിൽ സുജാൻസിംഗ് ചെയ്തപോലെ കണ്ണടച്ച് നാലുപുറത്തേക്കും വെടിവയ്ക്കൂ. അതു പറഞ്ഞപ്പോൾ ഓർത്തുപോവുകയാണ്, അങ്ങ് സുജാൻസിംഗിനെ എനിക്കിതുവരേയും പരിചയപ്പെടുത്തിത്തന്നിട്ടില്ലല്ലോ—"

നാരായണൻ തെളിഞ്ഞു. അയാൾ പറഞ്ഞു, "ശരിയാണ്, രമേ. ഒരുദിവസം നമുക്കു മൂന്നുപേർക്കുംകൂടി എവിടെയെങ്കിലും ഒരു സായാഹ്നം ചെലവിടാം."

"കോഫിഹൗസും കൺസലേററും എനിക്ക് മതിയായി, നാരായണേട്ടാ."

"സുജാൻസിംഗിന് പ്രിയപ്പെട്ട ഒരു ധാബയുണ്ട്. ഒരു പ്രോലിറ്റേറിയൻ സങ്കേതം. നമുക്ക് അവിടെ ചെല്ലാം." ശരി, രമ ചെന്ന് ഉറങ്ങാൻ ശ്രമിക്കൂ."

അപ്പോഴും രമയുടെ മനസ്സ് മാന്ത്രികമായ ഒരു ഭയചിഹ്നത്തിന്റെ പൊരുളന്വേഷിച്ച് ദൂരങ്ങളിൽ അലയുകയായിരുന്നു. "നാരായണേട്ടാ," അവൾ പറഞ്ഞു, "ആ എയ്ത്തുനക്ഷത്രത്തിന്റെ വെളിച്ചം എന്നെ അലട്ടുന്നു."



"ഉറങ്ങു."

അപ്പോൾ, ആ പാതിരനേരത്ത്, ആരോ കതകിൽത്തട്ടി. നാരായണൻ വിളക്കിട്ടു.

"ആരാണത്?"

"ഭട്ടാചാര്യ." വാതിലിനപ്പുറത്തെ ഇരുട്ടിൽ നിന്നുകൊണ്ട് ആഗതൻ പറഞ്ഞു, "അമലേന്ദു ഭട്ടാചാര്യ, പ്രസാദ്ജിയുടെ അയൽവാസി."

പൊടുന്നനെ രമ പൊട്ടിക്കരഞ്ഞു തുടങ്ങി. നാരായണൻ വാതിൽ തുറന്നു. ഭട്ടാചാര്യ അകത്തേക്കു വന്നു. കരയുന്ന രമയെ നോക്കിക്കൊണ്ട് അയാൾ അറിയിച്ചു, "പ്രസാദ്ജിയുടെ അസുഖം കുറച്ച് ഏറിയിരിക്കുന്നു. പേടിക്കാനൊന്നുമില്ല. കുഞ്ഞിനെ അങ്ങോട്ടു കൊണ്ടുപോകാൻ മുനീംജി എന്നെ പറഞ്ഞയച്ചതാണ്. രണ്ടുമൂന്നു ദിവസത്തേക്കുള്ള വസ്ത്രങ്ങളും എടുത്താൽ നന്നായിരുന്നു."

യാത്രയ്ക്കൊരുങ്ങാനായി രമ അവളുടെ മുറിയിലേക്കു കടന്നു. നാരായണന്റെ ചേരെ വന്നുനിന്നുകൊണ്ട് പതിഞ്ഞ സ്വരത്തിൽ ഭട്ടാചാര്യ പറഞ്ഞു, "അദ്ദേഹം മരിച്ചു."

---

വാരാണസിയിൽ, ചതുർവേദിയുടെ മേൽനോട്ടത്തിൽ, കർമ്മങ്ങളത്രയും വെടിപ്പോടെ കഴിഞ്ഞപ്പോൾ, മിൻേറാറോഡിലെ ആ കൊച്ചുവീട് വരാനിരിക്കുന്ന ശൈഥില്യത്തിന്റെ ആദ്യസ്പർശങ്ങളറിഞ്ഞു. വയസ്സിന്റെ കള്ളമൊഴിയിൽ കാലം ഒഴുകി; അലസമായി നീന്തുന്ന മുകൾപ്പരപ്പ്, ഇരുണ്ടും ചലനമററും കിടന്ന അടിച്ചേറ്, ആ അടിച്ചേറിൽ മുനീംജി ദമ്പതിമാർ സാളഗ്രാമങ്ങളെപ്പോലെ ഉറങ്ങി. മുനീംജിയുടെ വേദന ഒരു കുട്ടിയുടെ ശാഠ്യമായി, അയാൾ ഇടയ്ക്കിടെ ഇങ്ങനെ പറഞ്ഞുകൊണ്ടിരുന്നു, "എന്റെ മകനേ, ഗംഗാ, ഞാൻ നിന്നെ പഠിപ്പിച്ചില്ല, ചികിത്സിച്ചില്ല. ഞാൻ നിനക്ക് സ്വത്തു തന്നില്ല. ഞാൻ തന്നത്—എന്തെങ്കിലും ഞാൻ നിനക്ക് തന്നുവോ?"

ഇങ്ങനെ പകലത്രയും, ചിലപ്പോൾ ഞെട്ടിയുണർന്ന് പാതിര പിന്നിടുംവരേയും. അപ്പോൾ, തണുത്ത ശരീരവും മഞ്ഞിന്റെ മാറാല പററിയ തലമുടിയുമായി അയാളുടെ കട്ടിലിനരികെ വന്നുനിന്നുകൊണ്ട് അവൾ പറഞ്ഞു, "അങ്ങ് വേണ്ടതിലധികം കൊടുത്തുവല്ലോ, അമ്മാവാ. അങ്ങ് അങ്ങയുടെ മകന് കൊടുത്തത് മരണത്തിന്റെ അറിവാണ് അമൂല്യമായ ഒരു രത്നവും—രാമനാമം."

"നീ ആരാണ്?"

"ഇക്ബാൽചന്ദിന്റെ പ്രേതകാമുകി."

"ഇക്ബാൽചന്ദ് എന്റെ വയസ്സ് വെട്ടിച്ചുരുക്കിയെങ്കിലും, വാർദ്ധക്യം അതിന്റെ കെടുതികൾ അടിച്ചേല്പിക്കുന്നു. മറവി. നിന്റെ പേര് ഞാൻ മറന്നു."

"ആയിഷ. പക്ഷേ, എനിക്കുപോലും നിശ്ചയമില്ല. ഞാനും എന്റെ പേരുകൾ മറക്കുന്നു. ഇനി ഇവിടെ വരുമ്പോൾ എന്റെ പേര് മറെറന്തെങ്കിലും ആയെന്നു വരാം. അമർജീത്ത് എന്നോ— രോഹിണിയെന്നോ—"

"രോഹിണി—" മുനീംജിക്കകത്ത്, ദുഃഖങ്ങളിൽ, എന്തോ വേദനിച്ചു. എത്ര ജന്മം മലത്തിൽ കഴിഞ്ഞതും, ജലത്തിൽ കഴിഞ്ഞതും. മരങ്ങളായ് നിന്നതും! 'ജീനു'കളുടേയും പിതൃത്വങ്ങളുടേയും മഹാപ്രവാഹത്തിൽ അങ്ങിങ്ങ് അവതാരമിഥ്യകൾ തെളിഞ്ഞു. പേരുകൾ മങ്ങിയും മാറിയും പോയി.

"എന്റെ മകനെ നീ കണ്ടുവോ, ആയിഷാ?"

"അങ്ങ് കൊടുത്ത അമൂല്യരത്നം ഇന്നും അദ്ദേഹത്തിന്റെ കൈയിലുണ്ട്. ഒരു തസ്കരനും അത് തട്ടിയെടുക്കാൻ സാധ്യമല്ല."

മുനീംജി ഓർമ്മകളുടെ കോടമഞ്ഞിൽ എന്തോ തിരഞ്ഞു. അയാൾ പറഞ്ഞു, "നീ ഇപ്പോൾ പറഞ്ഞത്, മുമ്പൊരിക്കൽ ഞാൻ കേട്ടതാണ്. എവിടെയെന്ന് എനിക്കിപ്പോൾ ഓർമ്മയില്ല."

ആയിഷ ചിരിച്ചു. അവൾ പറഞ്ഞു, "മീരയുടെ സുപ്രസിദ്ധമായ ഗാനത്തിൽ. ഗാനലഹരി! അവൾ അതും പാടി നടന്ന വൃന്ദാവനം അങ്ങ് കണ്ടിട്ടില്ലേ?"

മുനീംജി ഏതോ പൊരുത്തക്കേടുമായി മൽപ്പിടിച്ചു. അയാൾ ചോദിച്ചു, "ആയിഷേ, കൊററയിലെ മോർച്ചറിയിൽ വസിക്കുന്ന നീ എവിടെയാണ്, എങ്ങനെയാണ്, മീരയെ കണ്ടുമുട്ടിയത്?"

ആയിഷ വീണ്ടും കലുങ്ങിച്ചിരിച്ചു. അവൾ പറഞ്ഞു, "അങ്ങേക്കറിഞ്ഞുകൂടേ? മീരയുടെ സഹോദരിയല്ലേ ഞാൻ?"

സംതൃപ്തനായി മുനീംജി ഉറങ്ങി.

മുനീംജി പെൻഷൻ പററുന്നതിനുമുമ്പുള്ള അവധിയിൽ പ്രവേശിച്ചു, മിൻേറാറോഡിലെ വീട്ടിൽ കട്ടിലിൽനിന്നിറങ്ങാതെ നാളുകൾ കഴിച്ചു. ചിലപ്പോൾ, ചിലപ്പോൾ, നാരായണനെ മകനെന്നു വിളിച്ചു. ഒരുദിവസം, "മകനേ, ഒന്നിത്രോളം വരൂ." നിളാനദിയോരത്തെ അച്ഛന് കൊടുക്കാൻ വച്ച സ്നേഹത്തിന്റെ കപ്പത്തിൽനിന്ന് ഇത്തിരി കവർന്നെടുത്ത് നാരായണൻ രമയുടെ അച്ഛന് നേദിച്ചു, പൂർണ്ണത്തിൽനിന്ന് പൂർണ്ണത്തെ എടുത്തുമാററിയാൽ പൂർണ്ണം അവശേഷിക്കുന്നതുപോലെ സ്നേഹനിക്ഷേപം വീണ്ടും നിറഞ്ഞുനിന്നു. കട്ടിലിനരികെ കുനിഞ്ഞ്, നാരായണൻ പറഞ്ഞു, "മുനീംജി വിശ്രമിച്ച് ക്ഷീണം തീർക്കൂ. എന്നിട്ട്, ചുറുചുറുക്കോടെ പുറത്തൊക്കെ ഇറങ്ങി നമുക്കു നടക്കേണ്ടേ?"

മുനീംജിയുടെ ചുണ്ടുകൾ കോടി. അയാൾ വിതുമ്പി, "ഇക്ബാൽചന്ദ് ഇന്നില്ല."

"ധൈര്യമായിരിക്കൂ, അമ്മാവാ."

ആ സംബോധനയുടെ സ്നേഹമറിഞ്ഞ് രമയുടെ ഉള്ളുകുളിർത്തു. മുനീംജി പറഞ്ഞു, "ഇനി എനിക്കു സമയം ഏറെ ശേഷിപ്പില്ല, മകനേ."

സംഭാഷണം വീണ്ടും കരച്ചിലിലേക്ക് നീങ്ങുകയാണെന്ന് ഭയന്ന രമ നാരായണനോട് കണ്ണുകാണിച്ചു. നാരായണൻ അതറിഞ്ഞ് തന്റെ മുറിയിലേക്ക് പിൻവാങ്ങി. രമ കൃപാമയിയോടു തിരക്കി, "അച്ഛന്റെ ലസ്സി തയ്യാറായോ, അമ്മേ?" കടഞ്ഞു നുരപ്പിച്ച് മധുരിപ്പിച്ച തൈര് കൃപാമയി ഒരു പിഞ്ഞാണക്കോപ്പയിലേക്കു പകർന്നു. അടുക്കളയിൽച്ചെന്ന് ലസ്സി എടുത്ത രമയോട് കൃപാമയി മന്ത്രിച്ചു, "അച്ഛൻ അധികം സംസാരിച്ച് മനസ്സിളക്കിക്കൂട."

മുനീംജിയുടെ മുമ്പിൽ പിഞ്ഞാണപ്പാത്രവുമായി വന്ന രമ അറിയിച്ചു, "അച്ഛാ, ഇത്തിരി ലസ്സി—"

കിടക്കയിൽ എഴുന്നേററ്, കുത്തിനിറുത്തിയ തലയണകളിൽ ചാരി, മുനീംജി ഇരുന്നു. രമയുടെ കൈയിൽനിന്ന് ലസ്സിയുടെ ചെറിയ ഇറക്കുകൾ നുണഞ്ഞു. അയാൾ പറഞ്ഞു, "വിരംദത്തയിൽ, പാത മലയിലേക്കു തിരിയുന്ന കവലയിൽ, എന്തു നല്ല ലസ്സി കിട്ടുമായിരുന്നുവെന്നോ!"

മുനീംജി ലസ്സി കുടിച്ചുതീർത്തു.

"ഇത്തിരികൂടി കൊണ്ടുവരട്ടേ, അച്ഛാ?"

രമയുടെ വാക്കുകൾ മുനീംജിയുടെ കാതിൽ പെട്ടില്ല. അയാളുടെ പ്രാണൻ ഒരു ദാഹപടലമായി മലയടിവാരങ്ങളിലൂടെ വീരംദത്തയിലെ ദർവീസുകളുടെ തീർത്ഥങ്ങൾ തേടുകയായിരുന്നു.

"അച്ഛാ—"

"നീ വിളിച്ചുവോ?"

"അച്ഛന്റെ ദാഹം മാറിയോ?"

മുനീംജി മറുപടി പറഞ്ഞില്ല. വീണ്ടും അയാൾ പിൻവലിഞ്ഞു. മൺചുമരിൽ പടുത്ത ഇരുപത്തിനാലു മുറികളുള്ള വീട്ടിലെ കലവറയിൽ വലിയ പളുങ്കുജാടികളിൽ മധുരച്ചാറിലിട്ടു സൂക്ഷിച്ച കൈതച്ചക്കനുറുക്കുകൾ, മലയോരത്ത് വിളഞ്ഞ സർപ്പഗന്ധികളായ കൈതച്ചക്കകൾ, ചെഞ്ചോരമുഖവും ഓലക്കുടുമയുമുള്ള മുൾപ്പഴങ്ങൾ. പിന്നെ, രമയുടെ മുഖത്ത് മിഴിച്ചുനോക്കിക്കൊണ്ട് മുനീംജി പറഞ്ഞു, "എനിക്ക് കൈതച്ചക്ക തിന്നാൻ തോന്നുന്നു, രമേ. വട്ടത്തിലുള്ള നേരിയ നുറുക്കുകൾ, പഞ്ചസാരനീരിലിട്ടത്—"

അന്ന് ഇരുട്ടിന് നാരായണൻ ഷോപ്പിംഗ് കഴിഞ്ഞ് തിരിച്ചുവന്നു. വാതിൽ തുറന്നുകൊടുത്ത രമയെ നാരായണൻ രണ്ടു ടിന്നുകൾ ഏല്പിച്ചു. അവൾ സൗമ്യമായി കയർത്തു, "സംഭാഷണം ചെകിടോർക്കുകയായിരുന്നു, അല്ലേ?"

"ക്ഷമിക്കണം. ചെകിടോർക്കുകയില്ലെന്ന ഉടമ്പടി ഞാൻ ലംഘിച്ചു."

വാണിഭത്തിന്റെ ഇനങ്ങളിലേക്ക് രമ പിന്നെയും നോക്കി. അടച്ചുവിളക്കിയ രണ്ടു വലിയ ടിന്നുകൾ. ഒന്നിൽ വൃത്താകൃതിയിൽ മുറിച്ച് പഞ്ചസാരനീരിൽ സൂക്ഷിച്ച നേരിയ കൈതച്ചക്കനുറുക്കുകൾ, മറേറതിൽ കുറുക്കിയ പാല്. ഒരുപാടുനേരം ഒന്നും ഉരിയാടാനാവാതെ രമ നിന്നു. പിന്നെ പാലും പഴവും നെഞ്ചോടടുപ്പിച്ച് അവൾ പറഞ്ഞു, "നാരായണേട്ടാ, മരിച്ചവർക്കുവേണ്ടി ശ്രാദ്ധം ചെയ്യുന്നതിനേക്കാൾ കാരുണ്യപൂർണ്ണമാണ് ജീവിച്ചിരിക്കുന്നവർക്കുവേണ്ടി ശ്രാദ്ധം ചെയ്യുന്നത്."

(തുടരും)





ഷാജി ഷൺമുഖം

# മനഃശാന്തിയുടെ അർത്ഥം

മന്ത്രങ്ങൾ ജപിക്കുന്ന
ദീപ്തിയിലൊരു കരി-
നിഴലിന്നാവർത്തനം.
ഇടയിൽ കതിരിട്ടു
കൊഴിയും വെളിവിന്റെ
നിശ്വാസ സുഗന്ധികൾ.
ഇങ്ങനെ കണികണ്ടു
പനിയായ്, കിടക്കയിൽ
വർഷങ്ങളകം നൊന്തു
കിടപ്പായ്, അരികത്തു
വിധി തൻ കനൽ വീശും
മുറിവിന്നാമന്ത്രണം.
അങ്ങിനെ തുടരുമ്പോൾ
ഒരുനാൾ ലീലോന്മുഖം
വിരിയും സച്ചിന്മയ-
ലയത്തിൽ മുഴുകുവാൻ
ആവേശം; രഹസ്യംപോൽ
മനസ്സിൽ കിടക്കുന്നൊ-
രിപ്പൊരുൾ മൊഴിഞ്ഞിങ്ങു
ചായട്ടെ; ഒരുപക്ഷേ
പിന്നീടു പറയുവാൻ
കഴിയാതിരുന്നേക്കാം.

2

ഇടയ്ക്കീ കരുത്തൊട്ടും
സഹിക്കാൻ കഴിയാതെ
കാഞ്ഞുപോകുന്നൂ മനം
സങ്കീർത്തനം, അനൈശ്വര്യം.
ചിലപ്പോൾ ധ്യാനിക്കുമ്പോൾ
അഹമേറുന്നൂ, പിടി-
കിട്ടാത്ത കയങ്ങളിൽ
ചുഴലും രതിഭംഗം.
കുറെനാൾ തുടരുന്നൊ-
രാനന്ദം; പിന്നെക്കേണു
കുമിഞ്ഞു കനിവില്ലാ-
തുഴറും മനഃഭ്രാന്തി.
പിന്നെയുമൊരുനാളിൽ
കൗതുക വസന്തംപോൽ
വിടരും പുതുമകൾ
പിന്നെയുമിരുൾ ചിന്നി
മുളയും സംഘർഷങ്ങൾ...
ഇങ്ങനെ നീളും യാനം
കണ്ടിറിഞ്ഞിട്ടും, ചില്ല-
ത്തുമ്പിലായ് മൺകൂടൊന്നു
കൊരുത്തു വരിഞ്ഞതു
വരമോ? വിഷാദമോ?
വിഫലപ്രതീക്ഷയോ?

മിന്നലായ് മോഹാന്തരം
വേലിയേറുന്നൂ, മൂടും
വെണ്മയിൽ സമൃദ്ധിതൻ
പൂഞ്ചിറകൊടിയുന്നു.
അകലെപ്പൂക്കും മഞ്ഞ-
പ്പൂക്കൾ തന്നഗ്രത്തിലായ്
ഉതിരും സ്വപ്നങ്ങളിൽ
എന്തിനോ കൺവെച്ചതും
അക്കണ്ണിൻ വെളിച്ചത്തി-
ലഴിവായ്, സമാഹിത-
ബിന്ദുവായ്, പതറുന്ന
ശബ്ദമായ്, കണ്ണീരായി
കുതറിച്ചിരിച്ചതും
ഇവിടെ മറന്നാലോ?
അഥവാ നിതാന്തമാം
സങ്കട വ്യർത്ഥോന്മാദം
ചിതറിക്കൊഴിച്ചാലോ?
കലിക്കും നിസ്സംഗത
പുണർന്നുമരിച്ചാലോ?

പാടില്ല, പാടില്ലെന്നു
പറയുന്നാരോ, തോൽവി
അറിയാതമരുന്ന
ത്വരതന്നാഴങ്ങളാം
പടരും ജിജ്ഞാസയാം
വെയിലിൻ കളങ്ങളി-
ലുടയും മൗനത്തിന്റെ
പനിനീർ മുഖങ്ങളാം
കുങ്കുമതപസ്യയാം.

അരികത്താളും ചെറു-
മിന്നലിൽ, കടൽപോലെ
പെരുകിപ്പുളയുന്ന
ബന്ധങ്ങൾ, ഇതു മിഴി-
വെട്ടത്തിൽപ്പതിരായി
കളതന്നാവൃത്തമായ്
രോഷത്തിൻ മെഴുക്കായി
നിനവിൽ ബിംബിക്കവേ,
പിന്നെയും കുരുക്കിടും
കാലഭേദങ്ങൾപോലെ
നിർന്നിദ്രം ദുഃഖം വീഴ്ത്താൻ
അവ പാഞ്ഞടുക്കുന്നു.

നിൽക്കട്ടെ, മലരുമീ
സാന്ദ്രമാം മനോന്മാദം
ഇവിടെക്കുറിച്ചിട്ടു
ഹൃദയം തണുക്കട്ടെ.

3

ഇതല്ലോ ജന്മത്തിന്റെ
പരാതി; എങ്കിൽപ്പോലും
മറയാതൊഴുകുന്ന
ലയത്തിൽ കണ്ണുംനട്ടു
നിൽക്കുന്നതൊരു രസം.
പോരെങ്കിൽ തണൽ വീശാ-
നിപ്പുരം പ്രകൃതി തൻ
താലവും, വിലോലമാം
സംഗീത വിശുദ്ധിയും.

സകലം ചുംബിക്കുന്ന
സ്നേഹമൂർച്ചകൾ; നെഞ്ചിൽ
മയങ്ങും കിളിയുടെ
ഉന്മത്ത സമ്പാദ്യങ്ങൾ.
ഇടയിൽ ചുവക്കാനായ്
രതിയും, രതിപാറും
സന്ധ്യയും, നിറവർണ്ണ-
മൊഴുകും സംയോഗവും.
കവരും ജീവോത്സവ-
മേളയിൽ തലയാട്ടി
നടക്കും കിളുന്തുകൾ
എഴുതും ചിത്രങ്ങളും
ശാന്തമാം കുളിർകാററും...

അതിനാലിവിടെത്താൻ
നിന്നുപോകുന്നൂ, ഒരു
ദിനത്തിൽ സർവ്വം മാഞ്ഞു
തളിർക്കാൻ, ആനന്ദത്തിൽ
മുഴുകാൻ, കരളിലെ
കാഞ്ചനം മുഴുവനു-
മുരുകിത്തീരാൻ, പുനർ
ജന്മത്തിന്നശാന്തമാം
ശ്വാസങ്ങൾ കെടുത്തുവാൻ,
എന്നിട്ടു കൈകൾ കൂപ്പി
വിമലസ്വരൂപിയായ്
ഇവിടം ത്യജിക്കാനായ്
കൊതിപ്പേൻ; അതാണല്ലോ
ശുദ്ധമാം മനഃശാന്തി
മുകരാനാരോ പണ്ടു
ചെവിയിൽ മൊഴിഞ്ഞതാം
മന്ത്രവും, ഗൂഢാർത്ഥമാം
കനിവും കണിപ്പൂവും.

പോഞ്ഞിക്കരറാഫി



# ഒരു തീരാനഷ്ടത്തെപ്പറ്റി





1947 ആഗസ്ററ് 15-ന് നമുക്കു സ്വാതന്ത്ര്യം ലഭിച്ചതു നമ്മുടെ മാതൃഭൂമിയെ രണ്ടായി വെട്ടിമുറിച്ചുകൊണ്ടായിരുന്നുവല്ലോ. അങ്ങനെ നമ്മുടെ മാതൃഭൂമിയെ ഇന്ത്യ എന്നും പാകിസ്ഥാൻ എന്നും രണ്ടായി വിഭജിച്ചുകൊണ്ടു നേടുന്ന സ്വാതന്ത്ര്യത്തിനു ഗാന്ധിജി എതിരായിരുന്നുവെന്നും, പണ്ഡിററ് നെഹ്റു, സർദാർ പട്ടേൽ പ്രഭൃതികളുടെ നേതൃത്വത്തിലാണ് അതു നടന്നതെന്നും എല്ലാവർക്കും അറിയാം. ആ വിഭജനം തികച്ചും ദൗർഭാഗ്യകരമായിരുന്നു. പക്ഷേ, അത് അനിവാര്യമായിരുന്നുവെന്നു നമുക്ക് സമ്മതിക്കേണ്ടി വരുന്നു. എന്നാൽ, സ്വാതന്ത്ര്യലബ്ധിക്കു വേണ്ടിയുള്ള രാജ്യവിഭജനത്തിന്റെ ഭാഗമായി നടന്നതും പൊറുക്കവാനാകാത്തതുമായ ഒരു കൊടിയ പാതകത്തെപ്പററി അധികമാരും അറിഞ്ഞിട്ടില്ല. അഥവാ, അറിയാവുന്നവർ തന്നെ അതേപ്പററി ഗൗരവപൂർവ്വം ആലോചിച്ചിട്ടുണ്ടെന്നും തോന്നുന്നില്ല.

ഇക്കഴിഞ്ഞ രണ്ടു ദശകങ്ങളായി പ്രാചീനേന്ത്യയുടെ സാംസ്കാരിക ചരിത്രം പഠിച്ചുകൊണ്ടിരുന്ന എന്നെയും എന്റെ സഹധർമ്മിണി സെബീനയെയും അതിയായി വേദനിപ്പിച്ചിട്ടുള്ള ഒരു കാര്യമാണത്. ഇവിടെ സൂചിപ്പിക്കുന്നത്, സിന്ധുനദീതീരത്തു കണ്ടെത്തിയ ഹാരപ്പാ, മോഹെൻജൊദാരോ തുടങ്ങിയ പുരാതന നഗരാവശിഷ്ടങ്ങൾ പാകിസ്ഥാനു നല്കിയ നമ്മുടെ 'രാഷ്ട്രശില്പി'കളുടെ പാതകത്തെപ്പററിയാണ്.

ഏതാണ്ട് മൂവായിരത്തിൽപ്പരം വർഷങ്ങളായിട്ട് സിന്ധു നദീതീരത്തെ ആ പുരാതന നഗരാവശിഷ്ടങ്ങൾ അക്ഷരാർത്ഥത്തിൽത്തന്നെ മൺമറഞ്ഞുകിടക്കുകയായിരുന്നു. ബ്രിട്ടീഷ് ഭരണകാലത്തു സ്ഥാപിച്ച റോയൽ ഏഷ്യാററിക് സൊസൈററിയുടെ ഒന്നാമത്തെ ഡയറക്ടർ ജനറലായ അലക്സാണ്ടർ കണ്ണിങ്ങാമിന്റെ കാലത്താണ് സിന്ധുനദീതീരത്തെ ഖനന ഗവേഷണങ്ങൾ ആരംഭിച്ചത്. അങ്ങനെ 19-ാം ശതകത്തിന്റെ അവസാന ദശകത്തിലാണ് ആ ഖനന പ്രവർത്തനങ്ങൾ ആരംഭിച്ചതെങ്കിലും, 20-ാം ശതകത്തിന്റെ മൂന്നാംദശകത്തിന്റെ ആരംഭത്തിൽ കണ്ണിങ്ങാമിന്റെ പിൻഗാമിയായ ജോൺ മാർഷലിന്റെയും ആർ.ഡി.ബാനർജി മുതലായ സഹപ്രവർത്തകന്മാരുടെയും നിരന്തരമായ പ്രവർത്തനങ്ങളിലൂടെയാണ് സിന്ധുനദീതീരത്തെ ഹാരപ്പാ, മോഹൻജൊദാരോ എന്നീ പ്രാചീന നഗരാവശിഷ്ടങ്ങൾ കണ്ടെത്തിയതെന്നു കാണാം. അവരുടെ ആ ഖനന പ്രവർത്തനങ്ങളെ, ഇന്ത്യയിലെ ഒന്നാമത്തെ 'ചരിത്രകാമേഷ്ടിയജ്ഞം' എന്നുതന്നെ നമുക്കു വിശേഷിപ്പിക്കാം. 1931-ൽ ആ പുരാതന നഗരാവശിഷ്ടങ്ങളെ ക്രോഡീകരിച്ചുകൊണ്ടുള്ള പഠന ലേഖനങ്ങളും അവിടെനിന്നു കണ്ടെത്തിയ വസ്തുക്കളുടെ ചിത്രങ്ങളും സഞ്ചയിച്ച് MOHENJO DARO AND THE INDUS CIVILIZATION എന്ന മാർഷൽ പ്രഭൃതികളുടെ മൂന്നു വാല്യങ്ങളുള്ള ബൃഹദ് ഗ്രന്ഥം ലണ്ടനിൽനിന്നു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

അതേത്തുടർന്ന് ലോകത്തിലെ പുരാശാസ്ത്രജ്ഞന്മാരും ചരിത്ര പണ്ഡിതന്മാരും സാമൂഹിക ശാസ്ത്രകാരന്മാരും സിന്ധുനദീതീരത്തേക്ക് കുതിച്ചെത്തുകയായി. അങ്ങനെ ഇന്ത്യയിലെ ആ പ്രാക്തന നാഗരികതയെക്കുറിച്ച് കൂടുതൽ സൂക്ഷ്മമായ ഗവേഷണ പഠനങ്ങൾ നടക്കുകയും ചെയ്തു. അവയിലൂടെ വെളിപ്പെട്ട ചരിത്ര വസ്തുതകൾ ഇവയാണ്:

ഒന്ന്: മെസൊപ്പൊട്ടേമിയ, ഈജിപ്ത് മുതലായ പ്രാചീന നാഗരികതകളുമായി സിന്ധുനദീതീരത്തെ നാഗരികതയ്ക്ക് സാജാത്യമുണ്ടായിരുന്നു; വ്യാപാരസമ്പർക്കങ്ങളും. കെട്ടിടനിർമ്മാണം, റോഡുനിർമ്മാണം, ശുചിത്വം തുടങ്ങിയ ചില കാര്യങ്ങളിൽ സൈന്ധവ നാഗരികത ഇതര നാഗരികതകളേക്കാൾ അഭിവൃദ്ധി പ്രാപിക്കുകയും ചെയ്തിരുന്നു.

രണ്ട്: സൈന്ധവരുടേത് സാക്ഷര സംസ്കാരമായിരുന്നു.

മൂന്ന്: സൈന്ധവ വ്യാപാരികളുടെ ചില മുദ്രകളിൽനിന്ന് അക്കാലത്തുതന്നെ ഇന്ത്യയിൽ ക്ഷീരിജീവിതാദർശം ഉണ്ടായിരുന്നുവെന്നു തെളിയുന്നുണ്ട്.

നാല്: മെഡിറ്ററേനിയൻ, പ്രൊട്ടൊ ആസ്ത്രാലോയ്ഡ്, ആൽപൈൻ എന്നീ മൂന്നു നരവർഗ്ഗങ്ങളിൽപ്പെട്ടവരായിരുന്നു സൈന്ധവജനങ്ങളെന്ന് അവിടെനിന്നു കണ്ടുകിട്ടിയ തലയോടുകളെപ്പററിയുള്ള പഠനങ്ങൾ വ്യക്തമാക്കുകയും ചെയ്യുന്നുണ്ട്.

അങ്ങനെ മഹത്തായ ഇന്ത്യൻ സംസ്കാരത്തിന്റെ ഉപജ്ഞാതാക്കൾ മേല്പറഞ്ഞ സൈന്ധവ (ദ്രാവിഡ) ജനങ്ങളാണെന്നുള്ള സത്യം ആധുനിക ചരിത്രശാസ്ത്രജ്ഞന്മാർക്ക് അംഗീകരിക്കേണ്ടിവന്നിരിക്കുകയാണെന്നു ചുരുക്കിപ്പറയട്ടെ. ക്രി.മു.3000-ാമണ്ടു മുതൽ 1750-ാമാണ്ടുവരെ ആ സൈന്ധവ നാഗരികത അഭംഗുരം വിരാജിച്ചുകൊണ്ടിരുന്നുവെന്ന് അവർ കാലനിർണ്ണയം ചെയ്തിട്ടുമുണ്ട്. അക്കാലത്ത് ഇന്ത്യയിലെത്തിയ പ്രാകൃതരും അധിനിവേശക്കാരുമായ ഇന്ദ്രാദികളായ ആര്യന്മാരാണ് ആക്രമണയുദ്ധങ്ങളിലൂടെ ആ ദ്രാവിഡ (സൈന്ധവ)

> **ഒരുരാജ്യത്തിന്റെ ആദിമ സാംസ്കാരിക കേന്ദ്രങ്ങൾ ആ രാജ്യത്തെ ജനങ്ങളുടെ പാരമ്പര്യോർജ്ജ കേന്ദ്രങ്ങളാണെന്നിരിക്കേ, ആ പ്രാക്തന നഗരാവശിഷ്ടങ്ങളുടെ നേരെ കണ്ണടച്ചുകളഞ്ഞവർ ഇന്ത്യൻ ജനതയ്ക്ക് തീരാനഷ്ടമാണ് വരുത്തിവച്ചിരിക്കുന്നത്!**

നാഗരികതയെ നശിപ്പിച്ചതെന്ന ചരിത്ര വസ്തുതയും അവർ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നുണ്ട്. അതിന് ഉദാഹരണങ്ങളായി. നൂറുകണക്കിനുള്ള ഋഗ്വേദസൂക്തങ്ങൾ നമ്മുടെ കൺമുമ്പിലുണ്ടുതാനും.

പ്രാചീനമായ ദ്രാവിഡ നഗരാവശിഷ്ടങ്ങൾ കണ്ടെത്തുന്നതിനുമുമ്പ്, ഇന്ത്യൻ സംസ്കാരത്തിന്റെ ഉപജ്ഞാതാക്കൾ ആര്യന്മാരാണെന്നാണ് വൈദിക ബ്രാഹ്മണർ പഠിപ്പിച്ചുകൊണ്ടിരുന്നത്. നൂററാണ്ടുകളുടെ പാരമ്പര്യമുള്ള ശങ്കരാചാര്യാശ്രമങ്ങളും പിന്നീടുണ്ടായ മററ് ആശ്രമങ്ങളുമെല്ലാം പ്രചരിപ്പിച്ചതും അതുതന്നെയാണ്. അപ്പോൾ, പ്രസ്തുത ബ്രാഹ്മണരും അവരുടെ ആശ്രമങ്ങളും മഹത്തായ ഇന്ത്യൻ സംസ്കാരത്തിന്റെ അടിത്തറയുണ്ടാക്കിയ ദ്രാവിഡ സംസ്കാരത്തെ മറച്ചുവയ്ക്കുകയാണു ചെയ്തുകൊണ്ടിരുന്നതെന്നു സ്പഷ്ടമാണല്ലോ.

മൺമറഞ്ഞുകിടന്നിരുന്ന പ്രാചീനമായ ആ ദ്രാവിഡ സംസ്കാരത്തെ ഖനന പ്രവർത്തനങ്ങളാകുന്ന 'ചരിത്രകാമേഷ്ടി യജ്ഞ'ത്തിലൂടെ പുറത്തേക്കു കൊണ്ടുവരികയും ലോകശ്രദ്ധയിൽപ്പെടുത്തുകയും ചെയ്തത് റോയൽ ഏഷ്യാററിക് സൊസൈററിയുടെ പ്രവർത്തകന്മാരാണെന്നു നാം കണ്ടു.

1921 22 കാലങ്ങളിലാണ് സിന്ധു നദീതീരത്തെ ഹാരപ്പായും മോഹൻജൊദാരോയും കണ്ടെത്തിയത്. അതിനുശേഷം കാൽനൂററാണ്ടുകൂടി കഴിഞ്ഞാണ് 1947 ആഗസ്ററ് പതിനഞ്ചു പിറക്കുന്നതും; ഇന്ത്യ സ്വാതന്ത്ര്യം നേടുന്നതും. എന്നുവച്ചാൽ, പ്രാക്തനമായ ആ ദ്രാവിഡ സംസ്കാരത്തെക്കുറിച്ചുള്ള കാൽനൂററാണ്ടുകാലത്തെ പഠനങ്ങൾ 1947 ആകുമ്പോഴേക്കും ഇന്ത്യയുടെ 'രാഷ്ട്രശില്പി'കളുടെ മുമ്പിലുണ്ടായിരുന്നുവെന്നർത്ഥം. ആ പഠനങ്ങളുടെ നേരെ, അവ ചൂണ്ടിക്കാണിക്കുന്ന ഇന്ത്യൻ സംസ്കാരത്തിന്റെ മഹനീയമായ അടിത്തറയുടെ നേരെ കണ്ണടച്ചുകൊണ്ടാണ്, DISCOVERY OF INDIA എന്ന ഗ്രന്ഥം രചിച്ച പണ്ഡിററ്നെഹ്റു ഉൾപ്പെടെയുള്ള 'രാഷ്ട്രശില്പി'കൾ ഇന്ത്യയുടെ വിഭജന നാളുകളിൽ സിന്ധു നദീതീരത്തെ ഹാരപ്പായും മോഹെൻജൊദാരോയും മററും അനായാസം പാകിസ്ഥാനു നല്കിയത്! ഒരു രാജ്യത്തിന്റെ ആദിമ സാംസ്കാരിക കേന്ദ്രങ്ങൾ ആ രാജ്യത്തെ ജനങ്ങളുടെ പാരമ്പര്യോർജ്ജ കേന്ദ്രങ്ങളാണെന്നിരിക്കേ, അവരുടെ അക്ഷയമായ അതിജീവനോർജ്ജ കേന്ദ്രങ്ങളാണെന്നിരിക്കേ, ആ പ്രാക്തന നഗരാവശിഷ്ടങ്ങളുടെ നേരെ കണ്ണടച്ചുകളഞ്ഞവർ ഇന്ത്യൻ ജനതയ്ക്ക് തീരാനഷ്ടമാണു വരുത്തിവച്ചിരിക്കുന്നത്!

ആ നഗരാവശിഷ്ടങ്ങൾ കിട്ടിയേ പററൂ എന്നു പാകിസ്ഥാൻ വാശിപിടിച്ചിരുന്നുവോ? ഇല്ല, അവ ആവശ്യപ്പെടുകപോലും ചെയ്തിരുന്നില്ല. പാകിസ്ഥാൻ അവകാശമുന്നയിച്ചതും വാശിയോടെ വാദിച്ചതും കാശ്മീറിനുവേണ്ടിയാണ്. ഇന്നും വാദിച്ചുകൊണ്ടിരിക്കുന്നതും കാശ്മീറിനുവേണ്ടിത്തന്നെയാണ്. അപ്പോൾ, ആ നഗരാവശിഷ്ടങ്ങൾ പാകിസ്ഥാന്റെ ഭാഗമാക്കി എഴുതിത്തള്ളിയത് അവയെ ഇന്ത്യയിൽനിന്നു ദൂരീകരിക്കുവാൻ വേണ്ടിയായിരുന്നുവെന്നു സ്പഷ്ടം.

പ്രാചീനമായ ദ്രാവിഡ നഗരാവശിഷ്ടങ്ങൾ കണ്ടെത്തുംമുമ്പ് ആ ദ്രാവിഡ സംസ്കാരത്തെ മറച്ചുവച്ചിരുന്ന ബ്രാഹ്മണരുടെയും അവരുടെ ആശ്രമങ്ങളുടെയും അകൃത്യമുണ്ടല്ലോ, അത് അംഗീകരിക്കുകയും ആവർത്തിക്കുകയുമല്ലേ നമ്മുടെ 'രാഷ്ട്രശില്പി'കൾ ചെയ്തതെന്ന് വേദനയോടെ നാം ചോദിച്ചുപോകുന്നു. ആ ദ്രാവിഡ നഗരാവശിഷ്ടങ്ങൾ പാകിസ്ഥാനു നല്കിയ നമ്മുടെ 'രാഷ്ട്രശില്പി'കളുടെ അകൃത്യമല്ലേ കൊടിയ പാതകമെന്നും നാം ചോദിച്ചുപോകുന്നു.

ആ ദ്രാവിഡ സംസ്കാരത്തെ നശിപ്പിച്ച ആര്യന്മാരുടെ പാരമ്പര്യം തന്നെയല്ലേ മേല്പറഞ്ഞ ബ്രാഹ്മണർക്കും അവരുടെ ആശ്രമങ്ങൾക്കും എന്നപോലെ ഇന്ത്യയുടെ 'രാഷ്ട്രശില്പി'കൾക്കും ഉള്ളതെന്ന്, ഇന്ത്യയിലെ ദ്രാവിഡ പാരമ്പര്യമുള്ള ജനകോടികൾ കണ്ണുതുറന്നു കാണുകയും അവരുടെ സംഘബോധത്തോടെ ആലോചിക്കുകയും ചെയ്യേണ്ട കാലമായിരിക്കുന്നു.

# രൂപയുടെ മൂല്യംകുറച്ചാൽ വിദേശ കടം ഒഴിവാകുമോ?

ഡോ. പി.മോഹനൻപിള്ള




വിദേശകടം കുറയ്ക്കാൻ എളുപ്പവഴി രൂപയുടെ മൂല്യം കുറയ്ക്കുക എന്നാണല്ലോ പരക്കെയുള്ള ധാരണ. ഈ ധാരണ എത്രമാത്രം ശരിയാണന്നന്വേഷിക്കുകയാണ് ഈ ലേഖനത്തിൽ.

രൂപയുടെ മൂല്യം കുറച്ചാൽ കയററുമതിയുടെ ഡിമാൻറ് വർദ്ധിക്കുകയും ഇറക്കുമതിയുടെ ഡിമാൻറ് വിലവർദ്ധനവുമൂലം കുറയുകയും ചെയ്യുന്നു. ഇതുമൂലം വിദേശനാണ്യശേഖരം ഗണ്യമായി വർദ്ധിക്കുകയും വിദേശപണമടവ ശിഷ്ടത്തിലെ അസന്തുലിതാവസ്ഥ കുറയുകയും ചെയ്യും. ഇതാണ് രൂപയുടെ മൂല്യം കുറയ്ക്കുന്നതിന് വിശ്വസിപ്പിക്കുന്ന യുക്തി. 1966-ലെ മൂല്യശോഷണത്തിന്റെ പിന്നിലും പ്രഖ്യാപിക്കപ്പെട്ട ന്യായം ഇതുതന്നെ ആയിരുന്നു ; യഥാർത്ഥ കാരണം അമേരിക്കൻ സമ്മർദ്ദമായിരുന്നെങ്കിലും. അമേരിക്കൻ സഹായം തുടരണമെങ്കിൽ മൂല്യശോഷണം നടത്തിയേ തീരൂ എന്ന് അമേരിക്ക ശഠിച്ചു. 'സഹായം' മുതലാക്കുന്നത് ഇറക്കുമതിയിലൂടെ ആണല്ലോ! 'സഹായത്തെ' ലാഭംകൊയ്യുന്ന നിക്ഷേപമാക്കണമെങ്കിൽ ഇറക്കുമതിയുടെ വില വർദ്ധിച്ചുകൊണ്ടേയിരിക്കണം. അന്നു പറഞ്ഞ ന്യായമോ—ഇന്ത്യൻ ഉല്പന്നങ്ങളുടെ കയററുമതി വില അന്താരാഷ്ട്ര വിലയേക്കാൾ വളരെ കൂടുതലാണ്. അതുകൊണ്ട് കയററുമതിയുടെ വില കുറച്ച് ഇറക്കുമതി ഉദാരമാക്കുകയാണ് ഏററവും അഭികാമ്യം. കാൽ നൂററാണ്ടിനുശേഷവും പഴയ വീഞ്ഞ് പുതിയ കുപ്പിയിൽ-ഏജൻസി മാറിയെന്നുമാത്രം.



1966-ലെ രൂപയുടെ മൂല്യശോഷണം ഏകദേശം 35 ശതമാനമായിരുന്നു. ഇത്രമാത്രം വലിയൊരു ശോഷണത്തിന്റെ അനന്തര ഫലമെന്തായിരുന്നു? അർത്ഥവത്തായ ഒരു ചോദ്യമാണത്. അർത്ഥവത്തായ ഒരു മൗനം മാത്രമാണതിനുത്തരം.

1966-നുശേഷം കയററുമതിയിൽ കാര്യമായ മാററമുണ്ടായില്ല. കാരണം, കയററുമതിയുടെ വർദ്ധനവ് വിദേശത്തുനിന്നുള്ള ഡിമാൻറിനെ ആശ്രയിച്ചിരിക്കുന്നു. മൂല്യം കുറഞ്ഞതുകൊണ്ടുമാത്രം ഡിമാൻറ് കൂടണമെന്നില്ല. വിദേശ ഡിമാൻറ് കൂടിയതുകൊണ്ട് ആഭ്യന്തര ഉല്പാദനം വർദ്ധിക്കുകയില്ല. ആഭ്യന്തര ഉല്പാദനവും വിദേശ ഡിമാൻറും മററു പലേ ഘടകങ്ങളേയും ആശ്രയിച്ചിരിക്കുന്നു. സാമ്പത്തിക ശാസ്ത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ മൂല്യശോഷണത്തിനു ശേഷമുള്ള കയററുമതിയുടെ പ്രതികരണം വിലയിടിവും വിദേശ ഡിമാൻറും തമ്മിലുള്ള ഇലാസ്തികത (elasticity) യെ ആശ്രയിച്ചിരിക്കുന്നു. മറിച്ച് കയററുമതിയുടെ വർദ്ധനവ് അതിന്റെ പ്രതികരണവും ആഭ്യന്തര ഉല്പാദനവും തമ്മിലുള്ള ഇലാസ്തികതയെ ആശ്രയിച്ചിരിക്കും. കയററുമതിയുടെ വില കുറഞ്ഞാൽ വിദേശ ഡിമാൻറ് കൂടുമെന്നുള്ള നിഗമനം അമ്പേ തെററാണ്! അന്താരാഷ്ട്ര വിലയേക്കാൾ പകുതിവിലയുള്ള എത്രയോ ചരക്കുകൾ (ഉദാ: തുകൽ നിർമ്മിത ഷൂസുകൾ) കയററുമതി ചെയ്യാനാവാതെ കെട്ടിക്കിടക്കുന്നു. അന്താരാഷ്ട്ര ഡിമാൻറിനെ നിർണ്ണയിക്കുന്ന ഘടകങ്ങൾ ഗുണനിലവാരം, ക്രെഡിററ് സംവിധാനം, മാർക്കററിംഗ് വൈദഗ്ദ്ധ്യം എന്നിവയായിരിക്കെ മൂല്യശോഷണം ഒരു ചികിത്സയാകില്ലല്ലോ!

ഇനിയും ഇറക്കുമതിയുടെ കാര്യമെടുക്കാം. മൂല്യശോഷണം ഇറക്കുമതിയെ എങ്ങനെ സ്വാധീനിക്കുന്നു? മൂല്യശോഷണത്തിനുശേഷം ഇറക്കുമതിവില കൂടുന്നതുകൊണ്ട് ഇറക്കുമതിയെ നിരുത്സാഹപ്പെടുത്തുന്നു. പക്ഷേ, ഈ നിയമത്തിന്റെ പ്രായോഗികത ഇറക്കുമതിയും ആഭ്യന്തര ഉല്പാദനവും തമ്മിലുള്ള ഇലാസ്തികതയെ ആശ്രയിച്ചിരിക്കുന്നു; പ്രത്യേകിച്ചും വിലഇലാസ്തികതയിൽ, അതായത് ഇന്ത്യൻ ഉല്പാദനഘടനയും ഇറക്കുമതിയുമായി ഘടനാപരമായി ദൃഢബന്ധമുള്ളതുകൊണ്ട് വിലകൂടിയാലും ഇറക്കുമതി കുറയുമെന്ന് കരുതാൻ വയ്യ. ഇന്ത്യൻ സാമ്പത്തികരംഗത്ത് ഇറക്കുമതിയുടെ അധീശത്വം വർദ്ധിച്ചത് എൺപതുകളിലാണ്; പ്രത്യേകിച്ചും വ്യാവസായികരംഗത്ത്. വ്യാവസായികരംഗത്ത് എൺപതുകളിലെ വളർച്ചാനിരക്ക് കൂടിയിരുന്നു. അതിന്റെ പ്രധാന കാരണം വിദേശ സാങ്കേതികവിദ്യയുടെ സഹായത്തോടെ ആരംഭിച്ച ഇലക്ട്രോണിക്സ് പോലെയുള്ള അനേകം പുതു വ്യവസായങ്ങളാണ്. ഇത്തരം വ്യവസായങ്ങൾ പ്രധാനമായും ഇറക്കുമതി ചെയ്ത ഘടകങ്ങളെ ആശ്രയിച്ചിരുന്നു. കണക്കുകൾ സൂചിപ്പിക്കുന്നത് ഒരു രൂപയുടെ മൂല്യം ഉല്പാദിപ്പിക്കാൻ ഏകദേശം 50 പൈസ മുതൽ 80 പൈസാവരെ ഇറക്കുമതി ഇത്തരം ഉല്പന്നങ്ങളുടെ ആഭ്യന്തര ഉല്പാദനത്തിന് വേണ്ടിവരുന്നുണ്ടെന്നുള്ളതാണ്. ഈ പരിതഃസ്ഥിതിയിൽ ഉല്പാദനഘടനയുടെ നിലനില്പിനാവശ്യമായ ഇറക്കുമതി നിലനിർത്തിയില്ലെങ്കിൽ ദേശീയ വളർച്ചാനിരക്കിലും തൊഴിൽ രംഗത്തും ആഘാത പ്രത്യാഘാതങ്ങളുണ്ടാകും. ഇറക്കുമതി കുറയ്ക്കാതെ പഴയ രീതിയിൽ മുന്നോട്ടുപോയാൽത്തന്നെ സമ്പദ് വ്യവസ്ഥയിൽ ഏകദേശം 30% വിലവർദ്ധനവുണ്ടാകുമെന്ന് കണക്കാക്കപ്പെടുന്നു.

## ചെകുത്താനും നടുക്കടലിനുമിടയിൽ

ഈ ദുസ്ഥിതിയിൽ നാം എങ്ങനെ എത്തിച്ചേർന്നു? ഇന്ത്യയിലെ ആഭ്യന്തര സാമ്പത്തിക രംഗവും വിദേശകടക്കെണിയുമായി എന്തെങ്കിലും ബന്ധമുണ്ടോ? ഈ ചോദ്യങ്ങൾക്ക് ഇത്തരുണത്തിൽ വളരെയേറെ പ്രസക്തിയുണ്ട്. ആഭ്യന്തര സാമ്പത്തിക വൈരുദ്ധ്യം ഏതാണ്ട് 1980 അവസാനമാവുമ്പോഴേക്കും മൂർച്ഛിച്ചു. ആഭ്യന്തര വിഭവസമാഹരണം മുരടിച്ചതോടുകൂടി ബജററ് കമ്മി നിയന്ത്രണാതീതമായി. ഗവൺമെൻറിന്റെ നിത്യനിദാന ചെലവുകൾക്ക് ഏക ആശ്രയം ആഭ്യന്തര കടം മാത്രമായി. പാപ്പരായ ഗവൺമെൻറും അനുദിനം ശക്തി പ്രാപിക്കുന്ന സ്വകാര്യമേഖലയും ഇതിനെല്ലാം പുറമേ വികസന പ്രക്രിയ വഷളാക്കിയ സാമൂഹ്യസാമ്പത്തിക അസമത്വവും. ഈ ത്രിമുഖ പ്രതിസന്ധിയുടെ പശ്ചാത്തലത്തിൽ മാത്രമേ നാം നേരിടുന്ന വിദേശകടത്തിന്റെ കഥയുടെ ചുരുളഴിയൂ.

വർദ്ധിച്ചുവന്ന സാമ്പത്തിക അസമത്വവും സാമ്പത്തിക രംഗത്തെ ഉദാരവൽക്കരണവും വിദേശ കടക്കെണി മെനഞ്ഞ ഊടും പാവുമാണെന്നു പറയുന്നതിൽ അതിശയോക്തിയില്ല. സാമ്പത്തികാസമത്വം പ്രതിഫലിച്ചത് ആഡംബരവസ്തുക്കളുടെ ഉല്പാദനത്തിലും ഉപഭോഗത്തിലുമായിരുന്നു. സ്വാതന്ത്ര്യവൽക്കരണം പ്രതിഫലിച്ചത് ടെക്നോളജിയുടെ, ആധുനികവൽക്കരണത്തിലും ആഡംബരവസ്തുക്കളുടെ നിർമ്മാണത്തിനും ആവശ്യമായ അസംസ്കൃത സാധനങ്ങളുടെ ഇറക്കുമതിയിലുമാണ്. ഇത് അല്പമൊന്ന് വിശദീകരിക്കേണ്ടതായുണ്ട്. എഴുപതുകളിൽ പ്രതിവർഷം ശരാശരി നൂറ് വിദേശ ടെക്നോളജി കരാറുകൾ മാത്രം അംഗീകരിച്ചിരുന്നിടത്ത് ഇപ്പോൾ (എൺപതുകളുടെ അവസാനത്തിലും തൊണ്ണൂറിന്റെ ആരംഭത്തിലും) ശരാശരി 600 കരാറുകൾ വീതം ഇറക്കുമതി ചെയ്യാൻ അംഗീകരിച്ചു. അത്ഭുതമെന്നു പറയട്ടെ ശീതള പാനീയങ്ങൾ, ചോക്ലേററുകൾ ഇവയുടെ നിർമ്മാണത്തിനുവരെ വിദേശ ടെക്നോളജി കരാറുകൾ അനുവദിച്ചു. ഇലക്ട്രോണിക് വ്യവസായം ഇപ്പോഴും സ്ക്രൂഡ്രൈവർ ടെക്നോളജിയുടെ അടിസ്ഥാനത്തിലാണ്. വിദേശ സാങ്കേതിക വിദ്യയുടെയും മൂലധനത്തിന്റെയും ഗുണമനുഭവിച്ച വ്യവസായങ്ങളാണ് ഇന്ന് ഏററവുമധികം വളർച്ച രേഖപ്പെടുത്തിയിട്ടുള്ളത്. ഇത്തരം വ്യവസായങ്ങളുടെ മുന്നേററത്തിൽ നമ്മുടെ വിദേശനാണയ ശേഖരണം ചോർന്നുപോയി.

വിദേശ സാങ്കേതിക വിദ്യയുടെയും മൂലധനത്തിന്റെയും ഗുണമനുഭവിച്ച വ്യവസായങ്ങളാണ് ഏറ്റവുമധികം വളർച്ച രേഖപ്പെടുത്തിയിട്ടുള്ളത്. ഇത്തരം വ്യവസായങ്ങളുടെ മുന്നേറ്റത്തിൽ വിദേശ നാണയശേഖരവും ചോർന്നു പോയി.

## കയററുമതിയും കടക്കെണിയും

വിദേശ ടെക്നോളജിക്കും മൂലധനത്തിനും വാതിൽ തുറന്നുകൊടുക്കുന്നത് കയററുമതിയിൽ മതിയായ വർദ്ധനവുണ്ടാകുമെന്ന പ്രതീക്ഷയോടെയാണ്. പക്ഷേ, അതുണ്ടായില്ല. ടെക്നോളജി കയററി അയച്ച് ലാഭംകൊയ്യുന്ന വികസിതരാജ്യങ്ങൾക്കും ബഹുരാഷ്ട്ര കോർപ്പറേഷനുകൾക്കും മൂന്നാംലോകത്തെ കയററുമതി പ്രോത്സാഹിപ്പിച്ചിട്ട് എന്തുനേടാൻ? ഇറക്കുമതി ചെയ്താലും അവരോടു രാഷ്ട്രീയമായി കൂറുള്ള തെക്കൻ കൊറിയയിലേയോ, തെയ്‌വാനിലേയോ ഉല്പന്നങ്ങളേ വേണ്ടൂ. എൺപതുകളുടെ അവസാനത്തിൽ ഗവൺമെൻറ് വാരിക്കൂട്ടിയ (പ്രതിരോധവകുപ്പ്) യുദ്ധക്കോപ്പുകളുടെ പേരിൽത്തന്നെ ഏകദേശം ആറായിരം കോടി രൂപയുടെ വിദേശ കടമുണ്ടായി എന്നു കണക്കാക്കുന്നു. ഇത്തരം 'ആകസ്മിക' വാങ്ങലുകളും, പഴയ വിദേശ കടങ്ങളുടെ പലിശമുതൽ തിരിച്ചടവും കയററുമതിയുടെ സ്തംഭനവും, വ്യാപാര കമ്മിയും മൊത്തം ദേശീയ വരുമാനത്തിന്റെ ഏകദേശം 2.6 ശതമാനമായി വർദ്ധിച്ചു. പട്ടിക ഒന്ന് കാണുക.

പട്ടിക-2

വിദേശ കടത്തിന്റെ ഘടന (കോടി രൂപയിൽ)

| വർഷം | 1 വിദേശ സഹായം | 2 വിദേശ ബാങ്കിൽ നിന്നും കടമെടുത്തത് | 3 ഐ.എം. എഫിലേക്ക് കൊടുക്കാനുള്ളത് | 4 വിദേശ ഇന്ത്യാക്കാരിൽ നിന്നുള്ള കടം | 5 മൊത്തം വിദേശ കടം | 6 മൊത്തം വിദേശ കടത്തിൽ വിദേശ ബാങ്കിന്റെയും ഇന്ത്യാക്കാരുടെയും കടം (ശതമാനം) |
|---|---|---|---|---|---|---|
| 1985 | 24004 | 6908 | 4888 | 3819 | 39619 | 27.1 |
| 1986 | 26638 | 8075 | 5271 | 6650 | 45634 | 32.3 |
| 1987 | 32312 | 11243 | 5548 | 7847 | 56950 | 33.5 |
| 1988 | 36578 | 13543 | 4732 | 10054 | 64907 | 36.4 |
| 1989 | 46838 | 19147 | 3696 | 14154 | 83835 | 39.7 |
| 1990 | 54095 | 24500 | 2573 | 17831 | 98999 | 42.7 |

പട്ടിക-1

വിദേശപണമടവു ശിഷ്ടം (കോടിയിൽ)

| വർഷം | വ്യാപാര കമ്മി | വ്യാപാര മൊഴിച്ച് വിദേശീയർക്കു നൽകേണ്ടതിലെ കമ്മി | മൊത്തം വിദേശ കമ്മി ദേശീയ വരുമാനത്തിൽ (ശതമാനം) |
|---|---|---|---|
| 1984-85 | 5390 | 2812 | 1.2 |
| 1985-87 | 9586 | 5927 | 2.3 |
| 1986-87 | 9354 | 5830 | 2.0 |
| 1987-88 | 9296 | 6293 | 1.9 |
| 1988-89 (താൽക്കാലികം) | 14010 | 10429 | 2.7 |
| 1989-90 (താൽക്കാലികം) | 13975 | 10975 | 2.6 |

പലിശയുടെയും മുതലിന്റെയും തിരിച്ചടവിൽ വന്ന വർദ്ധനവിന് മറെറാരു കാരണം കൂടിയുണ്ട്. എൺപതുകളായപ്പോഴേക്കും എയ്ഡ് ഇന്ത്യാ കൺസോർഷ്യംപോലെയുള്ള ഉത്തമർണ്ണന്മാരിൽനിന്നും ലഭിച്ചിരുന്ന വിദേശ സഹായം കുറഞ്ഞുവന്നു. വിദേശ ഇന്ത്യാക്കാരിൽനിന്നും വിദേശബാങ്കുകളിൽനിന്നും ഈ വിടവു നികത്താൻ ഉയർന്ന പലിശയ്ക്ക് കടംവാങ്ങേണ്ടിവന്നു. പട്ടിക രണ്ടിൽ ഇതിന്റെ വിശദാംശങ്ങൾ കൊടുത്തിട്ടുണ്ട്. പട്ടിക ചൂണ്ടിക്കാണിക്കുന്നത് മൊത്തം കടത്തിന് 43 ശതമാനവും വർദ്ധിച്ച പലിശ കൊടുക്കേണ്ട ഇത്തരം കടങ്ങളാണ്. ഈ പരിണാമം ദ്രുതഗതിയിലായത് എന്നാണ്. എൺപതുകളുടെ അവസാനത്തിലാണെന്നതാണ് മറെറാരു ശ്രദ്ധേയമായ വസ്തുത. കയററുമതി വരവിന്റെ മുപ്പതു ശതമാനത്തോളം മുതലും പലിശയും തിരിച്ചടയ്ക്കാൻ ചെലവാക്കേണ്ടിവരുന്നു പ്രതിവർഷം. പിന്നെ ഇറക്കുമതി വർദ്ധിക്കുമ്പോൾ കടംകയറാതെ തരമില്ലല്ലോ!

മൂല്യശോഷണത്തിന്റെ അന്ധവിശ്വാസം തുറന്നുകാട്ടുകയാണ് ഈ ചെറുലേഖനത്തിന്റെ ഉദ്ദേശ്യം. കൂടെ കടക്കെണിയുടെ കാരണങ്ങളും അല്പം വിശദീകരിച്ചു. ഇതിൽനിന്നും കരകയറാൻ സ്വന്തം ഇച്ഛാശക്തിയിലും ശേഷിയിലും അധിഷ്ഠിതമായ ഒരു സമഗ്ര സാമ്പത്തിക പരിപാടിയാണ് ആവശ്യം. അത് നിശ്ചയിച്ചുറപ്പിക്കുന്നതിനു മുൻപേ ഐ. എം.എഫ് വിരിച്ചിട്ട നൂൽപ്പാലത്തിലൂടെ നടക്കാൻ വിധിക്കപ്പെട്ട ഇന്ത്യയെ ഓർത്ത് വിലപിക്കാം.

# എന്റെയും നിന്റെയും കഥ അവന്റെയും

യശ്പാൽ



## അറുപത്



ഡി.ഐ.ആർ 29-ാം വകുപ്പനുസരിച്ച് കരുതൽത്തടങ്കൽ നീട്ടാനുള്ള സർക്കാരിന്റെ അധികാരം അനന്തവും അനിയന്ത്രിതവുമല്ലെന്ന് വക്കീൽ കോഹലി ഉഷയേയും സേട്ട്ജിയേയും പറഞ്ഞു മനസ്സിലാക്കിച്ചു.

കോഹലി മറ്റൊരു വക്കീലായ കൈലാസനാരായണൻ സക്സേനയുമായി ബന്ധപ്പെട്ടു. പന്ത്രണ്ടുകൊല്ലംമുമ്പ് കോഹലിയുടെ ജൂനിയറായി പ്രാക്ടീസ് തുടങ്ങിയ ആളാണ് സക്സേന. കോഹലിയെ ഇപ്പോഴും വലിയ കാര്യമാണ്. പൊലീസുകാരെ സ്വാധീനിച്ച് കേസ് ദുർബ്ബലമാക്കി കക്ഷികളെ രക്ഷപ്പെടുത്തുന്ന അടവാണ് സക്സേന അധികവും പയററാറ്. വളരെ സങ്കീർണ്ണമായ കേസുകളിൽപ്പോലും കക്ഷികളെ ജാമ്യത്തിലെടുക്കുന്നതിൽ സക്സേന വിജയിക്കാറുണ്ട്. പൊലീസിന്റെ ഏജന്റ് എന്നാണ് എതിരാളികൾ അദ്ദേഹത്തെ വിശേഷിപ്പിക്കാറ്. കോൺഗ്രസ് മന്ത്രിസഭ അധികാരത്തിൽ വന്നതോടെ സക്സേന ഖദർ ധരിച്ചുതുടങ്ങിയിരുന്നു. യുദ്ധം തുടങ്ങുകയും കോൺഗ്രസ് മന്ത്രിസഭകൾ രാജിവയ്ക്കുകയും ചെയ്തതോ. സക്സേന ഖദർ ഉടുപ്പുകൾ മാററിവച്ചു. സക്സേന എന്നും രാജഭക്തനാണ്. രാജാവാരാണെന്നത് പ്രശ്നമല്ല. സർക്കാരിന്റെ പ്രീതി സമ്പാദിക്കാനായി ഒന്നരക്കൊല്ലമായി വാർ ബോണ്ട് വില്പന നടത്തുകയാണ്.

മകനെ വിടുവിക്കാൻവേണ്ടി എട്ടോ പത്തോ ആയിരം ചെലവാക്കാൻ സേട്ട്ജി സന്നദ്ധനാണ്. സർക്കാരിന് കടം കൊടുക്കുന്നതിൽ യാതൊരപകടവുമില്ല. പലിശ കുറവാണെങ്കിലും അപകടമില്ലാത്ത ഇടപാടാണത്. സേട്ട്ജി സക്സേന മുഖാന്തിരം പതിനായിരത്തിന്റെ ബോണ്ടു വാങ്ങി. ഡി.ഐ.ആർ പ്രശ്നങ്ങളിൽ ഓരോ രണ്ടുമാസം കൂടുമ്പോഴും റിവ്യൂ നടക്കുന്നുണ്ടെന്ന കാര്യം സക്സേന ഓർമ്മിപ്പിച്ചു— "യു.പിയിൽ ഡി.ഐ.ആർ കൈകാര്യം ചെയ്യുന്നത് എസ്.പി. അഹമ്മദാണ്. എനിക്കയാളെ പരിചയമുണ്ട്. ഡോക്ടർ അമറിന്റെ കാര്യം റിവ്യൂ ചെയ്യുമ്പോൾ താങ്കളുടെ രാജഭക്തി ഉപകാരം ചെയ്യും..." കോഹലിയുടെ നിർദ്ദേശാനുസരണം സേട്ട്ജി ഇരുന്നൂററമ്പതു രൂപ സക്സേനയുടെ പോക്കററിൽ തിരുകി. പണം തിരിച്ചുകൊടുത്തുകൊണ്ട് സക്സേന പറഞ്ഞു— സേട്ട്ജി, താങ്കളോടു പണം വാങ്ങിയാൽ അതെനിക്കു ഗോമാംസംപോലെയാകും. എനിക്ക് താങ്കളും കോഹലിയും ഒരുപോലെയാണ്."

സേട്ട്ജി സക്സേനയുടെ കൈ തടഞ്ഞുകൊണ്ടു പറഞ്ഞു— "ഹേയ്! അങ്ങനെയൊന്നുമില്ല, അതിരിക്കട്ടെ. താങ്കൾക്ക് പണം തരാനൊന്നും ഞാനുദ്ദേശിക്കുന്നില്ല. എന്നാൽ പൊലീസുകാർ പണം കിട്ടാതെ സ്വന്തം അമ്മയുടെ കാര്യംപോലും ചെയ്യില്ലെന്നറിയാം."

കോഹലി ഉഷയെ പറഞ്ഞു മനസ്സിലാക്കിക്കാൻ ശ്രമിച്ചു— "മോളേ, എനിക്ക് നിന്റെയും അമറിന്റെയും ചിന്താഗതി അറിയാഞ്ഞിട്ടല്ല. എന്നാൽ നിന്റെ ഫാദർ ഇൻലോയുടെ കാര്യംകൂടി ഓർക്കണ്ടേ? അദ്ദേഹത്തിന് അമറും നീയുമല്ലാതെ മററാരുണ്ട്? ഞങ്ങൾ അമറിനെ വിടുവിക്കാനുള്ള ശ്രമത്തിലാണ്. ഈ സന്ദർഭത്തിൽ നീയും രാഷ്ട്രീയത്തിൽനിന്ന് വിട്ടുനിന്നാൽ തരക്കേടില്ല."

ഉഷ തലതാഴ്ത്തിക്കൊണ്ട് കോഹലിയുടെ വാക്കുകൾ ശ്രദ്ധിച്ചു. ഉഷ അദ്ദേഹത്തെയും സേട്ട്ജിയെപ്പോലെതന്നെ മാനിച്ചിരുന്നു. എന്നാൽ സ്വാതന്ത്ര്യസമരത്തിൽനിന്ന് ഒഴിഞ്ഞുമാറുന്നത് അമറിനോടു കാട്ടുന്ന അനീതിയായിരിക്കില്ലേ? യൂണിവേഴ്സിററിയിൽനിന്നും പാാകും ഇതുതന്നെ പറഞ്ഞയച്ചപ്പോൾ ഉഷയ്ക്ക് ഒന്നും പറയാൻ പററാതായി. പാാക് ഒളിവിലാണിപ്പോൾ. ഇങ്ങോട്ടു വരാറില്ല. പാാകിന്റെ സന്ദേശങ്ങളെത്തിച്ചുകൊണ്ടിരിക്കുന്നത് ബി.എസ്സി ക്ളാസ്സിലെ ശ്യാമാ നിഗമാണ്.

ബറേലി ജയിലിൽ ഭർത്താവിനെ കാണാൻ ഉഷ മൂന്നാംതവണ ഡിസംബർ നാലാംവാരത്തിൽ ചെന്നു. "ഞാൻ നാലുദിവസം താമസിച്ചിട്ടാണ് വന്നത്. തന്റെ പിറന്നാൾ ദിവസം പപ്പുവിന് പപ്പന്റെ മടിയിലിരിക്കാൻ പററിയെങ്കിലോ എന്നു കരുതി." ഉഷ പറഞ്ഞു. രണ്ടുവയസ്സു പൂർത്തിയാക്കിയ പപ്പു നല്ല നേവിബ്ളൂ സ്യൂട്ടിലായിരുന്നു. ഭർത്താവിന് ഒരുപാടു സാധനങ്ങൾ കൊണ്ടുവന്നിരുന്നു. അച്ചന്റെ വകയിൽ മധുരപലഹാരങ്ങൾ, നരേന്ദ്രന്റെ വക പുസ്തകങ്ങൾ, ഹരിഭായിയുടെ വക പേരയ്ക്ക.

"പപ്പുവിന്റെ സ്യൂട്ട് എങ്ങനെയുണ്ട്?... പപ്പുവിന് നരേന്ദ്രൻചേട്ടന്റെ പിറന്നാൾ സമ്മാനമാണ്." ഉഷ തുന്നിയ സ്വററർ സേട്ടിന് വളരെ ഇഷ്ടപ്പെട്ടു. "ഇതിന്റെ നൂൽ നരേന്ദ്രൻചേട്ടൻ നിങ്ങൾക്കുവേണ്ടി സമ്മാനിച്ചതാ... ഡിസൈൻമാത്രം എന്റേത്. നിങ്ങൾക്ക് ധൃതിയിൽ തുന്നിക്കൊണ്ടു വന്നു. പോയിട്ടുവേണം അദ്ദേഹത്തിന് ഒന്നു തുന്നിക്കൊടുക്കാൻ. അദ്ദേഹത്തിനും ഇതേ നിറവും ഇതേ ഡിസൈനുമാണിഷ്ടമെന്നു പറഞ്ഞു."

പ്രതാപിനെ നല്ലവണ്ണം അണിയിച്ചൊരുക്കിയാണ് കൊണ്ടുവന്നിരുന്നത് അവൻ പപ്പന്റെ ചെവിയിൽ പറഞ്ഞു— "പപ്പാ, ബേം ബ:രംനോട്ടോ..."

നിരീക്ഷണത്തിനു നിന്ന പൊലീസുകാരന് പപ്പുവിനോടു സ്നേഹം തോന്നി. അവനെ എടുത്തുകൊണ്ടു ചോദിച്ചു: "മോന് വയസ്സെത്രയായി?" മറുപടി പറഞ്ഞത് ഉഷയാണ്- "ഇന്ന് രണ്ടാംപിറന്നാളാണ്."

ഭർത്താവിന്റെ അഭാവത്തിൽ തനിക്ക് വിഷമമൊന്നും നേരിടുന്നില്ല എന്ന് ഉഷ ഭർത്താവിനെ പറഞ്ഞു സമാധാനിപ്പിച്ചു. "അച്ചനിപ്പോൾ വളരെ ശ്രദ്ധിക്കുന്നുണ്ട്." എന്നിട്ട് ചിരിച്ചുകൊണ്ടു തുടർന്നു— "പിന്നെ സർക്കാരിന് എന്റെ കാര്യത്തിൽ എന്തൊരു ശ്രദ്ധയാണെന്നോ? നിങ്ങളെ ജയിലിലാക്കിയതിന്റെ പേരിൽ എനിക്ക് മാസംതോറും നൂറുരൂപ അയച്ചുതരുന്നുണ്ട്." നരേന്ദ്രൻ ഇടയ്ക്കിടെ വന്ന് സമാധാനിപ്പിക്കുന്നുണ്ട് എന്നും പറഞ്ഞു.

സേട്ടിന് സന്തോഷം. എന്നാലും വിസ്മയം! "നരേന്ദ്രൻ! ആരോടും ബാദ്ധ്യതയില്ലെന്നു കരുതുന്ന മനുഷ്യൻ! സഹായിക്കുന്നെങ്കിൽ സ്വയം തോന്നിയിട്ടായിരിക്കണം. ആള് നന്നായിപ്പോയോ? എന്റെ നന്ദി അറിയിക്കുക."

1941 നവംബർ മാസം. കമ്മ്യൂണിസ്ററ് പാർട്ടി യുദ്ധത്തെ 'പീപ്പിൾസ് വാറാ'യി കണക്കാക്കി യുദ്ധത്തിനെതിരായ നയം ഉപേക്ഷിച്ചു. ഇപ്പോൾ അമിതിന് ചേച്ചിയെ സന്ദർശിക്കാൻ പേടിക്കേണ്ട എന്ന നിലയായി. ജനുവരി 22-ാം തീയതി രാത്രിയിൽ ഉഷ ഭർത്താവിനെ സന്ദർശിക്കാനുള്ള ഏർപ്പാടുകൾ ചെയ്യുകയായിരുന്നു. അമിത് ചേച്ചിയെ യാത്രയയ്ക്കാൻ പോകാറുണ്ട്. അന്ന് അമിത് സന്ധ്യയ്ക്കുതന്നെ വന്നിരുന്നു.

അമിത് വന്ന് ഏതാനും നിമിഷങ്ങൾക്കകം റജയും വന്നു. റജ ടൗണിൽ പോയാൽ മടങ്ങുന്ന വഴിക്ക് ഉഷയുടെ വിവരമന്വേഷിക്കുമായിരുന്നു. ഉഷ ഭർത്താവിനെ സന്ദർശിക്കാൻ പോകുന്നുവെന്നറിഞ്ഞപ്പോൾ ബന്ധപ്പെട്ട വിഷയത്തെക്കുറിച്ച് ചർച്ചയാരംഭിച്ചു— "പാർലമെൻറിൽ എമരി ചെയ്ത പ്രഖ്യാപനം കേട്ടില്ലേ...? ബ്രിട്ടൻ സന്ധിയുടെ കൈ നീട്ടുകയാണിപ്പോൾ. കാരണം വ്യക്തം. ജപ്പാൻ ശാന്തസമുദ്രത്തിൽ ഇൻഡോ-ചീന, സയാം, ഹോംകോങ്ങ് തുടങ്ങിയ രാജ്യങ്ങളൊക്കെ ആക്രമിച്ചു കീഴടക്കി. ജപ്പാന്റെ ആക്രമണം ചെറുക്കുന്നതിൽ അവിടത്തെ ആളുകൾ അശേഷം സഹകരിച്ചില്ല. അവിടത്തുകാർ ജപ്പാനെ ശത്രുവായി കണക്കാക്കിയതേ ഇല്ല. അവരെ സംബന്ധിച്ചിടത്തോളം വിദേശ സർക്കാരിന്റെ ഭരണവും വിദേശീയാക്രമണവും തമ്മിൽ വലിയ അന്തരമൊന്നുമില്ല. ജപ്പാൻ അന്തമാൻകൂടി കൈവശപ്പെടുത്തി. സിങ്കപ്പൂരിലേക്കു നീങ്ങുകയാണ്. അതു കഴിഞ്ഞാൽ ബർമ്മ, അതായത് ഇന്ത്യ. (അന്ന് ബർമ്മ ഇന്ത്യയുടെ ഭാഗമായിരുന്നു) നാട്ടുകാരുടെ സഹായം ആവശ്യമാണെന്ന് ബ്രിട്ടൻ മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു. എമരി കോൺഗ്രസ് നേതാക്കളുമായി ചർച്ച ചെയ്യാൻ സ്ററാഫോർഡ് ക്രിപ്സിനെ ഇന്ത്യയിലേക്കയയ്ക്കാനാഗ്രഹിക്കുന്നു... ഗാന്ധിജിയും വ്യക്തിസത്യഗ്രഹത്തിന്റെ അസഫലത മനസ്സിലാക്കിക്കൊണ്ട് ഡിസംബർ മുപ്പത്തൊന്നാം തീയതി ആ നാടകം അവസാനിപ്പിച്ചിരിക്കുന്നു. ഫാസിസ്ററുകളായ ജപ്പാൻകാരുടെ ആക്രമണം ചെറുക്കാൻ യുദ്ധത്തിൽ സഹകരിക്കേണ്ടതത്യാവശ്യമാണ്. അങ്ങനെ എല്ലാംകൊണ്ടും സംഭാഷണത്തിനുള്ള വഴി തെളിഞ്ഞുവരുന്നു."

റജ അമിതിന്റെ നേരെ തിരിഞ്ഞുകൊണ്ടു തുടർന്നു— "നമ്മുടെ കമ്മ്യൂണിസ്ററ് കോമ്രേഡുകളും വിചിത്രജീവികൾതന്നെ. ഫാസിസ്ററുകൾക്കെതിരായ യുദ്ധത്തെ എതിർക്കുന്നത് തെററാണെന്നു മനസ്സിലായതോടെ യുദ്ധത്തെ ജനകീയമാക്കിക്കളഞ്ഞു. ആത്മരക്ഷയ്ക്കുള്ള യുദ്ധത്തിൽ സഹകരിക്കാതിരിക്കാനൊക്കുമോ?"

പാർട്ടി ലൈനനുസരിച്ചുള്ള മറുപടി അമിതിന്റെ അടുത്തു സ്റേറാക്കുണ്ടായിരുന്നു— ഫാസിസ്ററ് വിരുദ്ധയുദ്ധത്തിൽ സഹകരിക്കാൻ ഞങ്ങൾ തയ്യാറാണ്. പക്ഷേ, സഹകരണം സ്വമേധയാ ആയിരിക്കണം, സാമ്രാജ്യവാദികളുടെ ഭീഷണികൊണ്ടാവരുത്..." തുടർന്ന് നീണ്ട വാദപ്രതിവാദം. സൈദ്ധാന്തികമായ വാദപ്രതിവാദത്തിൽ അമിത് തന്റെ ഗുരുക്കന്മാരെപ്പോലും പിന്നിലാക്കുമായിരുന്നു.

ഭർത്താവുമായി കൂടിക്കാഴ്ച നടക്കുമ്പോൾ റജ പറഞ്ഞ കാര്യങ്ങൾ പറയണമെന്നുണ്ടായിരുന്നു, ഉഷയ്ക്ക്. എന്നാൽ സി.ഐ.ഡി ഓഫീസറുടെ സാന്നിദ്ധ്യത്തിൽ എങ്ങനെ പറയും! മുമ്പത്തെ രണ്ടു കൂടിക്കാഴ്ച നടന്നപ്പോഴും ഇതേ ഉദ്യോഗസ്ഥനായിരുന്നു, അടുത്തു നിന്നിരുന്നത്. ഉഷ ഓഫീസർ കേൾക്കാനായി മകനോടു പറഞ്ഞു— "അങ്കിളിന് ഗുഡ്മോണിംഗ് പറ."

ഓഫീസർ പപ്പുവിനെ ചുമലിലേററി നടന്നു. ആ സന്ദർഭം പാഴാക്കാതെ ഉഷ ഭർത്താവിനോടു പറഞ്ഞു— "പരിതഃസ്ഥിതി മാറിത്തുടങ്ങിയതായി ഡോക്ടർ ചേട്ടൻ പറഞ്ഞു. പാർലമെൻറിൽ എമരിയുടെ സ്റ്റേറ്റ്മെൻറ് പ്രശ്നപരിഹാരത്തിനുപകരിക്കുന്ന വിധമാണ്. പുതിയ സ്ഥിതിവിശേഷം കണക്കിലെടുത്ത് ഗാന്ധിജിയും ഡിസംബർ അവസാനത്തോടെ സത്യഗ്രഹം അവസാനിപ്പിച്ചു. ചില നേതാക്കന്മാരെ മോചിപ്പിച്ചുകഴിഞ്ഞു.

"എമറോവിന്റെ സ്റ്റേറ്റ്മെൻറ് കണ്ടിരുന്നു. ഞങ്ങൾക്ക് പത്രം കിട്ടാറുണ്ട്." പിന്നെ പൊലീസ് ഓഫീസർ കേൾക്കാനായി പറഞ്ഞു— "സ്ഥിതിഗതികളെ സർക്കാർ എങ്ങനെ വിലയിരുത്തുന്നു, എന്തു തീരുമാനമെടുക്കുന്നു എന്നതാണ് പ്രശ്നം."

മനസ്സുനിറയെ ആശയുമായാണ് ഉഷ തിരിച്ചത്.



ഹരിപ്രസാദിന്റെ കല്യാണം ഫെബ്രുവരി 3-ാം തീയതി നടക്കുമെന്ന് ചിത്ര രണ്ടുമാസം മുമ്പ് എഴുതിയിരുന്നു. ജനുവരി 29-ാം തീയതി താൻ ലക്നോവിലെത്തുമെന്നും എഴുതിയിരുന്നു. ഉഷ ചിത്രയെ കാണാൻ വെമ്പുകയായിരുന്നു. ചിത്രയുടെ അമ്മാവൻ റായ് ബഹദൂർ വലിയ രാജഭക്തനായിരുന്നു. ചിത്രയുടെ ഭർത്താവ് മുൻസിഫും. ഭർത്താവിനെ അറസ്ററുചെയ്ത കാര്യം ഉഷ ചിത്രയ്ക്കെഴുതിയിരുന്നു. സാധാരണ നിലയിൽ ഉഷയുടെ കത്തുകൾക്ക് രണ്ടോ മൂന്നോ ആഴ്ച കഴിയാതെ ചിത്ര മറുപടി അയയ്ക്കാറില്ല. എന്നാൽ ഈ എഴുത്തിന് മറുപടി ഉടനെ കിട്ടി. കൂട്ടുകാരിയുടെ വിഷമത്തിൽ ദുഃഖവും സഹാനുഭൂതിയും പ്രകടിപ്പിച്ചിരുന്നു. നേരിൽക്കണ്ട് വിവരങ്ങൾ അറിയാനും ആഗ്രഹിക്കുന്നതുകൊണ്ട് നീണ്ട കത്തെഴുതുന്നില്ലെന്നും എഴുതിയിരുന്നു.

ചിത്രയെക്കാണാൻ ഉഷ മൂന്നുമണിക്കു പാർക്കുറോഡിലേക്കു പോയി. ഉഷയ്ക്ക് ചിത്രയുടെ പിതാവ് സർഗാസാഹബിന്റെ വീട്ടിൽ ചെല്ലാനൊരു മടി. ചിത്രയുടെ പിതാവും രാജഭക്തൻതന്നെ. സർക്കാരിനെ ന്യായീകരിച്ചേ സംസാരിക്കൂ. ചിത്രയുടെ വീട്ടിൽ ചെല്ലാൻ ഉഷയ്ക്ക് പണ്ടേ മടിയായിരുന്നു. അവളുടെ അമ്മ ഒരിക്കൽ ഉഷയെ വഴക്കു പറഞ്ഞിരുന്നു. അന്നു രണ്ടുപേരും പത്താംക്ളാസ്സിലായിരുന്നു. ചിത്ര രണ്ടുനാൾ സ്ക്കൂളിൽ വരാതിരുന്നപ്പോൾ വിവരമന്വേഷിക്കാൻ പോയതായിരുന്നു. സ്ക്കൂളിലേക്കുള്ള കല്പന ഹർജിയിൽ സുഖമില്ലെന്നാണെഴുതിയിരുന്നത്. ഉഷ അടുക്കളഭാഗത്തുകൂടെ ചെന്ന് അമ്മയോടന്വേഷിച്ചു— "ചിത്രയ്ക്ക് അസുഖമാണെന്നു കേട്ടു."

"അസുഖമോ? അസുഖം അവളുടെ ശത്രുക്കൾക്കാ!" അവർ ദേഷ്യത്തോടെ പറഞ്ഞു. ഉഷയ്ക്കൊന്നും മനസ്സിലായില്ല. അവരുടെ ദേഷ്യം കണ്ടിട്ട് പേടിയായി. "അവൾക്ക് കുഴപ്പമൊന്നുമില്ല. അതാ അകത്തിരിക്കുന്നു." അവർ തുടർന്നു. എന്നിട്ട് ചിത്രയുടെ അടുത്തു കൊണ്ടുവിടാൻ വേലക്കാരനോടു പറഞ്ഞു.

ഉഷയുടെ വല്ലായ്മ കണ്ടപ്പോൾ ചിത്രയ്ക്ക് ആശ്ചര്യം. കാര്യമറിഞ്ഞപ്പോൾ അവൾ ചിരിച്ചു. "ഓ,. അതിൽ വിശേഷമൊന്നുമില്ല. അമ്മ അങ്ങനെയാ. അവരെ സംബന്ധിച്ചിടത്തോളം അസുഖം ശത്രുക്കൾക്കു മാത്രം."

സരമാസാഹബിന്റെ വീട്ടിൽ അതിഥികളുടെ തിക്കും തിരക്കും. മൂന്നരക്കൊല്ലങ്ങൾക്കു ശേഷമാണ് ഉഷ അവിടെ ചെല്ലുന്നത്. ഉഷയെ കണ്ടപ്പോൾ ചിത്ര ഓടിവന്നു. തിരക്കൊഴിഞ്ഞ സ്ഥലത്തുവച്ച് സംസാരിക്കാനായി അവളുടെ ചുമലിൽ കൈവച്ച് ദൂരെ കൂട്ടിക്കൊണ്ടു പോയി. "എങ്ങനെ ഉണ്ടെടീ? ജയിലിൽനിന്ന് ആളുകളെ വിട്ടുതുടങ്ങിയത്രെ. നിന്റെ ഭർത്താവിനെ എത്രയും വേഗത്തിൽ വിട്ടയയ്ക്കണേ എന്ന് ഞാൻ എന്നും പ്രാർത്ഥിക്കാറുണ്ട്."

ഏതാനും നിമിഷം മൗനംപാലിച്ച ഉഷ ചോദിച്ചു— "അല്ലെടി, നിനക്കെന്തുപററി? നീയാകെ വാടിത്തളർന്നിരിക്കുന്നല്ലോ. മൂന്നരക്കൊല്ലം മുമ്പു കണ്ടപ്പോഴുണ്ടായിരുന്നതിന്റെ പകുതിപോലുമില്ല. എന്താ വിഷമം?"

"എന്റെ കാര്യം വിട്... ദുഃഖിക്കാൻ വിധിക്കപ്പെട്ടവർക്ക് ദുഃഖവാർത്തകളല്ലാതെ മറെറന്താണു പറയാനുണ്ടാവുക! ഞാൻ അതൊന്നും പറയുന്നില്ല..."

"എന്നോടും പറയില്ലേ?"

"നിന്നോടു പറയാം." കണ്ണീരടക്കാനുള്ള ശ്രമത്തിൽ ചുണ്ടു കടിച്ചുകൊണ്ട് ചിത്ര പറഞ്ഞു- - "നീണ്ട കഥയാണ്. ഇപ്പഴ് പറഞ്ഞു തീർക്കാനാവില്ല. നിന്റെ വീട്ടിൽ വരുമ്പോൾ പറയാം."





"വരുമ്പോൾ മിസ്റററെയും കൂട്ടണം. കേട്ടോ."

"അദ്ദേഹം വന്നിട്ടു വേണ്ടേ!"

"അതെന്താ?"

"എന്തു പറയാൻ!"

കല്യാണനാളിൽ ഉഷ ചിത്രയുടെ ചെറുക്കൻ തേജ്നാരായൺ ടിക്കിനെ കണ്ടിരുന്നു. നല്ല ആരോഗ്യവാൻ. കാശ്മീരിയുടെ പ്രകൃതി. ക്ളീൻ ഷേവ് ചെയ്ത തുടുത്ത മുഖം. ആഭിജാത്യം വിളിച്ചോതുന്ന പെരുമാററം.

രണ്ടരമാസം കഴിഞ്ഞ് ഭർതൃഗൃഹത്തിൽ നിന്നും വന്നപ്പോൾ ചിത്ര സന്തുഷ്ടയായിരുന്നു. ആശകളും അഭിലാഷങ്ങളുംകൊണ്ട് വീർപ്പുമുട്ടുകയായിരുന്നു. ഭർത്താവിനെക്കുറിച്ച് നല്ലതേ പറയാനുണ്ടായിരുന്നുള്ളൂ—വിവരമുള്ളവൻ, പാന കുതുകി, ബുദ്ധിമാൻ, രസികൻ.

വളരെ പാരമ്പര്യമുള്ള അഭിജാത കുടുംബമായിരുന്നു തേജ്നാരായണന്റേത്. പാരമ്പര്യം നിലനിർത്തുന്നതിൽ ബദ്ധശ്രദ്ധരായിരുന്നു, കുടുംബത്തിലെല്ലാവരും. ഭർത്താവിന്റെ അച്ഛൻ റായ് ബഹദൂർ സാഹബ് പഞ്ചാബിലെ പ്രശസ്തനായ വക്കീലായിരുന്നു. തേജ്നാരായൺ എം.എ, എൽ.എൽ.ബി പാസായശേഷം മുൻസിഫായിരിക്കയാണ്. സ്യൂട്ടിൽ മാത്രമേ പുറത്തിറങ്ങൂ.

കുടുംബത്തിലെ സ്ത്രീകളെല്ലാം പർദ്ദ ധരിക്കുമായിരുന്നു. അച്ഛനെ പ്രീതിപ്പെടുത്താൻ തേജ്നാരായൺ കുടുംബത്തിലെ എല്ലാ ആചാരങ്ങളും പാലിച്ചിരുന്നു. എന്നാൽ പൊതുവേ ഉദാരമനസ്കനായിരുന്നു. കാറിൽ കയറുന്നതുവരെ ചിത്ര പർദ്ധ ധരിക്കും. അല്പമകലെ എത്തിയാൽ അതെടുത്തു മാററും.

ഭർത്താവിന്റെ അനുജനും അനുജത്തിയും കുടുംബത്തിലെ ആചാരമര്യാദകൾ അവഗണിച്ചിരുന്നതായി ചിത്ര പറഞ്ഞിരുന്നു. എല്ലാററിലും ഇളയ കുസുമ കോൺവെന്റിൽ എം.എക്ക് പഠിച്ചുകൊണ്ടിരുന്നു. ചിത്രയെ വലിയ കാര്യമാണവൾക്ക്. താൻ യാഥാസ്ഥിതിക കുടുംബത്തിലെ ചെറുക്കനെ കല്യാണം കഴിക്കില്ലെന്ന് അവൾ ഉറപ്പിച്ചു പറയുമായിരുന്നു.

(തുടരും)





## ശശികുമാറിൽ നിന്ന് രത്തൻ ടാററായിലേക്കുള്ള ദൂരം


8-ാം പേജിൽ നിന്നും തുടർച്ച


കൂട്ടിനോക്കുമ്പോൾ മൻമോഹൻ സിംഗിന്റെ ഇംഗിതം വ്യക്തമാവുന്നു. ഐ.എം.എഫ് ചരടുവലിയുടെ ഉള്ളുകള്ളിയും.

വ്യവസായം വിട്ട് കാർഷികമേഖലയിലേക്കുവരിക. ധനിക കർഷകരിൽനിന്ന് ആദായമുണ്ടാക്കാൻ ഒരു മാർഗ്ഗവും ഗവൺമെൻറ് കണ്ടെത്തിയിട്ടില്ല. രാസവള സബ്സിഡി റദ്ദാക്കിയത് ഫലത്തിൽ ദുരിതമാവുക സാധാരണ കർഷകനും ഭക്ഷ്യവസ്തു വാങ്ങുന്ന നാട്ടുകാർക്കുമാണ്. അതേസമയം, കാർഷിക ഉപഭോഗത്തിന്റെ മുന്തിയപങ്കും പിടുങ്ങുന്ന ധനികകർഷകരെ ബജററ് ഒരിക്കൽകൂടി വെറുതെ വിടുന്നു. എന്താണിതിനർത്ഥം?

പരിഹാസ്യമായ വൈരുദ്ധ്യങ്ങൾ ഇവിടെ അവസാനിക്കുന്നില്ല. 'കള്ളപ്പണം വെളുപ്പിക്കാൻ ഒരു ഗോൾഡൻ ചാൻസ്' എന്ന പരസ്യത്തോടെ മൻമോഹൻ സിംഗ് കൊണ്ടുവന്നിരിക്കുന്ന 'ഭവനനിർമ്മാണ നിക്ഷേപ' പദ്ധതി നോക്കുക. കള്ളപ്പണക്കാർ സ്വയം 40 ശതമാനം കള്ളപ്പണം നിക്ഷേപിച്ചാൽ ബാക്കി 60 ശതമാനം ഓട്ടോമാററിക്കായി അംഗീകരിച്ചു കൊടുക്കുമെന്നു മന്ത്രി പറയുന്നു. മുമ്പ് ഇതേപരിപാടി നടത്തി പൊളിയുക മാത്രമല്ല. കാണാപ്പണം ഒരുലക്ഷം കോടിയായി ഉയരുകയും ചെയ്തുവെന്ന കഥ ഇവിടെ മൂടിവയ്ക്കുന്നു. രസമതല്ല, കള്ളം കാണിക്കാതെ ആദായനികുതി നല്കുന്ന സാധാരണ പൗരന്മാർ വരുമാനത്തിന്റെ കൃത്യം 58 ശതമാനം നികുതിയായി നല്കുമ്പോൾ കള്ളപ്പണക്കാർക്ക് വെറും 40 ശതമാനം നികുതി നല്കിയാൽ മതിയെന്ന്.

ഇപ്പോൾ തന്നെ ഒരുലക്ഷത്തി ഏഴായിരം കോടിയുള്ള കാണാപ്പണം ഇനിയും വർദ്ധിക്കുമെന്ന് വ്യക്തമാണല്ലോ. വ്യക്തിഗത ആദായനികുതിയുടെ ഘടനയിലുള്ള സങ്കീർണതയാണ് കാണാപ്പണമുണ്ടാക്കാൻ ഒരു പ്രധാനകാരണം. എന്നിട്ടും ആദായനികുതി ഘടനയിൽ ഒരഴിച്ചുപണിയും നടത്താൻ ഗവൺമെൻറ് തയാറല്ല. നിലവിലുള്ള ആദായനികുതി പരിധി ഇളവുചെയ്യാത്തതുമൂലം ധനികവർഗ്ഗവും കള്ളപ്പണക്കാരും പഴയ നടപടി തുടരുമ്പോൾ, വിലക്കയററത്തിന്റെ പിടിയിൽപ്പെട്ടു ഞെരുങ്ങുന്നവരും ആദായനികുതി കൊടുക്കേണ്ടവരുമായ ഇടത്തരക്കാരുടെ എല്ലാണൊടിയാൻ പോകുന്നത്.

ഫിസ്ക്കൽ കമ്മി, ബജററ് കമ്മി എന്നൊക്കെ കുറേ സാങ്കേതികപദങ്ങൾ തട്ടിവിട്ട് ഗവൺമെൻറിന്റെ കടംവീട്ടാൻ വേണ്ടിയാണ് ഈ 2000 കോടി രൂപയുടെ പുതിയ വിഭവസമാഹരണമെന്നുപറയാം. എന്നാൽ, കമ്മി കുറയ്ക്കാൻ മതിയായ എന്തെങ്കിലും ചെലവു ചുരുക്കൽ ഗവൺമെൻറുതലത്തിലുണ്ടോ?

ഒരു രൂപയിൽ 21 പൈസ പലിശയിനത്തിലും 13 പൈസ പദ്ധതിയേതര ചെലവുകൾക്കും തന്നെയാണ് ഇപ്പോഴും വകവച്ചിരിക്കുന്നത്. അങ്ങനെ 100 പൈസ വരുമാനമുണ്ടെങ്കിൽ 34 പൈസയും പാഴായിപ്പോകുന്നു എന്നുവരുന്നു. 15 പൈസയാണു പദ്ധതി ച്ചെലവ്. ചെലവുചുരുക്കാനോ പദ്ധതികൾ സമയബന്ധിതമാക്കാനോ നിർദ്ദേശമില്ലാത്തതിനാൽ ഇപ്പറഞ്ഞ 15 പൈസയുടെ മുക്കാൽപങ്കും മറെറാരു പാഴ്പ്പണമായി പോകുന്നു. ചുരുക്കത്തിൽ രാജ്യത്തിന്റെ വരുമാനത്തിൽ നേർപകുതി ഉല്പാദനക്ഷമമല്ലാത്ത മേഖലകളിൽ വിനിയോഗിക്കപ്പെടുന്നുവെന്നും കാണാം. എന്നിട്ടും, ധൂർത്തടിയും തോന്ന്യാസങ്ങളും നിറുത്താനോ അനാവശ്യമാംവിധം വിപുലമായ ഗവൺമെൻറ് ശൃംഖല പരിഷ്കരിക്കാനോ ഈ ബജററും ശ്രമിക്കുന്നില്ല.

ഗവൺമെൻറ് ശൃംഖലയുടെ ഭീമത്വം ഉടനടി ഇല്ലാതാക്കാത്തപക്ഷം മൻമോഹൻ സിംഗിന്റെയും അദ്ദേഹത്തിന്റെ ബിഗ്ബ്രദറായ ഐ.എം.എഫിന്റെ തന്നെയും ഉദ്ദേശ്യങ്ങൾ നിലംപൊത്തും. കാരണം, നയപരമായ തീരുമാനങ്ങൾ വേഗത്തിലാക്കിയാലേ ആഭ്യന്തര മൊത്ത ഉല്പാദനം അവരുദ്ദേശിക്കുന്ന തരത്തിൽ വളരൂ.

മൻമോഹൻ സിംഗ് പറയുന്നതുപോലെ നിക്ഷേപം മാത്രം വളർന്നാൽ പ്രശ്നം തീരില്ല. സമ്പാദ്യനിരക്കും വളരണം. നിക്ഷേപവും സമ്പാദ്യവുമുയർന്നാൽ വ്യവസായം പുഷ്ടിക്കപ്പെടും, കയററുമതി ഊർജ്ജിതപ്പെടും.

എന്നാൽ സമീപഭാവിയിൽ സംഭവിക്കുക വിലക്കയററമാണ്. ഏററവും കുറഞ്ഞത് 15 ശതമാനം വിലക്കയററം. അതായത് ഒരുരൂപയ്ക്ക് ഇനിയും 15 പൈസകൂടി വില കുറയുമെന്ന് സാരം. ഇവിടെയാണ് യഥാർത്ഥ മൂല്യശോഷണം. കടംവീട്ടാൻ ബ്രിഡ്ജ്ലോൺ വരെയെടുക്കുന്ന നമ്മുടെ ഭരണാധികാരികൾക്ക് ഇതിനെല്ലാം ന്യായീകരണമായി ഒരു മറുചോദ്യമുണ്ട്. ഇതല്ലാതെ പിന്നെന്താ വഴിയെന്ന്. എന്നുവച്ചാൽ കടമൊക്കെ വീട്ടാൻ തക്കവണ്ണം കമ്മിയെല്ലാം മിച്ചമായി മാറുംവരെ ജനം ഈ ദുരിതമനുഭവിക്കണമെന്ന്. പക്ഷേ, നിലവിലുള്ള ഘടന മാററാതെ എന്തു മാററമാണുവരിക?

വില നിയന്ത്രിക്കാൻ ഉടനെയെങ്ങും ഗവൺമെൻറിനു കഴിയില്ല. കാരണം ഗവൺമെൻറ് കടത്തിൽ മുങ്ങിനില്ക്കുകയാണ്. ഗവൺമെൻറ് ചെലവു കുറച്ചുകൊണ്ടുവന്നാൽ വിലക്കയററം തടയാം. ഒപ്പം വ്യവസായ സാമ്പത്തികമേഖലകൾ വിപുലപ്പെടുത്തി, പരസ്പര പൂരകമാക്കണം. അതുണ്ടാവുമെന്നു വിചാരിച്ചാൽകൂടി, അതിനു സമയം പിടിക്കും. അപ്പോഴും പക്ഷേ പ്രശ്നം വേറെയുണ്ട്.

എത്രയും വേഗം വില നിയന്ത്രിക്കാത്ത പക്ഷം രൂപയുടെ മൂല്യം കുറച്ചതു കൊണ്ടുണ്ടാക്കാൻ ഗവൺമെൻറ് ശ്രമിച്ച ഗുണമൊക്കെ വെള്ളത്തിലാവും. സാധാരണക്കാരൻ കൂടുതൽ ദുരിതത്തിലാവും.

എൻ.സി.എ.ഇ.ആർ. നടത്തിയ ഒരു പഠനത്തിൽ 19 ശതമാനം മൂല്യശോഷണംമൂലം 1.3 ശതമാനം മുതൽ 1.7 ശതമാനം വിലക്കയററത്തിനിടയായി എന്നു തെളിഞ്ഞിട്ടുണ്ട്. സംഭരണവില കൂട്ടുകവഴി 1.5 ശതമാനം വീണ്ടും വില കൂടും. അങ്ങനെ 3 ശതമാനം വിലക്കയറ്റം ഒറ്റമാസത്തിനുള്ളിലുണ്ടായിരിക്കുകയാണ് ഫിസ്കൽ ഡെഫിസിററ് കുറയ്ക്കാൻ സബ്സിഡി കുറച്ചു. അങ്ങനെ വിലകൂടുന്നു. ഇനി മറിച്ചാണെങ്കിലോ? പുതിയ ടാക്സ് വഴി ആദായം കൂട്ടി, സബ്സിഡി നിലനിറുത്തിയാലും വിലകൂടും. ചുരുക്കത്തിൽ ഒരു നടുക്കയത്തിലകപ്പെട്ടിരിക്കുന്നു, രാജ്യം.

ഒരു റോളർ കോസ്ററർ റൈഡു നടത്തുകയായിരുന്നു ഇതുവരെ നാം. ആരോടാവാശിതീർക്കാനെന്ന മട്ടിൽ നമ്മൾ തുരുതുരെ ഫാക്ടറികൾ പണിതു. തൊഴിലുണ്ടാക്കാൻ മാത്രമായി ഓഫീസുകൾ പണിതു. പലർക്കും കാശുകിട്ടി. കിട്ടിയവരൊക്കെ വീട്ടിൽ ഫ്രിഡ്ജും ടി.വിയും പ്രഷർകുക്കറുമൊക്കെ വാങ്ങിനിറച്ചു. ഇല്ലാത്തവൻപോലും ഉപഭോഗത്തിന്റെ കാര്യത്തിൽ ആർക്കും പിന്നിലായിരുന്നില്ല. കാരണം, ഏതോ ഒരു സമൃദ്ധിയിലേക്കു നാം കുതിക്കുകയാണെന്ന് ഭരണകർത്താക്കൾ നമ്മളെ വിശ്വസിപ്പിച്ചു. നാം വിശ്വസിക്കാൻ ഇഷ്ടപ്പെട്ടതും അങ്ങനെതന്നെ.

എന്നാൽ, ഈ കുതിപ്പ് ഏതെങ്കിലും അടിസ്ഥാനത്തിന് മേലുറപ്പിച്ചതായിരുന്നുവോ? ക്ഷമിക്കണം, കൂററൻകടങ്ങൾവാങ്ങിയാണ് നാമിതെല്ലാം കാട്ടിക്കൂട്ടിയത്. അടുത്ത നൂററാണ്ടിനെക്കുറിച്ചു സ്വപ്നം കണ്ട പ്രധാനമന്ത്രിമാർവരെ അവരുടെ സ്വപ്നം നെയ്തത് വല്ലവന്റെയും കാശിന്മേലായിരുന്നു.

യാഥാർത്ഥ്യത്തിനു പഴക്കമുണ്ട്. കുറേക്കൂടി. സമൃദ്ധിയുടെ കുത്തകക്കാരായ ശക്തിഗ്രൂപ്പുകളുടെയും ഭരണവർഗ്ഗത്തിന്റെയും ദർബ്ബാറടിയും ധൂർത്തും. ചിലപ്പോഴത് വ്യവസായ ലോബിയുടെ ചരടുവലിയിലായിരുന്നു. മററു ചിലപ്പോൾ കർഷകലോബിയുടെ. അങ്ങനെ ലോബികൾ ഏതായാലും ഫലം ഒന്നുതന്നെയായിരുന്നു. ഓരോരുത്തരും അവരുടെ നിലയ്ക്ക് 'ലിബറലൈസ്' ചെയ്തു. ഒ.ജി.സ്റ്റ്, വെയ്‌വ് ലോൺ, അത്, ഇത് എന്നൊക്കെ പേരുകൾ മാത്രം മാററി. സ്ഥാപനങ്ങളെ വിൽപ്പനച്ചരക്കുകളും ദേശീയ പ്ളാനിംഗ് ബോർഡിനെ കാഴ്ചക്കാരുമാക്കിയപ്പോൾ നയങ്ങളെല്ലാം ഒരേയൊരു റിസർവോയറിൽ നിന്നുകൃത്യമായി വന്നു. പ്രധാനമന്ത്രിയുടെ ഓഫീസിൽനിന്ന്.

സി.ഡി. ദേശ്മുഖിന്റെയും വി.കെ.ആർ.വി.യുടെയും മററു നിയോക്ളാസിസ്ററുകളുടെയും നാളുകൾ എന്നോ അസ്തമിച്ചു. ഇതിപ്പോൾ, ത്രിപീസ് സ്യൂട്ടും മാച്ചിംഗ് ടൈയും അമേരിക്കൻ ആക്സൻറുള്ള നാവുമായി ടൊയോട്ടകളിൽ പായുന്ന 'Guy economist-ന്റെ കാലമാണ്. അവരെല്ലാം പാശ്ചാത്യരുടെ കുറിപ്പടി എഴുത്തുകാരാണ്. ഐ.എം.എഫിന്റെ ചിററാളന്മാർ. എല്ലാവർക്കും ഒരേ നാദം "go liberal" എന്നാൽ,

Going liberal is one thing; but
going permissive is another

1981-ൽ ഐ.എം.എഫിന്റെ ആദ്യ വായ്പ ലഭ്യമായപ്പോൾ, ഈ രാജ്യം ഒരു വൻകടത്തിലേക്ക് സ്വയം ചാടുകയാണെന്ന് വിവരമുള്ളവർ പറഞ്ഞു. പക്ഷേ, കോട്ടമുകളിൽ നിന്ന് നമ്മുടെ സാമ്പത്തിക ശാസ്ത്രജ്ഞർ അലറി— 'No' ലാററിനമേരിക്കയുടെ ഗതിയിലേക്ക് ഇന്ത്യ വീഴില്ലെ" അവർ വാതുവച്ചു. എന്നിട്ട് വെറും 10 വർഷം തികയുമ്പോഴേക്ക് എന്തായി? 'ഡിഫോൾട്ട്' ഒഴിവാക്കാൻ വീണ്ടും കടമെടുക്കുന്ന മറ്റൊരു ബ്രസീലായില്ലേ ഇന്ത്യ?

ഇനിയിപ്പോൾ മൻമോഹൻ സിംഗിന്റെ തിരുമ്മു ചികിത്സ കൂടി അനുഭവിക്കാം. എന്നിട്ട്, മുൻ അമേരിക്കൻ പ്രസിഡൻറ് ശ്രീ. ഹെർബട്ട് ഹൂവറിന്റെ ആ പഴയവാക്കുകൾ നമ്മുടെ കുട്ടികളുടെ നെററിക്കു പതിച്ചു വയ്ക്കാം.

"Blessed are the young
For, they shall inherit
the national debt







ടി.എൻ. ഗോപിനാഥൻ നായർ

അമ്മ മഹാറാണി ക്ഷേത്രദർശനത്തിനുള്ള വേഷത്തിൽ

# അവസാനത്തെ നാടുവാഴിയുടെ അമ്മ

## നാല്

ഞാൻ ഈയിടെ കിളിമാനൂർ കൊട്ടാരം കാണാൻ പോയിരുന്നു. തെങ്ങും മാവും പ്ളാവും കവുങ്ങും തിങ്ങിയ വിശാലമായ പറമ്പിന്റെ ഉയർന്ന പീഠത്തിലാണ് ഏതാണ്ട് രണ്ടര നൂററാണ്ടിനുമേൽ പഴക്കമുള്ള, വലിപ്പമുള്ള തേവാരപ്പുര, മടപ്പള്ളി, നാടകശാല, നാലുകെട്ട്, നിരവധി മുറികളുള്ള അന്തഃപുരം തുടങ്ങിയവയോടുകൂടിയ ആ നാടൻ കൊട്ടാരം നിലകൊള്ളുന്നത്. രാജാരവിവർമ്മയുടെ ചിത്രരചനയ്ക്ക് ഉഴിഞ്ഞുവച്ചിരുന്ന വിശാലമായ പണിപ്പുര വേറിട്ടു നില്ക്കുന്നു.

ശ്രീ. സേതുപാർവ്വതീഭായിയെ പാണിഗ്രഹണം ചെയ്ത രവിവർമ്മ കോയിത്തമ്പുരാൻ ജനിച്ചതും കൗമാരംവരെ കഴിഞ്ഞതും ഇവിടെയാണ്. അദ്ദേഹത്തിന്റെ അച്ഛൻ ആററുപുറം ഇല്ലത്തിലെ ഒരു നമ്പൂതിരിയായിരുന്നു. നാലാംക്ളാസ്സുവരെ പഠിപ്പിക്കുന്ന ഒരു പാലസ് സ്പെഷ്യൽ സ്ക്കൂൾ അവിടെയുണ്ട്. അവിടത്തെ പഠിത്തം പൂർത്തിയാക്കി ഉപരിപഠനത്തിന് അദ്ദേഹം തിരുവനന്തപുരത്തിനു പോയി. ഫോർട്ട് ഹൈസ്ക്കൂളിലും തുടർന്ന് മഹാരാജാസ് ഹൈസ്ക്കൂളിലും കോളേജിലും പഠിച്ച് ബി.എ ബിരുദം നേടി. കിളിമാനൂർ കൊട്ടാരത്തിൽ കെ. കേരളവർമ്മ (സീനിയർ റാണിയുടെ പിതാവ്) കഴിഞ്ഞാൽ ബി.എ. ബിരുദം നേടുന്ന തിരുമേനി ഇദ്ദേഹമാണ്.

കൗമാരത്തിലുണ്ടായിരുന്ന ആകാരസൗകുമാര്യം താരുണ്യത്തിൽ ദ്വിഗുണീഭവിച്ചു. ഉയരത്തിനൊത്തവണ്ണം ക്ഷാത്രതേജസ്സുള്ള മുഖം, ആജ്ഞാശക്തിയുള്ള കണ്ണുകൾ. സേതുപാർവ്വതീഭായിക്ക് വരനായി തിരഞ്ഞെടുക്കാൻ കിളിമാനൂരിൽനിന്ന് ശ്രീമൂലം തിരുനാൾ ക്ഷണിച്ച മൂന്നാലു തിരുമേനിമാരിൽ നിന്ന് രവിവർമ്മയെത്തന്നെ തിരഞ്ഞെടുത്തത് പരീക്ഷായോഗ്യതകൊണ്ടു മാത്രമല്ല, ആകർഷണീയമായ ആകാരശോഭകൊണ്ടും വശ്യമായ സ്വഭാവമേന്മകൊണ്ടും കൂടിയാണ്. ശ്രീമൂലം തിരുനാളിന് പഴമയോടുള്ള ശ്രദ്ധ പ്രസിദ്ധമാണല്ലോ. രവിവർമ്മയും അക്കാര്യത്തിൽ മോശമല്ല. പഴയ ആചാരങ്ങളോടും ജീവിതരീതികളോടും മാമൂലുകളോടും മററും അദ്ദേഹത്തിന് അഗാധമായ പ്രതിപത്തി ഉണ്ടായിരുന്നു. മതാചാരങ്ങളൊന്നും മുടക്കുകയില്ല. മരിക്കുവോളം മുടി മുറിക്കാതെ കുടുമ വച്ചിരുന്നു. കുടുംബാംഗങ്ങളായ കുട്ടികളോട് കുടുമ വളർത്തണമെന്ന് ശാസിക്കുകയും പതിവായിരുന്നു. സ്വന്തം പുത്രനായ ചിത്തിര തിരുനാൾ തിരുമേനി പരിഷ്കൃതരീതിയിൽ മുടി ക്രോപ്പുചെയ്തതു കണ്ടതിൽ പിന്നെയാണ് മററുള്ളവരോടുള്ള ശാസനയ്ക്ക് അറുതി വന്നത്. ഏകാദശി, ഷഷ്ഠി തുടങ്ങിയ വ്രതാനുഷ്ഠാനങ്ങൾ ഒരു കാരണവശാലും മുടക്കുകയില്ല. സന്ധ്യാവന്ദനവും തേവാരപ്പുരയിലും ക്ഷേത്രങ്ങളിലും ഭജിച്ചും കഴിഞ്ഞേ ആഹാരം കഴിച്ചിരുന്നുള്ളു.

കൗമാരകാലത്ത് നല്ല വാശിക്കാരനായിരുന്നു. കൊട്ടാരത്തിൽ ഇന്നുള്ള തൊണ്ണൂററിരണ്ട് വയസ്സു കഴിഞ്ഞ വലിയ തമ്പുരാട്ടിക്ക് പല സംഭവങ്ങളും ഓർമ്മയുണ്ട്. ഒരിക്കൽ ഉമ്മറത്ത് ക്രമാതീതമായി ഒച്ചവച്ച് അക്രമം കാണിച്ച കുട്ടികളോട് 'അടങ്ങിയിരുന്നില്ലെങ്കിൽ അത്താഴം തരില്ല' എന്ന് വല്യമ്മാവനായ രാജാരവിവർമ്മ ദേഷ്യം വന്നു പറഞ്ഞുവത്രെ. അന്ന് രവിവർമ്മ ഊണുകഴിക്കാൻ ചെന്നില്ല. സകല ബന്ധുക്കളും ചെന്നു വിളിച്ചിട്ടും അദ്ദേഹം കൂട്ടാക്കിയില്ല. വാശിപിടിച്ച് മുഖവും വീർപ്പിച്ച് മുറിക്കുള്ളിലിരുന്നു. ഇതറിഞ്ഞ് രാജാരവിവർമ്മ ആർദ്രഹൃദയനായി രവിവർമ്മയെ അരികിൽ വിളിച്ച് തന്റെ ശാസനയ്ക്ക് വിശദീകരണം നല്കിയതിൽ പ്പിന്നെ മാത്രമേ ആ കുട്ടി ഇലയ്ക്കുമുമ്പിൽ എത്തിയുള്ളു. ഈ വാശിയുള്ള പ്രകൃതം പില്ക്കാലത്തും ഒരു ശാപമായി പിന്തുടർന്നിരുന്നു.

## പള്ളിക്കെട്ട്

1082 മേടം 12-ാം തീയതി തിരുവനന്തപുരം തേവാരത്തു കോയിക്കൽ കൊട്ടാരത്തിൽ വച്ചാണ് സേതുപാർവ്വതീഭായിത്തമ്പുരാട്ടിയും രവിവർമ്മ കോയിത്തമ്പുരാനും തമ്മിലുള്ള

പള്ളിക്കെട്ട് കുലാചാരപ്രകാരമുള്ള, നിറപ്പകിട്ടാർന്ന സകല ചടങ്ങുകളോടുംകൂടി നടന്നത്. ഇന്ന് കിളിമാനൂർ കൊട്ടാരത്തിൽ ജീവിച്ചിരിപ്പുള്ള തൊണ്ണൂററിരണ്ടു വയസ്സ് പ്രായമുള്ള പൂരാടംനാൾ കൊച്ചോമനത്തമ്പുരാട്ടി അവിസ്മരണീയമായ ആ പള്ളിക്കെട്ടിനെപ്പററി പല കാര്യങ്ങളും അനുസ്മരിക്കുന്നുണ്ട്. "അന്ന് എനിക്ക് ഒൻപതു വയസ്സേ പ്രായമുണ്ടായിരുന്നുള്ളൂ. അമ്മാവൻമാർക്കും ഞങ്ങൾക്കും ചെല്ലാൻ പ്രത്യേകം വണ്ടികൾ അയച്ചുതന്നിരുന്നു. സ്ത്രീകളുടെ കൂട്ടത്തിൽ ഉണ്ണീരിക്കുട്ടിയും (കോയിത്തമ്പുരാൻെറ സഹോദരി) ഇഞ്ഞാഞ്ഞിത്തമ്പുരാട്ടിയും മററും ഉണ്ടായിരുന്നു. താമസിക്കാൻ ഒരു കൊട്ടാരംതന്നെ തന്നിരുന്നു. പൂജകളും കലാപരിപാടികളും മററും നടക്കുമ്പോൾ ആളുവന്ന് അവിടേക്ക് കൂട്ടിക്കൊണ്ടു പോകും. രവിവർമ്മയെ 'ഇത്തമ്മർ' എന്ന ചെല്ലപ്പേരിലാണ് വിളിച്ചിരുന്നത്. 14 വയസ്സിനും 16 വയസ്സിനും ഇടയ്ക്ക് പൂണൂല് അണിയുന്ന ചടങ്ങു കഴിഞ്ഞാൽ ആൺകുട്ടികൾ സ്ത്രീകൾ വിഹരിക്കുന്ന അകത്തളങ്ങളിൽ വരുമായിരുന്നില്ല. മടപ്പള്ളി പുറത്താണ്. ആണുങ്ങൾ ഊണുകഴിക്കുമ്പോൾ അമ്മപോലും വാതില്ക്കൽ മറഞ്ഞുനിന്ന് കാര്യങ്ങൾ നിയന്ത്രിക്കുകയേ ഉള്ളൂ. കിളിമാനൂർ കൊട്ടാരത്തിന് പഴയ ആചാരങ്ങളോട് അത്രകണ്ട് പഥ്യമായിരുന്നു."

പള്ളിക്കെട്ട് ഒരു മഹോത്സവംതന്നെയായിരുന്നു. ഏഴുദിവസത്തെ പരിപാടികളാണ്.



വധു നാലുമുണ്ട് ചേർത്ത് (രണ്ട് ഇണപ്പുടവ) കുത്തി ഉടുത്തിരുന്നു. ബ്ളൗസ് ധരിച്ചിരുന്നില്ല. സ്വർണ്ണാഭരണങ്ങൾകൊണ്ട് മാറുമറച്ചിരുന്നു. (വിവാഹം കഴിഞ്ഞോ മുലക്കച്ച എന്നു പറയുന്ന മേത്തുകെട്ട് പാടുള്ളൂ) ഹോമം നടക്കുമ്പോഴെല്ലാം സേതുപാർവ്വതീഭായിത്തമ്പുരാട്ടി ശരൽക്കോലും വാൽക്കണ്ണാടിയും കൈയിലേന്തിക്കൊണ്ടിരുന്നു.

കോയിത്തമ്പുരാനും നാലു കോടിമുണ്ട് ഒന്നിച്ചുചേർത്ത് തററുടുത്ത് ഉത്തരീയം പൂണൂലിനോടൊപ്പം മാറിൽ കുറുകെ അണിഞ്ഞ് പൂജാവേളകളിൽ എത്തണം. വധുവിൻെറയും വരൻെറയും സൗകുമാര്യം ഒന്നു വേറെതന്നെയായിരുന്നു. രണ്ടുപേർക്കും നല്ല തേജസ്സുണ്ടായിരുന്നു.

കക്കാടുപോററിയുടെ നേതൃത്വത്തിൽ ഏതാനും മലയാള ബ്രാഹ്മണരാണ് ഹോമങ്ങളും പൂജകളും നടത്തിയിരുന്നത്. പൂജകൾ മാത്രമല്ല, പന്തലിൽ എന്നും കഥകളി, പാട്ടുകച്ചേരി, നൃത്തം, യാത്രകളി തുടങ്ങിയ പല കലാപരിപാടികളും നടത്തിയിരുന്നു. വിവിധ സ്ഥലങ്ങളിലെ കൊട്ടാരങ്ങളിൽനിന്നും ഒട്ടേറെ അതിഥികൾ എത്തിയിരുന്നു. വളരെ ശ്രദ്ധയോടെ അവരെ മാന്യമായി സൽക്കരിച്ച് താമസിപ്പിച്ചിരുന്നു. അവർ മടങ്ങിപ്പോകുമ്പോൾ ഓരോരുത്തർക്കും പാരിതോഷികങ്ങളും നല്കിയിരുന്നു. സപ്തപദവും (ഏഴു ചുവടുവയ്പ്), അശ്മാരോഹവും, ലാജഹോമവും, ഔപ്വാസനവും, പഞ്ചമേനിയും മററും ഇന്നും ഞാൻ മറന്നിട്ടില്ല. അഞ്ചുദിവസവും ഹോമദീപം കെടാൻ പാടില്ല. അതിൻെറ കരി വധുവിനെ ചാർത്തിക്കും.

നാലാം ദിവസം പട്ടണപ്രവേശം എന്ന നിറപ്പകിട്ടാർന്ന ചടങ്ങുണ്ട്. വരൻ ആനപ്പുറത്തും വധു പല്ലക്കിലും ആയിരിക്കും പട്ടണപ്രവേശം. ആ ധാടി കാണേണ്ടതുതന്നെ. സൈനിക നിരകൾ, ബാൻഡ് മേളക്കാർ, പഞ്ചവാദ്യം തുടങ്ങിയവ ഘോഷയാത്രയിലുണ്ടായിരുന്നു. ഇതൊക്കെ കാണാൻ ആയിരക്കണക്കിന് ആളുകളും.

മറെറാരു ചടങ്ങുണ്ടായിരുന്നു. കോവിലമ്മമാരുടെ വാതിൽപ്പുറപ്പാട്ട്. അവരാണ് വധുവിനെ മണിയറയിലെത്തിക്കുന്നത്. അന്ന് സേതുപാർവ്വതീഭായിത്തമ്പുരാട്ടിക്ക് പതിനൊന്നു വയസ്സ് തികഞ്ഞിട്ടില്ല. തലേദിവസം ബ്രാഹ്മണിപ്പാട്ടും നടന്നിരുന്നു. ഇന്നിതൊക്കെ അറിയാവുന്നവർ ചുരുക്കമാണ്.

മൂന്നുദിവസം വധു കോടിവസ്ത്രം വിരിച്ച് (ദീക്ഷ വിരിക്കുക) കിടക്കണമെന്ന ഒരു ചടങ്ങുണ്ട്. നാലാംദിവസം കുളിച്ചുവരവ് എന്ന ചടങ്ങും. അതുകഴിഞ്ഞാണ് പട്ടണപ്രവേശം.

സേതുലക്ഷ്മീഭായിത്തമ്പുരാട്ടിയുടെ അച്ഛൻ ശ്രീ. കെ. കേരളവർമ്മയുടെ ഡയറിക്കുറിപ്പുകളിൽ സേതുപാർവ്വതീഭായിത്തമ്പുരാട്ടിയുടെ പള്ളിക്കെട്ടിനെപ്പററി സവിസ്തരം വിവരിച്ചിട്ടുണ്ട്. സ്വന്തം മകളുടെ വിവാഹത്തെക്കുറിച്ച് അദ്ദേഹം ഏതാനും വരികൾ മാത്രമേ ഡയറിയിൽ കുറിച്ചിട്ടുള്ളുതാനും.

ആ ഡയറിക്കുറിപ്പുകളിലെ പ്രസക്തഭാഗങ്ങൾ ഞാൻ ഉദ്ധരിക്കുന്നു.

"1082 ധനുമാസം ജാതകങ്ങൾ ജ്യോത്സ്യന്മാർ പരിശോധിച്ച് അംഗീകാരം നല്കി. രവിവർമ്മ കോയിത്തമ്പുരാന് 26 വയസ്സും പാർവ്വതീഭായിത്തമ്പുരാട്ടിക്ക് പത്തു വയസ്സുമാണ് പ്രായം."

"1082 മകരത്തിൽ മദ്രാസ് ഗവർണ്ണർ തിരുവനന്തപുരം സന്ദർശിച്ചപ്പോൾ റാണിമാർ ചെന്നു കാണുകയും റാണിമാർക്ക് ഗവർണ്ണർ സമ്മാനങ്ങൾ നല്കുകയും ചെയ്തു (1907 ഫെബ്രുവരി ആറാം തിയതി)."

"എൻെറ ബിരുദധാരിയായ അനന്തിരവൻ സേതുപാർവ്വതീഭായിയെ വിവാഹം ചെയ്യാൻ തീരുമാനിച്ച വിവരം അറിഞ്ഞു."

ഫെബ്രുവരി 16-ാം തിയതി പള്ളിക്കെട്ട് വിളംബരം ചെയ്തതായി രേഖപ്പെടുത്തിയിട്ടുണ്ട്.

ഏപ്രിൽ 11 ന് 1906.

പള്ളിക്കെട്ടിൽ പങ്കെടുക്കാനായി വഞ്ചിയിൽ പുറപ്പെട്ട് കല്പാലക്കടവിലെത്തി. അന്നുതന്നെ കൊച്ചോമനത്തമ്പുരാട്ടിയുമെത്തി വടക്കേക്കൊട്ടാരത്തിൽ താമസിച്ചു.

ഏപ്രിൽ 17-ാം തിയതി.

പള്ളിക്കെട്ടിൻെറ പ്രാഥമിക ചടങ്ങായ "പൊന്നുരുക്ക്" നടന്നു.

ഏപ്രിൽ 18.

വരനെ വിളിക്കാനായി ഏതാനും പേർ കിളിമാനൂർക്ക് പോയി.

ഏപ്രിൽ 19.

ജൂനിയർ റാണിയുടെ അമ്മയുടെ പിറന്നാൾ. ശ്രീമൂലം തിരുനാൾ തിരുമനസ്സിലെ അമ്മച്ചി വധുവിനെ കാണാൻ വന്നിരുന്നു.

ഏപ്രിൽ 21.

കിളിമാനൂർ കൊട്ടാരത്തിലെ തമ്പുരാട്ടിമാരും വരനോടൊപ്പം എത്തി. ശ്രീപാദം മാളികയിലാണ് അവർ താമസിക്കുന്നത്.

ഏപ്രിൽ 24.

ശ്രീമൂലം തിരുനാൾ മഹാരാജാവ് തിരുമനസ്സുകൊണ്ട് വിവാഹപ്പന്തൽ കാണുവാനും സജ്ജീകരണങ്ങൾ പരിശോധിക്കുവാനുമായി എഴുന്നള്ളി.

ഏപ്രിൽ 25.

സ്വർണ്ണമഷികൊണ്ട് എഴുതേണ്ട ദിവസം. വൈകിട്ട് എൻെറ അനന്തിരവൻ 'ഇത്തമ്മരും' നമ്മുടെ പ്രിയപ്പെട്ട യുവറാണിയുമായി പാവനമായ വൈവാഹികബന്ധത്തിൽ ഏർപ്പെട്ടു. വരൻെറ ഘോഷയാത്ര സകല ആഡംബരങ്ങളോടുംകൂടി വൈകുന്നേരം 5.30-ന് ആരംഭിച്ച് തേവാരത്തു കോയിക്കലിൽ ഏഴുമണിക്ക് എത്തിച്ചേർന്നു. എല്ലാം മംഗളമായി പര്യവസാനിച്ചു. പുലർച്ചമുതലേ സദ്യവട്ടങ്ങൾ ആരംഭിച്ചിരുന്നു. മററു പരിപാടികൾ നാളെമുതലേ ആരംഭിക്കുകയുള്ളൂ.

ഏപ്രിൽ 26.

പള്ളിക്കെട്ടിൻെറ ആഘോഷം ഇന്ന് സമാരംഭിച്ചു. നാദസ്വരാലാപം പന്തലിൽ ഉയർന്നു. പതിവുള്ള പരിപാടികളും ഉണ്ടായിരുന്നു. സായാഹ്നത്തിൽ യാത്രകളികളും ഉണ്ടായി. കാലത്തും വൈകുന്നേരവും മഹാരാജാവ് തിരുമനസ്സ് എഴുന്നള്ളിയിരുന്നു. പ്രത്യേകമായി തഞ്ചാവൂരിൽനിന്ന് വരുത്തിയിരുന്ന ഒരു വിദഗ്ദ്ധസംഘത്തിൻെറ ദാസിയാട്ടം രാത്രി നടന്നു.

ഏപ്രിൽ 27.

ആഘോഷ പരിപാടികൾ തുടർന്നു. കരമനക്ളബ്ബുകാർ വധൂവരന്മാർക്ക് ഒരു മംഗളപത്രം സമർപ്പിച്ചു. അതിന് വധുവായ ജൂനിയർ റാണി സമുചിതവും സുമധുരവുമായ ഒരു ചെറുപ്രസംഗത്തിൽ നന്ദി പ്രകാശിപ്പിച്ചു. വേറെയും പല സമാജക്കാരും വ്യക്തികളും മംഗളപത്രങ്ങൾ സമർപ്പിക്കയുണ്ടായി. രാത്രിയിൽ ദാസിയാട്ടം തൃക്കൺപാർക്കാൻ തേവാരത്തു കോയിക്കലിൽ മഹാരാജാവ് തിരുമനസ്സുകൊണ്ട് എഴുന്നള്ളി.

'വാര്യരുടെ ഉത്സവ'വും നടന്നു.

ഏപ്രിൽ 28.

ആഘോഷപരിപാടികൾ തുടർന്നു. നാഗസ്വരാലാപത്തെത്തുടർന്ന് കെ.സി. കേശവപിള്ള എഴുതിയ തുള്ളൽ അരങ്ങേറി. പന്തലിൽ അന്ന് 'സിനിമാട്ടോഗ്രാഫ്' പ്രദർശനം ഉണ്ടായിരുന്നു. അതു കാണാൻ വലിയ ജനക്കൂട്ടം എത്തി. അർദ്ധരാത്രി തഞ്ചാവൂർ പാർട്ടിയുടെ ദാസിയാട്ടവും നടന്നു

ഏപ്രിൽ 29.

പരിപാടികൾ തുടർന്നു. ശ്രീപാദത്തിൽവച്ച് നാലാം കുളിച്ചടങ്ങ് നടന്നു. വൈകുന്നേരം 4.30-ന് മഞ്ഞളലം ഒഴിക്കുന്ന ചടങ്ങ് ഉണ്ടായിരുന്നു. മഹാരാജാവ് തിരുമേനി എഴുന്നള്ളി മാമൂൽപ്രകാരമുള്ള പതിവു ചടങ്ങ് നടത്തി. അതേത്തുടർന്ന് പന്തലിലുള്ളവരും പുറമേയുള്ളവരും തങ്ങളുടെ വസ്ത്രങ്ങളിൽ മഞ്ഞവെള്ളം തളിക്കയുണ്ടായി. രാത്രിയിൽ മഹാരാജാവ് തിരുമേനി എഴുന്നള്ളി വിദഗ്ദ്ധ നർത്തകിമാരുടെ ദാസിയാട്ടം ദർശിക്കുകയുണ്ടായി.

ഏപ്രിൽ 30.

കാലത്തു നടന്ന ഒരു ചെറിയ പരിപാടിയോടെ പള്ളിക്കെട്ടിൻെറ മതപരമായ ചടങ്ങുകൾ പര്യവസാനിച്ചു. പക്ഷേ, തേവാരത്തു കോയിക്കലെ ആഘോഷങ്ങൾ തുടരുന്നുണ്ടായിരുന്നു. സായാഹ്നത്തിലെ ഘോഷയാത്രയിൽ കക്കാടുപോററിയും പങ്കെടുത്തു. അന്നും ദാസിയാട്ടം ഉണ്ടായിരുന്നു.

മെയ് 1.

പള്ളിക്കെട്ട് ആഘോഷത്തിൻെറ അവസാനദിവസം പന്തലിലെ പരിപാടികൾക്കു പുറമെ പട്ടണപ്രവേശ ഘോഷയാത്രയും നടന്നു. ഘോഷയാത്ര വൈകുന്നേരം അഞ്ചുമണിക്ക് തേവാരത്തു കോയിക്കലിൽനിന്നും ആരംഭിച്ചു. ശ്രീകണ്ഠേശ്വരം കുളത്തിനരികിൽ തെല്ലിട വിശ്രമിച്ചിട്ട് യാത്ര തുടർന്നു. ഘോഷയാത്ര പഴയ ഡർബാർ ഹളിലെത്തിയപ്പോൾ രാത്രി 8 മണിയായി. അവിടെ മഹാരാജാവ് തിരുമേനിയും സീനിയർ റാണിയും വലിയകോയിത്തമ്പുരാനും സന്നിഹിതരായിരുന്നു. എല്ലാവരും അവിടിരുന്ന് സമാപനം കുറിക്കുന്ന നിറപ്പകിട്ടാർന്ന വെടിക്കെട്ട് ദർശിച്ചു. ഉള്ളിൽ ഏവർക്കും കുളിർമ്മ പകർന്ന ആ പള്ളിക്കെട്ട് മഹോത്സവം അവിസ്മരണീയമാംവിധം പര്യവസാനിച്ചു. അന്നേവരെ ഒഴിഞ്ഞുകിടന്ന സേതുപാർവ്വതീഭായിത്തമ്പുരാട്ടിയുടെ ഉള്ളിലെ ശ്രീകോവിലിൽ ഒരു പുരുഷവിഗ്രഹം ആദ്യമായി പ്രതിഷ്ഠിതമായി. തമ്പുരാട്ടിക്ക് രവിവർമ്മ കോയിത്തമ്പുരാനെ അത്രമാത്രം ഇഷ്ടമായിരുന്നു. കാഴ്ചയിൽ പുരുഷോത്തമൻ. സംസ്കാരസമ്പന്നൻ. സഹൃദയൻ. സ്നേഹസമ്പന്നൻ. അവരുടെ ആദ്യവർഷങ്ങൾ ആഹ്ളാദതുന്ദിലമായിരുന്നു. വേർപിരിയുക വിരളമായിരുന്നു.

## ദാമ്പത്യം

കിളിമാനൂർ ഹൈസ്ക്കൂളിൽ ദീർഘകാലം ഹെഡ്മാസ്റ്ററായിരുന്ന് റിട്ടയർചെയ്ത ശ്രീ. സി.ആർ. രാജരാജവർമ്മയും കുട്ടിക്കാലത്ത് വടക്കേക്കൊട്ടാരത്തിൽ ചെന്ന് നവദമ്പതികളെ കണ്ട കഥ എന്നോട് പറയുകയുണ്ടായി. "അകത്തളത്തിൽ തമ്പുരാട്ടിയും കോയിത്തമ്പുരാനും ഫലിതം പറഞ്ഞ് പൊട്ടിച്ചിരിച്ചുകൊണ്ട് ഉല്ലസിക്കുമ്പോഴാണ് കുട്ടികളായ ഞങ്ങൾ കടന്നുചെന്നത്. തമ്പുരാട്ടിതന്നെ എനിക്ക് മധുരപലഹാരങ്ങളും ചായയും കൊണ്ടുതന്നതും വാത്സല്യപൂർവ്വം കുശലപ്രശ്നം നടത്തിയതും ഞാനിന്നും ഓർക്കുന്നു. കോയിത്തമ്പുരാൻ എന്നോട് കുടുമ വയ്ക്കണമെന്ന് നിഷ്കർഷമായി ഉപദേശിച്ചു. കുടുമ പുറമെ കെട്ടാൻ മടിയുണ്ടെങ്കിൽ തൊപ്പി ധരിക്കാമെന്ന ഉപായവും പറഞ്ഞുതന്നു." രാജരാജവർമ്മ പറഞ്ഞു. ഇങ്ങനെ അദ്ദേഹം തുടർന്നു. "മഹാരാജാസ് കോളേജിൽ കോയിത്തമ്പുരാൻ ഇംഗ്ളീഷിൽ ഇടതടവില്ലാതെ ഗംഭീരമായി പ്രസംഗിക്കുന്നത് ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. അക്കാലത്തെ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും അദ്ദേഹത്തോട് ആദരവും സ്നേഹവും ഉണ്ടായിരുന്നു. അദ്ദേഹം വിപുലമായ ഒരു ലൈബ്രറി നിധിപോലെ സൂക്ഷിച്ചിരുന്നു. സംസ്കൃതത്തിലും ഇംഗ്ളീഷിലും മലയാളത്തിലും നല്ല വ്യുൽപ്പത്തി നേടിയ ആളാണ്. വേദ ഇതിഹാസങ്ങളിലെ സംശയങ്ങളുമായി ഞങ്ങൾ ചെന്നാൽ വേണ്ടത്ര വിശദീകരണങ്ങളോടെ സംശയങ്ങൾ അകററിത്തരാനുള്ള സഹിഷ്ണുത അദ്ദേഹം പ്രദർശിപ്പിക്കാറുണ്ട്. മാമൂലുകളോടുള്ള മമത കലശലായിരുന്നു. ധീരമാരെ സ്വീകരിക്കാനും അവരുമായി സരസസംഭാഷണം ചെയ്യാനും വേണ്ടത്ര ചടുലത ഉണ്ടായിരുന്നു. അവരെ തൊട്ടെങ്കിൽ കുളിച്ച് ശുദ്ധമാകണമെന്ന് ബഹുനിർബ്ബന്ധവുമായിരുന്നു. ഊട്ടിയിൽ പോയിരുന്നപ്പോൾ ഒരു മുസ്ലീം സ്റ്റേററിലെ രാജകുമാരി ഹസ്തദാനത്തിന് കൈനീട്ടിയപ്പോൾ അദ്ദേഹം സവിനയം കൈകൂപ്പുക മാത്രമേ ചെതുള്ളുവെന്നും അന്ന് ഏകാദശി ആയിരുന്നതുകൊണ്ടാണ് തൊടാതിരുന്നതെന്നും പറഞ്ഞുകേട്ടിട്ടുണ്ട്. പഴയ ആചാരങ്ങളോട് അത്ര ഭക്തിയുള്ള പരമശുദ്ധനായിരുന്നു."

ചിറകു മുളയ്ക്കുംമുമ്പ് ഒരു കൂട്ടിൽ വളർന്ന അഴകുള്ള ആൺകിളിയാണ് കൊച്ചുകോയിത്തമ്പുരാൻ. വിപുലമായ നീലവിഹായസ്സിൽ വിവിധ മേഖലകളിൽ സ്വച്ഛന്ദം വിഹരിച്ച് വിജ്ഞാനവും പുരോഗമനാശയങ്ങളും അനായാസേന നേടിയ ഇണക്കിളിയാണ് സേതുപാർവ്വതീഭായി. അവർ വിവാഹിതരായി. പരസ്പരം സ്നേഹിക്കാനും വിശ്വസിക്കാനും വിഷമമൊന്നും ഉണ്ടായില്ല. അവരുടെ ബന്ധം വിശുദ്ധവും ദൃഢവും ആയിരുന്നു. പക്ഷേ, ആശയങ്ങൾ തമ്മിലുള്ള പൊരുത്തക്കേട് മറച്ചുവച്ചിട്ട് കാര്യമില്ല. വർഷങ്ങൾ ഏറെക്കഴിഞ്ഞശേഷമേ ആ ആശയസംഘർഷം അനുഭവപ്പെട്ടുള്ളൂ. സഹിഷ്ണുതയുള്ള ആ സംസ്കൃതചിത്തങ്ങൾ അതൊരു പ്രശ്നമാക്കി ഊതിവീർപ്പിച്ച് അസഹ്യമായ സംഘർഷങ്ങൾ സൃഷ്ടിച്ചിട്ടില്ല. ഗാർഹസ്ഥ്യജീവിതത്തെ ഒരവസരത്തിൽപ്പോലും അലങ്കോലപ്പെടുത്തിയതുമില്ല. പൊതുജനങ്ങൾക്കായിരുന്നു അഭ്യൂഹങ്ങളുടെ അതിസാരം. അവരെ സംബന്ധിച്ച് ഒരസ്വാസ്ഥ്യം ഒരുഘട്ടത്തിലും ഉണ്ടായിട്ടില്ലെന്ന് തെളിവുകൾ സഹിതം എനിക്കുറപ്പിച്ചു പറയാൻ കഴിയും. ആ പ്രേമബന്ധത്തെ നിലനിർത്തിയത് വിട്ടുവീഴ്ചകൾക്ക് രണ്ടുപേരും തുല്യ അളവിൽ തയ്യാറായതുകൊണ്ടാണ്. അഭിപ്രായവ്യത്യാസമുള്ള കാര്യങ്ങളിൽ ഇരുവരും കണ്ണ് ഇറുക്കിയടച്ചു. യോജിക്കാൻ അവസരങ്ങളുള്ള വിശാലമായ അവശിഷ്ട രംഗങ്ങളിൽ സമ്മേളിച്ച് കുടുംബജീവിതം ധന്യവും മാന്യവും മധുരതരവുമാക്കാൻ കണ്ണുരുമ്മി കൈയുരുമ്മി മുന്നോട്ടു പോയി. ദൈവത്തിൻെറ മുമ്പിൽ അവർ ഒരിക്കലും കുററക്കാരല്ല.

വാർദ്ധക്യകാലത്ത് അദ്ദേഹം കവടിയാർക്കുന്ന് കൊട്ടാരത്തിൽനിന്ന് വടക്കേക്കൊട്ടാരത്തിലേക്കു മാറിത്താമസിച്ചു. താൻ മനസ്സിലേററി ലാളിക്കുന്ന മാമൂലുകളും വ്രതാനുഷ്ഠാനങ്ങളും പൂജാദികർമ്മങ്ങളും അന്യരെ തെല്ലുപോലും അലോഹ്യപ്പെടുത്താതിരിക്കാനുള്ള നിർബ്ബന്ധംകൊണ്ടാണ് അങ്ങനെ മാറിത്താമസിച്ചത്. അക്കാലത്തും എന്നും കവടിയാർക്കുന്ന് കൊട്ടാരത്തിൽച്ചെന്ന് തമ്പുരാട്ടിയോടും കുട്ടികളോടും ദീർഘനേരം സരസമായി ചെലവിട്ടിരുന്നു. കുട്ടികൾക്ക് അച്ഛനോടുള്ള സ്നേഹാദരങ്ങൾക്ക് സീമ ഉണ്ടായിരുന്നില്ല.

**വാർദ്ധക്യകാലത്ത് കോയിത്തമ്പുരാൻ കവടിയാർ കൊട്ടാരത്തിൽ നിന്ന് വടക്കേ കൊട്ടാരത്തിലേക്ക് മാറിത്താമസിച്ചു. വ്രതാനുഷ്ഠാനങ്ങളിലും പൂജാദികർമ്മങ്ങളിലും മുഴുകി അദ്ദേഹം ശേഷിച്ചകാലം ചെലവിട്ടു.**



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

സുചരിതയെങ്കിലും തലമുടിക്കു നീളമില്ലാത്ത ഭാര്യയെ ഉപേക്ഷിച്ച് മറ്റൊരു പെണ്ണിന്റെ പിറകേ പോയ ഒരാളിനെ എനിക്കു നേരിട്ടറിയാം. ''എന്താണ് ആ പുതിയ പെണ്ണിൽ നിങ്ങൾ കണ്ടത്?'' എന്നു ഞാൻ ധർമ്മരോഷത്തോടെ ചോദിച്ചപ്പോൾ ''അവളുടെ തലമുടിക്കു നല്ല നീളമുണ്ട്. അതുകണ്ട് ഞാൻ ആകർഷിക്കപ്പെട്ടുപോയി'' എന്നായിരുന്നു അയാളുടെ മറുപടി. ഇവിടെ തരതമഭാവമാണ് കൗതുകത്തിനു ഹേതു. ഭാര്യ ഹ്രസ്വകേശിനി. കാമുകി ദീർഘകേശിനി. അതുകൊണ്ട് രണ്ടാമത്തെ പെണ്ണിനെ വിവാഹിതൻ സ്നേഹിക്കുന്നു.

എന്റെ വീട്ടിൽ പുഷ്പഭാജനത്തിൽ പൂക്കൾ അടുക്കിവച്ചിരിക്കുന്നു. വിചാരിച്ചിരിക്കാതെ ഞാൻ ഒരു സ്നേഹിതന്റെ വീട്ടിൽച്ചെന്നപ്പോൾ അവിടെയും പുഷ്പഭാജനത്തിൽ പൂക്കൾ. പക്ഷേ അതിന്റെ സംവിധാനഭംഗി അസാധാരണം. ഞാൻ സ്നേഹിതന്റെ പുഷ്പഭാജനത്തെയും അതിലെ പുഷ്പസംവിധാനത്തെയും ഇഷ്ടപ്പെട്ടു. സാഹിത്യത്തിലും തരതമഭാവമാണ് ആസ്വാദനത്തിന് ആസ്പദം. ഉറൂബിന്റെ 'അമ്മിണി' എന്ന നോവൽ വായിച്ചിട്ട് ഡഫ്നെ ഡുമോറിയറുടെ ''റെബേക്ക'' വായിക്കുമ്പോൾ അതിനോട് (റെബേക്കയോട്) കൂടുതൽ അടുപ്പം. പുളിമാന പരമേശ്വരൻ പിള്ളയുടെ ''സമത്വവാദി'' എന്ന നാടകം വായിച്ചതിനുശേഷം ജർമ്മൻ നാടകകർത്താവായ കൈസറുടെ ''Coral'' എന്ന നാടകം വായിക്കുമ്പോൾ എനിക്കു ''Coral'' ആഹ്ളാദം നല്കുന്നു. തരതമഭാവമില്ലാതെ കലയിലും സാഹിത്യത്തിലും ആസ്വാദനമില്ല.

## നോവൽ സാഹിത്യം മുന്നോട്ട്

The Painted Bird എന്ന നോവൽ രചിച്ച് മഹായശസ്കനായിത്തീർന്ന ജെർസീ കെസിൻസ്കീ (Jerzy Kosinsky) ഇക്കഴിഞ്ഞ മേ മാസത്തിൽ ആത്മഹത്യ ചെയ്തു. പ്ളാസ്റ്റിക് ബാഗ് കൊണ്ട് തല മൂടിക്കെട്ടിയിട്ടു കുളിത്തൊട്ടിയിൽ ചെന്നു കിടന്ന അദ്ദേഹം ശ്വാസംമുട്ടി മരിച്ചു. ഗൗരവാവഹമായ ഹൃദ്രോഗമാണ് ആത്മഹനനത്തിന് അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്നു ന്യൂസ്‌വീക്ക് വാരികയിൽ കണ്ടു. അതു ശരിയാവാം. പക്ഷേ ഒറ്റക്കാരണം കൊണ്ട് ആരും ആത്മഹനനത്തിന് ഒരുമ്പെടുകയില്ല. അവസാനത്തെ കടുങ്കൈക്കു വ്യക്തിക്കു ധൈര്യം നല്കുന്ന മറ്റനേകം ഹേതുക്കളുണ്ടാവും. പോളണ്ടിലാണ് കെസിൻസ്കീ ജനിച്ചത്. രണ്ടാം ലോകമഹായുദ്ധത്തിൽ കോടിക്കണക്കിനാളുകൾ അഗ്നിക്കിരയായപ്പോൾ അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളും ഭസ്മമായിബ്ഭവിച്ചു. യുദ്ധത്തിനുശേഷം രണ്ടംഗങ്ങളേ ആ കുടുംബത്തിൽ അവശേഷിച്ചുള്ളു. ജൂതനായോ ജിപ്സിയായോ സംശയിക്കപ്പെട്ട കെസിൻസ്കീ നാത്സികൾ കൈയടക്കിയ കിഴക്കൻ യൂറോപ്യൻ പ്രദേശങ്ങളിൽ അലഞ്ഞുനടന്നു. ഒൻപതു വയസ്സുള്ള ആ ബാലൻ, ശത്രുത പുലർത്തിയ ഒരു ജനക്കൂട്ടത്തെ നേരിടാൻ നിർബദ്ധനായി. അതിന്റെ ഫലമായ മാനസിക ഭ്രംശത്താൽ കെസിൻസ്കീക്കു സ്വന്തം ശബ്ദം നഷ്ടമായിപ്പോയി. അഞ്ചു കൊല്ലമാണ് സംസാരിക്കാനാവാതെ ആ കുട്ടി കഴിച്ചുകൂട്ടിയത്. അതിനുശേഷം ഭാഗ്യംകൊണ്ട് ശബ്ദം തിരിച്ചുകിട്ടി. സമഗ്രാധിപത്യം കെസിൻസ്കീയെ തളർത്തി. സ്വന്തം രാജ്യത്തിൽ നിന്നു രക്ഷപ്പെടാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. ഒടുവിൽ 1957 ഡിസംബർ 20-ാംനു കെസിൻസ്കീ ന്യൂയോർക്കിൽ എത്തി. അമേരിക്കയിലും അലഞ്ഞുതിരിയാനായിരുന്നു അദ്ദേഹത്തിന്റെ വിധി. ജീവചരിത്രപരങ്ങളായ ഈ കാര്യങ്ങൾ അദ്ദേഹത്തിന്റെ ''Passion Play'' എന്ന നോവലിലുള്ള ഒരു കുറിപ്പിൽനിന്ന് എടുത്തതാണ്.

ജീവിതത്തിൽ താൻ അനുഭവിക്കേണ്ടിവന്ന ഈ തീവ്ര വേദനകളാണ് കെസിൻസ്കീയെ ആത്മഹത്യയിലേക്കു നയിച്ചതെന്നു തോന്നുന്നു. The Painted Bird എന്ന നോവലാണ് കെസിൻസ്കീക്ക് വിശ്വപ്രസിദ്ധി നേടിക്കൊടുത്തതെന്നു പറഞ്ഞല്ലോ. അതിലെ ഒരു ഭാഗം അദ്ദേഹത്തിന്റെ ജീവിതയാതനയെ പ്രതിരൂപാത്മകമായി ആവിഷ്കരിക്കുന്നു.

കിഴക്കൻ യൂറോപ്പിൽ അലഞ്ഞുതിരിഞ്ഞ കഥയിലെ ബാലൻ ഒരു പക്ഷിപിടിത്തക്കാരന്റെ പരിചാരകനായി. ലേഹ് എന്നാണ് അയാളുടെ പേര്. അയാൾ പിടിച്ച പക്ഷികളിൽ വണ്ണം കൂടിയതിന്റെ ചിറകുകളിൽ മാരിവില്ലിന്റെ നിറങ്ങൾ ചായംകൊണ്ട് നൽകും. വർണ്ണോജ്ജ്വലതയാർന്ന പക്ഷി മറ്റു പക്ഷികളെപ്പോലെയാണെന്ന് അവയ്ക്കു വിശ്വാസം വരുത്താനായി ചേഷ്ടകൾ കാണിക്കുമെങ്കിലും അവ അതിനെ അംഗീകരിക്കില്ല. ആ പക്ഷികൾ ചായമടിച്ച പക്ഷിയെ കൊത്തിക്കൊല്ലും. സപ്തവർണ്ണങ്ങളിലൂടെ രക്തം ഒലിച്ചിറങ്ങി ചായത്തിന്റെ നിറമില്ലാതാക്കും. അതിനെ കൈയിലെടുക്കുന്ന ലേഹിന്റെ കൈയിൽ ചോര പുരളും.

തന്നെ പീഡിപ്പിച്ച നാസ്തികളെയും ഗ്രാമപ്രദേശങ്ങളിലെ കർഷകരെയുമാണ് കെസിൻസ്കീ ഇതിലൂടെ ചിത്രീകരിക്കുന്നത്. ചായമടിക്കപ്പെട്ട പക്ഷി അദ്ദേഹം തന്നെയാണ്. ഇത്രയും പൂർവപീഠികയായി എഴുതിയത് അദ്ദേഹത്തിന്റെ അവസാനത്തേതും അന്യാദൃശവുമായ നോവലിനെക്കുറിച്ചു പറയാനാണ്. 633 പുറങ്ങളുള്ള ''The Hermit of the 69th Street The Working Papers of Norbert Kosky'' എന്ന ഈ നോവൽ രണ്ടാം ലോക മഹായുദ്ധത്തിന്റെ അഗ്നിപ്രളയത്തെ അതിജീവിച്ച് അമേരിക്കയിലെത്തിയ നോർബെർട് കെസ്കിയുടെ സങ്കീർണ്ണവും യാതനാപൂർണ്ണവുമായ ജീവിതത്തിന്റെ ദുരന്തം പ്രഗല്ഭമായി ആലേഖനം ചെയ്യുന്നു. ഇതിൽ ഇല്ലാത്തതായി ഒന്നുമില്ല. രാഷ്ട്രവ്യവഹാരം, മനഃശാസ്ത്രം, സമൂഹശാസ്ത്രം, സമകാലിക ജീവിതം, പൂർവകാല ജീവിതം, മനുഷ്യത്വം, മനുഷ്യത്വമില്ലായ്മ, ലൈംഗിക ശാസ്ത്രം ഇവയൊക്കെ കെസിൻ സ്കീ ഗാംഭീര്യത്തോടെ പ്രതിപാദിക്കുന്നു. പ്രതിപാദിച്ചുവരുമ്പോൾ സന്ദർഭത്തിനു യോജിച്ച വിധത്തിൽ മഹാന്മാരുടെ സൂക്തങ്ങൾ എടുത്തു ചേർക്കുന്നതു കണ്ടാൽ നമ്മൾ അദ്ഭുതപ്പെടും. ഉദാഹരണം നല്കാം. റിൽക്കെയുടെ ഒരു കാവ്യത്തിന്റെ ഫ്രഞ്ച് തർജ്ജമയെക്കുറിച്ച് പറയുന്ന സന്ദർഭത്തിൽ ഇങ്ങനെ:- ''To translate is to betray. Translations are like women; if they are beautiful, they are not faithful, if they are faithful, they are not beautiful'' says a French saying.

ഇങ്ങനെ കഥാപാത്രത്തിന്റെ അനുഭവപരമ്പരകളെ അതിഗാഢം സ്പർശിച്ചുകൊണ്ട് ഇതിലെ തത്ത്വചിന്താ സ്രോതസ്വിനി അവിരാമമായി ഒഴുകുന്നു. ഒടുവിൽ My favourite subject is Desire vs Death എന്നു പ്രഖ്യാപനം നടത്തിയിരിക്കുന്ന വേളയിൽ അജ്ഞാതരായ കുറെപ്പേർ കെസിൻസ്കീയെ തലയിലടിച്ചു ബോധരഹിതനാക്കി നദിയിലേക്കു എറിയുന്നു. അതിനെ കൊയ്റ്റ്സ്ളറുടെ ''Darkness at Noon'' എന്ന നോവലിലെ മൂന്നു വാക്യങ്ങൾ എടുത്തെഴുതി കെസിൻസ്കീ വർണ്ണിക്കുന്നു. ''A Second, smashing blow hit him in the ear. Then all became quiet. There was the sea again with its sounds. A wave slowly lifted him up. It came from afar and traveled sedately on, a shrug of eternity'' നോവലിസ്റ്റിന്റെ അന്ത്യവും ജലത്തിൽത്തന്നെ. കെസിൻസ്കീ ഈ നോവലിനു നല്കിയ പേര് autofication എന്നാണ്. അതിനു നീതിമത്കരണം വർഷങ്ങൾക്കുമുൻപ് അദ്ദേഹം നല്കിയിട്ടുണ്ട്. ''ഹാംലെറ്റിന്റെ ഭാഗം അഭിനയിക്കുന്ന അഭിനേതാവ് ഹാംലെറ്റുമല്ല അഭിനേതാവുമല്ല. ഹാംലെറ്റായ അഭിനേതാവാണ് അയാൾ. അതുപോലെ സാങ്കല്പിക സംഭവം യഥാർത്ഥ സംഭവമല്ല, സമ്പൂർണ്ണമായ വിധത്തിൽ അനുഭവത്തിൽ അടിയുറയ്ക്കാത്ത സാങ്കല്പിക സംഭവവുമല്ല. സാങ്കല്പികത്വമാവഹിക്കുന്ന സംഭവമാണത്. ഒരു പ്രതിരൂപം മൂർത്തമാണ്, അതേസമയം അമൂർത്തവും അത് സത്യമല്ല, തോന്നലുമല്ല. അത് ഒരേസമയം തോന്നലും മൂർത്തവുമാണ്.''

ഇതാണ് കലയെക്കുറിച്ചു കെസിൻസ്കീക്കുള്ള സങ്കല്പം. ഇതു മനസ്സിലാക്കിക്കൊണ്ട് ഈ നോവൽ വായിച്ചാൽ അത് അനുവാചകന് അസാധാരണമായ അനുഭവമായിരിക്കും. ഈ ശതാബ്ദത്തിലെ ക്രൂരതയെ ഇതിനെക്കാൾ ഉജ്ജ്വലതയോടെ ചിത്രീകരിച്ച വേറൊരു നോവൽ എന്റെ അറിവിലില്ല. (Zebra Books—Kensington Publishing Corp. Rs. 75/-).

## ഗൗതമൻ

ഫ്രഞ്ച് തത്ത്വചിന്തകനും ഗണിതശാസ്ത്രജ്ഞനുമായ ബ്ളെസ് പസ്കലിന്റെ (Blaise Pascal 1623-62) പാങ്സേ (Pensees) വായിക്കുമ്പോഴുണ്ടാകുന്ന ബുദ്ധിപരമായ ആഹ്ളാദം വിവരണാതീതമാണ്. അദ്ദേഹം എഴുതുന്നു:- ''സംഘട്ടനം മാത്രമാണ് നമ്മളെ രസിപ്പിക്കുന്നത്. അതിലെ വിജയമല്ല. മൃഗങ്ങൾ തമ്മിൽ സംഘട്ടനം നടത്തുന്നതു കാണാൻ നമുക്കു രസമാണ്. പരാജയപ്പെട്ടവന്റെ മുകളിൽ ജയിച്ചവൻ ക്രൂരതയോടെ നില്ക്കുന്നതു കാണാൻ ഇഷ്ടമില്ല.'' (Pascal's Pensees Everyman Paper back. Page 76) മുയലിനെ വേട്ടയാടാൻ ശ്രമിക്കുമ്പോൾ മുയലിനെകണ്ട് വെടിവയ്ക്കുന്നതിലല്ല രസം. ആ യത്നത്തിലാണ് അതിരിക്കുന്നത്. മുയലിനെ കണ്ടു വെടിവച്ചാൽ വേട്ടയാടലിലുള്ള കൗതുകം തീർന്നുപോകും. അഭാവത്തിലാണ് മനുഷ്യൻ സന്തോഷിക്കുന്നത്. അഭാവമായ വസ്തുവിലോ ജന്തുവിലോ അല്ല.

ഇനി ശ്രീ. ഗൗതമൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ ''പട്ടുനൂൽപ്പുഴുക്കൾ'' എന്ന കഥ വായിച്ചു നോക്കുക. സഹോദരൻ സഹോദരിയോടു പിണങ്ങുന്നു. അവളെ കാണാതിരിക്കാനാണ് അയാളുടെ ആഗ്രഹം. അമ്മയുടെ വീട്ടിൽവച്ചു കണ്ടുപോയി. എന്നിട്ടും കണ്ടില്ലെന്നു നടിക്കുന്നു. ബസ്സിൽ കയറിയപ്പോൾ നേരെ എതിരുവശത്തു അവളിരിക്കുന്നു. എന്നിട്ടും കണ്ടില്ലെന്നു ഭാവിക്കുന്നു. തന്റെ നാട്ടിലേക്കു ടിക്കറ്റ് വാങ്ങാൻ അവൾ പറഞ്ഞിട്ടും അയാൾ അതനുസരിക്കുന്നില്ല. തനിക്കിറങ്ങേണ്ടിടത്ത് ഇറങ്ങുന്നു. ഇതുവരെ മുയലിനെ അന്വേഷിച്ചു ''ഭയലോഭകൗടില്യ''ങ്ങളോടെ—ആ വേട്ടപ്പട്ടികളോടൊത്തു—ഓടുകയാണ് അയാൾ. വല്ലാത്ത സംതൃപ്തി. ''മനുഷ്യൻ മാലാഖയല്ല, മൃഗമല്ല വെറും മനുഷൻ മാത്രം''എന്നു പാസ്കൽ. നമ്മുടെ കഥാകാരൻ അതംഗീകരിക്കുന്നില്ല. അയാൾ കുറച്ചു മാലാഖയായിത്തീരുന്നതു കാണിച്ചിട്ടേ അദ്ദേഹം പിൻമാറുന്നുള്ളൂ. സഹോദരിയെ വേദനിപ്പിച്ചതിൽ അയാൾക്കു ദുഃഖം. അവളെ കാണാനായി അയാൾ പാഞ്ഞു പോകുമ്പോൾ കഥ പര്യവസാനത്തിലെത്തുന്നു. ഒരു മാനുഷിക മൂല്യത്തിന്റെ പ്രകീർത്തനം!

തരതമഭാവമാണ് ആസ്വാദനത്തിന് ആസ്പദം. തരതമഭാവമില്ലാതെ കലയിലും സാഹിത്യത്തിലും ആസ്വാദനമില്ല.



ജെർസി കെസിൻസ്കി

...ൗശ്വരനും നവീനനിരൂ...കനും സദൃശർ. അവർ ...ണ്ടുപേരും ചെയ്യുന്നതെ...ന്തെന്നു നമുക്കറിയില്ല.



മഹ്ഫൂസ്

ആഖ്യാനത്തിൻെറ ഭംഗി! വികാരത്തെ സംഭവങ്ങളോടു സമഞ്ജസമായ വിധത്തിൽ കൂട്ടിയിണക്കൽ. ഇത്രയും മതി.

## ചോദ്യം, ഉത്തരം

"നിങ്ങളെ ചലനം കൊള്ളിച്ച ഒരു പ്രസ്താവം കേൾക്കട്ടെ."

"സ്പാനിഷ്/റഷ്യൻ റിവലൂഷനറിയും കമ്മ്യൂണിസ്റ്റുമായിരുന്ന ഈബാറൂറിയുടെ (Dolores Ibarruri) ഒരു വാക്യം. 'It is better to die on your feet than to live on your kness'"

"നവീന നിരൂപകരെക്കുറിച്ച് എന്താണ് അഭിപ്രായം?"

"കുഴിയാനകളെ ഗുരുവായൂർ കേശവൻ ആനയും തിരുവനന്തപുരം ചന്ദ്രശേഖരൻ ആനയും ആക്കുന്നവർ. മാത്രമല്ല ഗുരുവായൂർ കേശവനും തിരുവനന്തപുരം ചന്ദ്രശേഖരനും അവരുടെ ദൃഷ്ടിയിൽ കുഴിയാനകളുമാണ്."

"നല്ല ഗദ്യകാരൻ മാത്രമായി നിങ്ങൾ കാണുന്ന കുട്ടിക്കൃഷ്ണമാരാർ യഥാർത്ഥത്തിൽ ജീനിയസ്സായിരുന്നില്ലേ?"

"അദ്ദേഹം നല്ല ഗദ്യകാരൻ മാത്രമല്ല പറയുന്നതെന്തും യുക്തിപരമായ സ്പഷ്ടതയോടുകൂടി പറഞ്ഞ ആളുമാണ്. ആ നിലയിൽ വേണമെങ്കിൽ ജീനിയസ്സായി കരുതാം."

"ചില വീടുകളിൽ ഭർത്താവ് ഭാര്യയെ Darling എന്നു വിളിക്കുന്നു. അവൾ അയാളെ Dear എന്നു വിളിക്കുന്നു. ഒരു ശണ്ഠയുമില്ല. പൂർണ്ണമായ അനുരഞ്ജനം. ഈ മാതൃകാദമ്പതികളെ നിങ്ങൾക്കു ബഹുമാനിച്ചുകൂടേ?"

"വയ്യ. അത്തരത്തിലുള്ള പുരുഷൻമാരും സ്ത്രീകളും തികച്ചും insincere (ആർജ്ജവമില്ലാത്തവർ) ആണ്."

"ചാകാറായില്ലേ?"

ഇല്ല. ഞാൻ കാലത്തു നാലു മണിതൊട്ട് ഉച്ചയ്ക്ക് പന്ത്രണ്ടു മണിവരെ എഴുതുന്നു. രണ്ടു മണിതൊട്ടു മൂന്നു മണിവരെ ഉറങ്ങുന്നു. നാലുമണി തൊട്ട് സന്ധ്യയ്ക്ക് ആറു മണിവരെ പട്ടണത്തിൽ നടക്കുന്നു. ഏഴു മണിതൊട്ടു പതിനൊന്നുമണിവരെ വായിക്കുന്നു. ഈ രീതിയിൽ കഴിയുന്ന ഞാൻ ജീവിച്ചിരിക്കുന്നു. കാലത്തു പത്രം വായിക്കാത്തവൻ, ഓഫീസിൽ മുഷിഞ്ഞ വേഷം ധരിച്ചു ചെന്നിരുന്നു ഫയലുകളിൽ കുറിപ്പുകളെഴുതുന്നവൻ, ഉച്ചയ്ക്ക് ഭാര്യ പൊതിഞ്ഞുകൊടുത്ത തണുത്ത ചോറുണ്ണുന്നവൻ. വൈകിട്ട് കടയിൽ നിന്ന് ഒരു ഗ്ളാസ് ചായപോലും കുടിക്കാതെ വീട്ടിലെത്തി ഭാര്യ കൊടുക്കുന്ന ചായ എന്ന ഒട്ടുന്ന, തണുത്ത ദ്രാവകം മോന്തുന്നവൻ, ഉറങ്ങുന്നതുവരെ റ്റി.വി. സെറ്റിൻെറ മുൻപിലിരിക്കുന്നവൻ—ഈ രീതിയിൽ കഴിയുന്നവൻ ജീവിച്ചിരിക്കുന്നവനാണെങ്കിലും ചത്തവനാണ്. ഇക്കൂട്ടരെ ലക്ഷ്യമാക്കിയാണ് കവി 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്നു പറഞ്ഞത്."

## ഇരുമ്പുലക്കയോ?

എറണാകുളം കോളേജിലെ ജോലിയിൽ നിന്നു ഞാൻ പിരിഞ്ഞപ്പോൾ ഡോക്ടർ ലീലാവതി സൗജന്യ മാധുര്യത്തോടെ എൻെറ ചിത്രം അവിടെ അനാവരണം ചെയ്യാൻ തീരുമാനിച്ചു. ചിത്രം വയ്ക്കത്തക്കവിധത്തിൽ എനിക്കൊരു പ്രാഗല്ഭ്യവുമില്ലെന്ന തോന്നലും ആ കൃത്യത്തിൻെറ അർത്ഥമില്ലായ്മയും പണപ്പിരിവിനു ചെല്ലുമ്പോൾ ആളുകൾ നടത്തുന്ന പ്രാക്കും ഒക്കെ ഓർമ്മിച്ചു ഞാനതു വേണ്ടെന്നു ശ്രീമതിയെ അറിയിച്ചു. രണ്ടുമാസത്തെ നിരന്തരമായ നിർബ്ബന്ധം ഉണ്ടായിട്ടും ചിത്രം വയ്ക്കാൻ ഞാൻ സമ്മതം നല്കിയില്ല. താൻ അതു ചെയ്തില്ലെങ്കിൽ കരുതിക്കൂട്ടി കൃഷ്ണൻനായരെ അവഗണിച്ചു എന്നു മറ്റാളുകൾ ദുഷ്പ്രവാദമുണ്ടാക്കുമെന്നും അത് തനിക്ക് വൈഷമ്യം ജനിപ്പിക്കുമെന്നും ഡോക്ടർ ലീലാവതി പറഞ്ഞപ്പോൾ ഞാൻ സമ്മതിച്ചു. ഞാൻതന്നെ ഫോട്ടോ കൊടുത്തു. ചിത്രം എൻലാർജ്ജ് ചെയ്തു. ഒരു ജഡ്ജിയെ അനാവരണകർമ്മത്തിനു ക്ഷണിച്ചപ്പോൾ ആരുമല്ലാത്ത എൻെറ പടം അനാവരണം ചെയ്യാൻ വരില്ലെന്ന് അദ്ദേഹം പറഞ്ഞു. എന്നാൽ മനുഷ്യസ്വഭാവത്തിൻെറ വൈരുദ്ധ്യം നോക്കുക. അദ്ദേഹം ഒരാറുമാസം മുൻപ് തിരുവനന്തപുരത്തുള്ള എൻെറ വീട്ടിൽവന്ന് എന്നെ ഒരു മീറ്റിംഗിനു ക്ഷണിച്ചു. എൻെറ മുഖത്തു നോക്കി ഞാൻ മഹാനിരൂപകനാണ് എന്നു പറയുകയും ചെയ്തു. ഞാൻ അദ്ദേഹത്തെ കുറ്റപ്പെടുത്തുകയല്ല. ഒരുറച്ച പ്രഭവകേന്ദ്രത്തിൽ നിന്നല്ല മനുഷ്യൻെറ സ്വഭാവസ്രോതസ്വിനികൾ പൊട്ടിപ്പുറപ്പെടുന്നത്. ശിഥിലങ്ങളായ പല കേന്ദ്രങ്ങളിൽനിന്നാണ്. അതിനാൽ സ്വഭാവത്തിൻെറ പ്രവാഹങ്ങൾക്കു വൈരുദ്ധ്യവും വൈജാത്യവും ഉണ്ടായിപ്പോകും. ജഡ്ജി ഒഴിഞ്ഞു മാറിയപ്പോൾ ഡോക്ടർ ലീലാവതി ശ്രീ. സി.പി. ശ്രീധരനെയാണ് ക്ഷണിച്ചത്. അദ്ദേഹം ദയാപൂർവം ആ ക്ഷണം സ്വീകരിച്ചു. ഒരു മണിക്കൂർ നേരം നീണ്ടുനിന്ന കൃഷ്ണസ്തുതിയോടെ ചിത്രം അനാവരണം ചെയ്യുകയും ചെയ്തു. എന്നാൽ കുറച്ചു മാസങ്ങൾക്കു മുൻപ് കഥയെസ്സംബന്ധിച്ച ഒരു ചർച്ചയിൽ രമേഷ് എന്ന യുവാവ് എന്നെക്കുറിച്ച് അദ്ദേഹത്തോടു എന്തോ ചോദിച്ചപ്പോൾ അദ്ദേഹം നല്കിയ മറുപടി 1978–ലെ പ്രശംസയ്ക്കു കടകവിരുദ്ധമായിരുന്നു. ഞാനതു കേട്ടില്ല. രമേഷും വേറെ പലരും എനിക്ക് ഒരേ രീതിയിൽ എഴുതി അയച്ചതിൽ നിന്നു മനസ്സിലാക്കിയതാണ്. ഇതിൽ എനിക്കു പരാതിയില്ല. ഉറച്ച പ്രഭവകേന്ദ്രത്തിൽ നിന്നല്ലല്ലോ സ്വഭാവത്തിൻെറ നീർച്ചാലുകൾ ഒഴുകിവരുന്നത്. ഇത്രയും എഴുതിയത് സി.പി. ശ്രീധരൻ മനോരാജ്യം വാരികയിൽ എഴുതിയ "വള്ളത്തോളിനെ കുടുക്കിയ കഥ" എന്ന പ്രബന്ധം വായിച്ചതിനാലാണ്. അതിൽ ഇങ്ങനെയൊരു പ്രസ്താവമുണ്ട്:–

"അന്ന് സുകുമാർ അഴീക്കോടും ജിയും തമ്മിലുണ്ടായിരുന്ന ഉറ്റ ബന്ധം. മഹാകവിയെക്കുറിച്ചെഴുതിയ 'ഖണ്ഡന' ഗ്രന്ഥം പ്രസിദ്ധീകരിച്ചപ്പോഴും അതിനു ശേഷവും അവർ തുടർന്നിരുന്നത് രണ്ടു പേരുടെയും ഹൃദയമഹിമയെ വെളിപ്പെടുത്തും."

ഒരുറച്ച പ്രഭവകേന്ദ്രത്തിൽ നിന്നല്ല മനുഷ്യൻെറ സ്വഭാവസ്രോതസ്വിനികൾ പൊട്ടിപ്പുറപ്പെടുന്നത്. ശിഥിലങ്ങളായ പല കേന്ദ്രങ്ങളിൽ നിന്നാണ്. അതിനാൽ സ്വഭാവത്തിൻെറ പ്രവാഹങ്ങൾക്കു വൈരുദ്ധ്യവും വൈജാത്യവും ഉണ്ടായിപ്പോകും.



ഇതിൽ ശ്രീ. സുകുമാർ അഴീക്കോടിൻെറ മാനസിക നിലയെക്കുറിച്ച് എനിക്കൊന്നും പറയാനാവില്ല. ശങ്കരക്കുറുപ്പുമായുള്ള ബന്ധത്തെക്കുറിച്ച്, അദ്ദേഹം എനിക്കയച്ച കത്തുകളിൽ ഒന്നും എഴുതിയിട്ടില്ല. അതല്ല ശങ്കരക്കുറുപ്പിൻെറ അവസ്ഥ. എനിക്ക് അദ്ദേഹം അക്കാലത്ത് അയച്ച പല കത്തുകളിലും സുകുമാർ അഴീക്കോടിനെക്കുറിച്ച് മോശപ്പെട്ട രീതിയിലുള്ള പ്രസ്താവങ്ങൾ നിർവഹിച്ചിരുന്നു. സുകുമാരൻ എന്നല്ലാതെ സുകുമാർ അഴീക്കോട് എന്നു പോലും അദ്ദേഹം എഴുതിയിരുന്നില്ല. ഞാൻ വ്യക്തമായി ഓർമ്മിക്കുന്നു. അദ്ദേഹത്തിൻെറ ഒരു കാവ്യത്തെക്കുറിച്ച് പ്രതികൂലമായി ഞാനെന്തോ എഴുതിയപ്പോൾ സുകുമാരൻെറ തെറിയെക്കാൾ ഒട്ടും കുറഞ്ഞതല്ല നിങ്ങളുടെ തെറിവാക്കുകൾ എന്ന് അദ്ദേഹം എനിക്ക് എഴുതി അയച്ചു. കത്തുകൾ ശേഖരിച്ചു പുസ്തകമായി പ്രസിദ്ധപ്പെടുത്തണമെന്നും അതുകൊണ്ട് അവ തിരിച്ചുകൊടുക്കണമെന്നും മഹാകവി അറിയിച്ചപ്പോൾ ഞാനതു വിശ്വസിച്ച് നൂറോളം കത്തുകൾ—കലാഭംഗി തികഞ്ഞ കത്തുകൾ—തിരിച്ചയച്ചു കൊടുത്തു. പ്രഫ. ഗുപ്തൻ നായർ, എൻ.വി. ഇവരോടു കത്തുകൾ തിരിച്ചുകൊടുക്കാൻ അദ്ദേഹം ആവശ്യപ്പെട്ടില്ല.

ഇതിലും ഞാൻ തെറ്റു കാണുന്നില്ല. കാരണം മുൻപു രണ്ടുതവണ വ്യക്തമാക്കിയല്ലോ. വേലുത്തമ്പി ദളവ തൻെറ അമ്മയുടെ തെങ്ങുകൾ കണക്കിൽച്ചേർക്കാത്ത പാർവത്യകാരുടെ വിരലുകൾ തെങ്ങിൽച്ചേർത്തു വച്ചു മുറിച്ചു കളഞ്ഞോ? കളഞ്ഞിരിക്കാം. പക്ഷേ മറ്റൊരു സന്ദർഭത്തിൽ അദ്ദേഹം അധാർമ്മികമായ കൃത്യം ചെയ്തിരിക്കും. ഇത് അഭ്യൂഹമല്ല. മനുഷ്യസ്വഭാവം അതാണ്. പിഞ്ചു കുഞ്ഞുങ്ങൾ ഉച്ചയ്ക്കു വിദ്യാലയത്തിൽ ഉറങ്ങിക്കിടക്കുമ്പോൾ അവിടെ അനുചരൻമാരെ അയച്ച് അവരെയാകെ കൊല ചെയ്ത നേതാവ് പിന്നീട് ഒരു കുഞ്ഞിനെയെടുത്തു ലാളിക്കുന്നതിൻെറയും അതിനെ സ്നേഹപൂർവ്വം നോക്കുന്നതിൻെറയും ചിത്രം പത്രത്തിൽ ഞാൻ കണ്ടു. അതു കണ്ട ഞാൻ ഞെട്ടിയില്ല, അദ്ഭുതപ്പെട്ടില്ല. ആളുകളുടെ സ്വഭാവത്തിനും പെരുമാറ്റത്തിനും സ്ഥിരതയില്ല. നാമാകട്ടെ കാരുണ്യം കാണിച്ച നേതാവിനെ ആ കാരുണ്യത്തിൻെറ മൂർത്തിമദ്ഭാവമായി ചിത്രീകരിക്കുന്നു. അയാളുടെ ക്രൂരത നമ്മൾ മറക്കുന്നു. ഒരിക്കൽ ക്രൂരത കാണിച്ച ഒരുത്തനെ എപ്പോഴും ക്രൂരനായി നമ്മൾ കാണും. അയാളുടെ കാരുണ്യപൂർവ്വങ്ങളായ പ്രവർത്തനങ്ങൾ നമ്മൾ വിസ്മരിക്കും. ജി. ശങ്കരക്കുറുപ്പും സുകുമാർ അഴീക്കോടും സി.പി. ശ്രീധരനും ഞാനും വെറും മനുഷ്യർ. ഞങ്ങളുടെ സ്വഭാവം ഇരുമ്പുലക്കപോലെ ഉറച്ചതല്ല.

☆ ☆ ☆ ☆ ☆

സ്വഭാവം ഇരുമ്പുലക്കപോലെ ഉറച്ചതല്ല എന്ന മതം സാഹിത്യനിരൂപണത്തിനു യോജിക്കില്ല. അതുകൊണ്ട് സി.വി. രാമൻപിള്ളയെ "നാടുവാഴി സ്തോത്രപ്രായങ്ങളായ കൃതികൾ എഴുതിയ ആൾ" എന്നു മുണ്ടശ്ശേരി പറയുകയും പിന്നീട് ആ കൃതികളെത്തന്നെ അദ്ദേഹം വാഴ്ത്തുകയും ചെയ്യുന്നതു ശരിയല്ല. ഈ വൈരുദ്ധ്യം മഹ്ഫൂസിൻെറ കാര്യത്തിൽ ഞാൻ കാണിച്ചുവെന്നാണ് ശ്രീ. കെ. ഭാസ്കരൻ ജനയുഗത്തിൽ എഴുതിയിരിക്കുന്നത്. മഹ്ഫൂസിൻെറ ഒരു നോവൽ അടുത്തകാലത്തു വായിച്ചപ്പോൾ അത് കലയല്ലെന്നും വെറും മെലോഡ്രാമയാണെന്നും എനിക്കു തോന്നി. അതു തറപ്പിച്ചു പറയുകയും ചെയ്തു. പക്ഷേ അതിനുമുൻപ് അദ്ദേഹത്തിൻെറ വേറൊരു നോവലിനെക്കുറിച്ച് ഭേദപ്പെട്ട രീതിയിൽ എഴുതിയിരുന്നു. ആ കൃതി ഇപ്പോൾ കൈയിലില്ല. ഉണ്ടായിരുന്നെങ്കിൽ ഞാനത് മറിച്ചുനോക്കുമായിരുന്നു. രണ്ടാമത്തെ ലേഖനമെഴുതുന്നതിനു മുൻപ്. ഭാസ്കരൻ ചൂണ്ടിക്കാണിച്ച വൈരുദ്ധ്യം സംഭവിക്കില്ലായിരുന്നു. രണ്ടാമതു വായിച്ച നോവൽ ചവറായതുകൊണ്ട് ആദ്യം വായിച്ചതും അങ്ങനെയാവാനേ തരമുള്ളു എന്നു അനുമാനിച്ചുപോയി. ഇവിടെയൊരു ചോദ്യമുണ്ടാകാം. മഹ്ഫൂസിൻെറ മറ്റൊരു നോവൽ ഇനി വായിച്ചാലോ? അത് നല്ലതാണെങ്കിൽ നല്ലതെന്ന് എഴുതും; ചീത്തയാണെങ്കിൽ ചീത്തയെന്നും. ഇവിടെ ആസ്വാദനത്തിൻെറ വൈകല്യം എന്ന പ്രശ്നം ഉണ്ടാവുന്നില്ല. അനുമാനമാണ് ചതിച്ചത്. ഭാസ്കരൻ ഈ വൈരുദ്ധ്യം ചൂണ്ടിക്കാണിച്ചതിനു ഞാൻ അദ്ദേഹത്തിനു നന്ദി പറയുന്നു. ഇനിയും തിടുക്കത്തിലെഴുതുമ്പോൾ മുൻപ് നിരൂപണം ചെയ്ത പുസ്തകങ്ങൾ ഞാൻ വീണ്ടും മറിച്ചുനോക്കും. അപ്പോൾ വൈരുദ്ധ്യമുണ്ടാവുകയുമില്ല. പിന്നെ ഗോയങ്ക അവാർഡിന് എനിക്കർഹതയില്ല എന്ന അദ്ദേഹത്തിൻെറ പ്രസ്താവം bad taste-നെ മാത്രമേ കാണിക്കുന്നുള്ളു. ഇന്ത്യയിലെ മഹാൻമാരായ ധിഷണാശാലികളാണ് സാഹിത്യവാരഫലത്തിൻെറ ഇംഗ്ളീഷ് തർജ്ജമ വായിച്ചിട്ട് സമ്മാനം നിശ്ചയിച്ചത്. അവരിലൊരാൾ It is unique in world literature എന്നു പറഞ്ഞു.

## ചുവരെഴുത്തുകൾ

1) തിരുവനന്തപുരത്തെ ഓരോ പൗരനും ഓരോ ദിവസവും ആയിരം കൊതുകുകളെ വീതം തിന്നു കോർപൊറെയ്ഷനെ സഹായിക്കൂ.
2) മലയാള ഭാഷയിലെ എല്ലാ അക്ഷരങ്ങളും എനിക്കറിഞ്ഞുകൂടാ. ഞാനിന്നു മലയാളം പ്രഫെസറാണ്.
3) ഞാനിന്നു വാഷിങ് മെഷ്യനും ഗ്രൈൻഡറും വാക്യൂഎം ക്ളീനറും വാങ്ങിച്ചു. ബ്ളാക്ക് ആൻഡ് വൈറ്റ് റ്റി.വി. സെറ്റിനുപകരം കളർ റ്റെലിവിഷൻ സെറ്റ് വാങ്ങി. എൻെറ വീട്ടിൽ പരിചാരിക ദിവസവും വരണമെങ്കിൽ ഇവയൊക്കെ വേണം.
4) നല്ല ഇംഗ്ളീഷ് ഭാഷയുടെ കാലം പോയി. ഇപ്പോൾ 'ഇൻഡ്യ റ്റുഡേ'യുടെ ഇംഗ്ളീഷേയുള്ളു.
5) തിരഞ്ഞെടുപ്പുകൾ നിരോധിക്കൂ. ചുവരുകളെ രക്ഷിക്കൂ.
6) ഈശ്വരനും നവീന നിരൂപകനും സദൃശർ.

"നവീന നിരൂപകരെക്കുറിച്ച് എന്താണ് അഭിപ്രായം?

"കുഴിയാനകളെ ഗുരുവായൂർ കേശവൻ ആനയും തിരുവനന്തപുരം ചന്ദ്രശേഖരൻ ആനയും ആക്കുന്നവർ. മാത്രമല്ല ഗുരുവായൂർ കേശവനും തിരുവനന്തപുരം ചന്ദ്രശേഖരനും അവരുടെ ദൃഷ്ടിയിൽ കുഴിയാനകളുമാണ്."



ജി. ശങ്കരക്കുറുപ്പ്



അൽവിൻ ടോഫ്‌ളർ

കാലത്തു പത്രം വായിക്കാത്തവൻ, ഓഫീസിൽ മുഷിഞ്ഞവേഷം ധരിച്ചു ചെന്നിരുന്നു ഫയലുകളിൽ കുറിപ്പുകളെഴുതുന്നവൻ, ഉച്ചയ്ക്ക് ഭാര്യ പൊതിഞ്ഞുകൊടുത്ത തണുത്ത ചോറുണ്ണുന്നവൻ. വൈകിട്ട് കടയിൽ നിന്ന് ഒരു ഗ്ളാസ് ചായപോലും കുടിക്കാതെ വീട്ടിലെത്തി ഭാര്യ കൊടുക്കുന്ന, ചായ എന്ന ഒട്ടുന്ന, തണുത്ത ദ്രാവകം മോന്തുന്നവൻ—ഈ രീതിയിൽ കഴിയുന്നവൻ ജീവിച്ചിരിക്കുന്നവനാണെങ്കിലും ചത്തവനാണ്. ഇക്കൂട്ടരെ ലക്ഷ്യമാക്കിയാണ് കവി 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്നു പറഞ്ഞത്.

അവർ രണ്ടുപേരും ചെയ്യുന്നതെന്തെന്നു നമുക്കറിയില്ല.

7) തുപ്പൽ ധാരാളം ഉൽപാദിപ്പിക്കൂ. പോസ്റ്റാഫീസുകളിൽ പശയില്ല.
8) പുതിയ ട്രാഷ് വായിക്കാനും പഴയ നല്ല പുസ്തകങ്ങൾ ഞങ്ങൾ തരാതിരിക്കാനും വേണ്ടി ഈ ലൈബ്രറിയിൽ അംഗമാകൂ.
9) അദ്ദേഹം സുന്ദരിയായ സ്റ്റെനോഗ്രാഫർക്ക് ഡിക്ടേഷൻ കൊടുക്കുന്നു. ഞാൻ—ഭാര്യ—പൂജാമുറിയിൽ ഇരിക്കുന്നു.

## ഒന്നാം പാഠമെവിടെ

സെക്സ് ഇളക്കിവിടുന്ന വികാരങ്ങളുടെ ആധിപത്യത്തിലർന്ന് അവയെ പച്ചയായി ചിത്രീകരിക്കാൻ എന്റെ ശിഷ്യനായ ശ്രീ. മുഹമ്മദ് റോഷൻ തുടങ്ങിയിട്ടു കാലമേറെയായി. ഒന്നുകിൽ സെക്സ് അല്ലെങ്കിൽ കുതിര ഇതായിരുന്നു അദ്ദേഹത്തിന്റെ കഥകളുടെ വിഷയം. ഇപ്പോൾ കുതിര അന്തർദ്ധാനം ചെയ്തിരിക്കുന്നു. അപ്പോൾ എന്തെഴുതിയാലും സെക്സിലേ ചെന്നു നില്ക്കൂ. ലൈംഗിക വികാരങ്ങൾ വർണ്ണിക്കുന്നതിനോട് ഒരെതിർപ്പുമില്ല എനിക്ക്. പക്ഷേ അതു വൈയഷികമാകരുത്. ജീവിതസത്യം എന്നതിന്റെ പശ്ചാത്തലത്തിലേ ഏതു വികാരത്തിനും സ്ഥാനമുള്ളു എന്നതുകൊണ്ട് വികാരം തികച്ചും വൈഷയികമായാൽ സത്യത്തിന്റെ മണ്ഡലം അനാവരണം ചെയ്യപ്പെടുകയില്ല.

കുങ്കുമം വാരികയിൽ റോഷൻ എഴുതിയ ''പ്രാർത്ഥനക്കുമ്പിളിലെ സന്ധ്യ'' എന്ന വിലക്ഷണമായ കഥയിൽ ഭർത്താവിനാൽ, അയാളുടെ ബന്ധുക്കളാൽ അവഗണിക്കപ്പെടുന്ന ഒരു സ്ത്രീയെ കാണാം. ബന്ധുക്കൾ എവിടെയോ പോയപ്പോൾ ഭർത്താവ് വന്നെങ്കിൽ അയാളോടു രമിക്കാമായിരുന്നു എന്നു വിചാരിച്ച് അവൾ ഇരിക്കുന്നു. പക്ഷേ വന്നതു ഭർത്താവല്ല. സുന്ദരനായ യുവാവ്. അയാൾ സ്വന്തം ഭാര്യയെ സ്നേഹിക്കുന്നു. എങ്കിലും അവൾ സ്നേഹം കൊതിച്ച് അയാളുടെ മാറിലേക്കു ചാഞ്ഞു. അവളെ മാറ്റിയിട്ട് അയാൾ പോകുന്നു. വികാരത്തെ അതിന്റെ സ്വാഭാവികതയിൽ പ്രതിപാദിക്കുകയല്ല കഥാകാരൻ. അതിനെ സ്ഥൂലീകരിക്കുകയാണ്. വഴങ്ങാത്ത സുന്ദരനായ യുവാവിനെ അവൾ നൈരാശ്യംകൊണ്ട് വെട്ടുകത്തിയെടുത്തു വെട്ടി എന്നുകൂടി റോഷൻ എഴുതാത്തത് വായനക്കാരുടെ ഭാഗ്യം. റോഷന്റെ ഈ കഥ അസ്വാഭാവികമാണ്; അവിശ്വാസ്യമാണ്. കലയിലെ ദൃഢപ്രത്യയം എന്ന ഗുണം ഇതിനില്ല. കഥാരചനയുടെ ബാലപാഠങ്ങൾ അദ്ദേഹം പഠിക്കേണ്ടിയിരിക്കുന്നു.

## വാടുന്ന പൂമൊട്ട്

മനുഷ്യൻ ആരായാലും ഉള്ളിലുള്ളതു അതേ മട്ടിൽ കാണിച്ചാൽ മതി എന്നോ മറ്റോ ''ഒഥല്ലോ'' നാടകത്തിൽ വായിച്ച ഓർമ്മ. ബാഹ്യാവസ്ഥയും (തോന്നൽ) ആന്തരാവസ്ഥയും (യാഥാർത്ഥ്യം) തമ്മിലുള്ള ഈ അന്തരം കൈകാര്യം ചെയ്യാത്ത കലാകാരൻമാരില്ല, തത്ത്വചിന്തകരില്ല. എനിക്കിപ്പോഴും താൽപര്യം പസ്കലിനെക്കുറിച്ചു എഴുതാനാണ്. മജിസ്ട്രേറ്റ് എല്ലാവരാലും ബഹുമാനിക്കപ്പെടുന്നു. ഓരോ കാര്യവും അതിന്റെ ധർമ്മമനുസരിച്ചാണ് അദ്ദേഹം പരിഗണിക്കുക. ദുർബലരുടെ ഭാവന അദ്ദേഹത്തിനു സ്വീകാര്യമല്ല. ആ മജിസ്ട്രേറ്റ് പുരോഹിതന്റെ സുവിശേഷ പ്രസംഗം കേൾക്കാൻ പോവുകയാണ്. പുരോഹിതന് പരുക്കൻ ശബ്ദവും വിചിത്രമുഖവുമാണുള്ളതെന്നിരിക്കട്ടെ. ക്ഷുരകൻ മോശപ്പെട്ട രീതിയിലാണ് പുരോഹിതന്റെ മുഖം ക്ഷൗരം ചെയ്തതെന്നും കരുതൂ. അയാൾ കുളിച്ചില്ലെന്നും വിചാരിക്കൂ. ആ പുരോഹിതൻ മഹനീയങ്ങളായ സത്യങ്ങൾ പ്രഖ്യാപിച്ചാലും നമ്മുടെ മജിസ്ട്രേറ്റിന് ഇഷ്ടമാവുകയില്ല. (പുറം 26—പാങ്സേ—Pensees—Vanity എന്ന അധ്യായം) എന്തുകൊണ്ട് ഇഷ്ടമാവുകയില്ല? യുക്തിയെ അവലംബിച്ചു വിധി പറയേണ്ട മജിസ്ട്രേറ്റ് പുരോഹിതന്റെ ബാഹ്യാകൃതിയാൽ വഞ്ചിക്കപ്പെടുന്നു എന്നതുകൊണ്ടുതന്നെ. അവിടെ യുക്തിയെ വിട്ടിട്ട് മജിസ്ട്രേറ്റ് ഭാവനയെ ആശ്രയിക്കുന്നു.

തോന്നലും യാഥാർത്ഥ്യവും പ്രതിപാദിക്കുകയാണ് ശ്രീ സതീഷ്ബാബു പയ്യന്നൂർ ''ജീവിതത്തിന്റെ ഓരത്ത്'' എന്ന ചെറുകഥയിലൂടെ. (കലാകൗമുദി). പ്രൊഡ്യൂസർ, സ്ക്രിപ്റ്റ് റൈറ്റർ, ദല്ലാൾ ഇങ്ങനെ മൂന്നു കഥാപാത്രങ്ങൾ. പ്രൊഡ്യൂസറുടെ മാന്യമായ മട്ട്. പക്ഷേ ഉള്ളിൽ പരസ്ത്രീഗമനവാഞ്ഛ എന്ന യാഥാർത്ഥ്യം. സതീഷ്ബാബു തനിക്കു കഴിയുന്ന മട്ടിൽ കഥ പറഞ്ഞിട്ടുണ്ട്. എങ്കിലും ഇതൊരു ഭാവനാത്മകമായ അനുഭവമായിത്തീരുന്നില്ല. പൂമൊട്ടു വിടരാതെതന്നെ വാടി താഴെ വീഴുന്ന പ്രതീതി.

## റുഷ്ദിയും ടോഫ്‌ളറും

എനിക്കു അൽവിൻ ടോഫ്‌ളറുടെ പുസ്തകങ്ങൾ ഇഷ്ടമല്ല. കുറെ വിജ്ഞാനശകലങ്ങൾ അവയിൽ ഉണ്ടെന്നു സമ്മതിക്കുന്നു. പക്ഷേ സംഘടനാ ചാരുതയോടെ അവ പ്രതിപാദിക്കാൻ അദ്ദേഹത്തിനറിഞ്ഞുകൂടാ. സ്ഥിതിവിവരക്കണക്കുകൾ വളരെ നേരം വായിച്ചുകൊണ്ടിരിക്കാൻ പറ്റുമോ? കുറെ നോക്കിയിട്ടു നമ്മൾ അവ ദൂരെയെറിയും. ടോഫ്‌ളറുടെ പുതിയ പുസ്തകം ''Powershift'' ഞാൻ ദൂരെയെറിഞ്ഞില്ല. കാലത്താരംഭിച്ച കോട്ടുവായോടെ അത് നിശ്ശബ്ദനായി വായിച്ചുകൊണ്ടിരിക്കുകയാണ്. പുസ്തകത്തിന്റെ അവസാനത്തെ പുറത്ത് എത്തുമ്പോൾ മാത്രമേ വായടയൂ. തീരുന്നില്ലല്ലോ, തീരുന്നില്ലല്ലോ എന്ന വിഷാദമയമായ വിചാരത്തോടെ പുസ്തകത്തിന്റെ ഒടുവിലത്തെ പുറങ്ങൾ മറിച്ചുനോക്കിയപ്പോൾ ഗ്രന്ഥകാരൻ, സൽമാൻ റുഷ്ദിയെക്കുറിച്ചും അദ്ദേഹത്തിനു വധശിക്ഷ നല്കിയ ഖൊമൈനിയെക്കുറിച്ചും എഴുതിയിരിക്കുന്നതു കാണാനിടയായി. ആ ഭാഗം ഞാൻ വായിച്ചു. ടോഫ്‌ളറുടെ അഭിപ്രായങ്ങൾ ചുരുക്കിയെഴുതാം.

സൽമാൻ റുഷ്ദിയെ കൊല്ലാൻ ഒരു രക്തസാക്ഷിയെ ആഹ്വാനം ചെയ്തു ഖൊമൈനി. റുഷ്ദിയുടെ ''The Satanic Verses'' ഈശ്വരനിന്ദനം നടത്തുന്നു എന്നതിന്റെ പേരിലായിരുന്നു വധശിക്ഷ. ഉപഗ്രഹത്തിലൂടെ, ടെലിവിഷനിലൂടെ, പത്രത്തിലൂടെ സന്ദേശം നല്കപ്പെട്ടു. റുഷ്ദിയുടെ പുസ്തകം മുസ്ലിങ്ങളെ വേദനിപ്പിച്ചു. ഒരു മതത്തെയാകെ നിന്ദിച്ചു. ഖുർആനെ ധ്വംസിച്ചു. ഇങ്ങനെയൊക്കെ പറയാം. പക്ഷേ അതായിരുന്നില്ല ഖൊമൈനിയുടെ യഥാർത്ഥമായ സന്ദേശം. സാമ്പത്തികശാസ്ത്രം, വാർത്താമാധ്യമങ്ങൾ ഇവയ്ക്കു ഏകമണ്ഡലാവസ്ഥ (Globalization) വരുത്തിക്കൊണ്ടിരിക്കുമ്പോൾ മനസ്സിന്റെ നിയന്ത്രണത്തിനും അതു വരുത്തേണ്ടതാണെന്നാണ് ഖൊമൈനി മറ്റൊരു വിധത്തിൽ പറഞ്ഞത്. പരമാധികാരമുള്ള രാജ്യങ്ങൾക്കു പരമാധികാരമില്ല അതിനെക്കാൾ ഉന്നതമായ ഷിയൈറ്റ് പരമാധികാരത്തിന് അവ വിധേയമാണെന്നാണ് അദ്ദേഹം പ്രഖ്യാപിക്കുന്നത്. രാജ്യങ്ങളെ അടിസ്ഥാനപരങ്ങളായ ഏകകങ്ങളായി (basic units) കരുതി രാഷ്ട്രാന്തരീയ നിയമങ്ങളും മറ്റും ഉണ്ടാക്കിയിട്ടുണ്ടല്ലോ. അവയെ ആ സന്ദേശത്തിലൂടെ ഖൊമൈനി വെല്ലുവിളിച്ചു. വൈയവസായിക യുഗത്തിനു മുൻപുള്ള യുഗത്തിലേക്കു ചെല്ലുകയായിരുന്നോ അദ്ദേഹം. അതേ എന്നാണ് ടോഫ്‌ളറുടെ ഉത്തരം.

☆ ☆ ☆ ☆ ☆

നാടക വേദിയിൽ മറ്റഭിനേതാക്കളോടൊരുമിച്ചു നില്ക്കുമ്പോൾ അയാൾക്കു സ്വാഭാവികതയുണ്ട്, ലാളിത്യമുണ്ട്. അവിടെ നിന്നിറങ്ങി സാധാരണ ജീവിതത്തിലേക്കു വരുമ്പോൾ അയാൾ അഭിനയിച്ചു തുടങ്ങും. 'ഗോൾഡ് സ്മിത്ത് ഒരാളെക്കുറിച്ചു പറഞ്ഞതാണിത്. നാടകവേദിയിലും നിത്യജീവിതത്തിലും ഒരേ വിധത്തിൽ അഭിനയിച്ച ഒരുദ്യോഗസ്ഥനെ എനിക്കു നേരിട്ടറിയാം. സി.വി. രാമൻപിള്ളയുടെ ''മാർത്താണ്ഡവർമ്മ'' നാടകമാക്കി അവതരിപ്പിച്ചപ്പോൾ അദ്ദേഹത്തിനു രാമനാമാത്തിൽപ്പിള്ളയുടെ വേഷമാണ് നല്കിയത്. അതറിഞ്ഞ് എൻ. കൃഷ്ണപിള്ളസ്സാർ എന്നോടു പറഞ്ഞു:– ''അദ്ദേഹം വിഷമിക്കുമല്ലോ കൃഷ്ണൻ നായരേ. രാമനാമാത്തിന് 'മറുചെവി പോകാത്' എന്നു മറ്റുപണ്ടാപകരോടു സത്യം ചെയ്യേണ്ട ഭാഗമുണ്ട്. അദ്ദേഹമെങ്ങനെ അതു ചെയ്യും?'' ജീവിതത്തിൽ മാത്രമല്ല, നാടകത്തിലും സത്യപ്രസ്താവത്തിന് കഴിയുമായിരുന്നില്ല ആ ഉദ്യോഗസ്ഥന് എന്നാണ് കൃഷ്ണപിള്ളസ്സാർ തന്റേതായ രീതിയിൽ പറഞ്ഞത്.



എൻ. കൃഷ്ണപിള്ള



# പുതിയപുസ്തകങ്ങൾ



## പി.ആർ. ശ്യാമള: വ്യക്തിയും സാഹിത്യകാരിയും

പി.ആർ. ശ്യാമള മലയാള നോവൽസാഹിത്യത്തെ സമ്പുഷ്ടമാക്കിയ നോവലിസ്റ്റുകളിലൊരാളാണ്. മുപ്പതിലേറെ നോവലുകളും ഏഴെട്ടുകഥാസമാഹാരങ്ങളും അവർ മലയാളഭാഷയ്ക്കു സംഭാവന ചെയ്തു. പരക്കെ വായിക്കപ്പെട്ട കൃതികളാണ് ശ്യാമളയുടേത്. ശ്യാമള അകാലത്തിൽ അന്തരിച്ചുപോയത് മലയാള നോവൽസാഹിത്യത്തിന് ഒരു നഷ്ടം തന്നെയാണ്. മലയാള മനസ്സിന്റെ താളവും തുടിപ്പും അവരുടെ കൃതികളിലുണ്ട്. തിരുവനന്തപുരത്തെ പി.ആർ. ശ്യാമള സ്മാരകസമിതി ഇറക്കിയ ഈ കൃതി ശ്യാമളയുടെ സാഹിത്യത്തെയും വ്യക്തിജീവിതത്തെയും വിലയിരുത്തുന്നു. പി. നാരായണക്കുറുപ്പ്, പ്രൊഫ. വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള, പി.ജി. സദാനന്ദൻ, റോസ്ചന്ദ്രൻ എന്നിവരാണ് ഈ ഗ്രന്ഥത്തിലെ ലേഖനങ്ങൾ സമ്പാദിച്ചൊരുക്കിയത്. ഒ.എൻ.വി., വിഷ്ണുനാരായണൻ നമ്പൂതിരി, ഡോ. ജോർജ്ജ് ഓണക്കൂർ, പി. നാരായണക്കുറുപ്പ്, ജി. വിവേകാനന്ദൻ, ചെമ്മനം ചാക്കോ, എസ്. ഭാസുരചന്ദ്രൻ, മാമ്പുഴ കുമാരൻ, സി.കെ. ലില്ലി എന്നിവരൊക്കെ എഴുതിയവരിൽ ഉൾപ്പെടുന്നു.

പി.ആർ. ശ്യാമള: വ്യക്തിയും സാഹിത്യകൃതിയും
പ്രസാ: പി.ആർ. ശ്യാമള സ്മാരകസമിതി
വില: 100 രൂപ

## അമ്പലനടയിൽ

തീവ്രമായ ഒരു പ്രണയത്തിന്റെ ആവിഷ്ക്കാരമാണ് ഈ നോവൽ. സ്നേഹം കൊണ്ടു സ്വയംവരം നടത്തുന്ന രേണുവിന്റെയും മോഹന്റെയും കഥ. ഒറ്റയിരിപ്പിന് വായിച്ചുതീർക്കാവുന്ന കൃതി. ചെറുകഥാകാരനായ ബാബു വിളപ്പിൽശാലയുടെ



ആദ്യനോവലാണിത്.

അമ്പലനടയിൽ
ഗ്രന്ഥ: ബാബു വിളപ്പിൽശാല
വിത: നാഷനൽ ബുക്ക് സ്റ്റാൾ
വില: 23 രൂപ

## ഭാരതീയ കവിതകൾ

നാല്പത് ഇന്ത്യൻ കവിതകൾ. മലയാളത്തിൽ നിന്ന് അയ്യപ്പപ്പണിക്കരുടെ 'കല്ക്കത്ത-തിരുവനന്തപുരം' എന്ന കവിതയാണുള്ളത്. ചന്ദ്രശേഖര കംബർ, സമരേന്ദ്രസിംഗ്. മധുബിർ സിംഗ്, അമൃതാപ്രീതം, പ്രണാബ് ബന്ദ്യോപാധ്യായ, സീതാകാന്ത് മഹാപത്ര, രജനി പരുലേക്കർ എന്നിവരാണ് ഇതിലെ പ്രധാന ഇന്ത്യൻ കവികൾ. എന്താണ് ഭാരതീയത എന്നതിനെക്കുറിച്ച ഡോ. യു.ആർ. അനന്തമൂർത്തിയുടെ ഒരു കുറിപ്പും ഉണ്ട്. ഈ തിരഞ്ഞെടുപ്പിന്റെ മാനദണ്ഡം എന്താണെന്നറിഞ്ഞുകൂടാ. ഇന്നത്തെ ഭാരതീയ കവിതയുടെ പ്രാതിനിധ്യസ്വഭാവമുള്ള ഒരു സമാഹാരമാണിതെന്നു പരിഭാഷകൻ അവകാശപ്പെടുമെന്നു തോന്നുന്നില്ല. അങ്ങിനെ അവകാശപ്പെട്ടെന്നിരിക്കട്ടെ, എന്നാലതു ശരിയുമാവില്ല. ഈ സമാഹാരത്തിലെ കവിതകളെല്ലാം നല്ലതാണോ? നല്ല കവിതകളും കവിതയല്ലാത്ത കവിതകളുമുണ്ട്. കുറേ ഇന്ത്യൻ കവിതകൾ—അത്രയേ ഉള്ളു.

ഭാരതീയ കവിതകൾ
പരിഭാഷ: ഡോ. ദേശമംഗലം രാമകൃഷ്ണൻ
പ്രസാ: പ്രഭാത് ബുക്ക് ഹൗസ്
വില: 18 രൂപ



# ടോംസിൻെറ ബോബനും മോളിയും




PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.